# Vearitta Chinthakal
## (Malayalam)
## Part - 2


| | |
|---|---|
| Author | : Francis Thekkekkara |
| e-book published | : 2020 |
| Book printed | : April 2021 |
| Second revised edition | : September 2023 |
| Publisher | : Author |
| Price | : Rs.100/- |



Author's address : Francis Thekkekkara
'Anugraha' Choondal P.O.
Thrissur, Kerala 680 502
e-mail: francisthekkekkara@gmail.com
Phone - 04885 224444



SI 2001 SI 2000 September 2023


This book can be read from;
Google-Search. 'Vearitta Chinthakal-part-2'
English Version:
https://archive.org/details/genuine-thoughts



# സമർപ്പണം

യേശുക്രിസ്തുവിന്റെ രണ്ടാംവരവിനായി ലോകത്തെ സജ്ജമാക്കാൻ അത്ഭുതങ്ങളും അടയാളങ്ങളും വർഷിച്ച് ദൈവപിതാവിന്റെ പദ്ധതികളുടെ വിജയത്തിനായി രക്തകണ്ണീർ പൊഴിക്കുന്ന **പരിശുദ്ധ അമ്മയുടെ വിമലഹൃദയത്തിന്റെ വിജയത്തിനായി.**

## ലേഖകൻ: ഫ്രാൻസിസ് തെക്കേക്കര

തൃശ്ശൂർ രൂപതയിലെ പുതുശ്ശേരി ഇടവകയിൽ ഒരു സാധാരണ കർഷക കുടുംബത്തിൽ, സ്കൂൾ മാസ്റ്ററായിരുന്ന തെക്കേക്കര ചാക്കുണ്ണി, സെലീന ദമ്പതികളുടെ മകൻ. 1955 ഡിസംബർ 27 ന് ജനനം. പ്രീ ഡിഗ്രി പഠനത്തിനു ശേഷം ടൂൾസ് & ഡൈയ്സിൽ ഡിപ്ളോമ കരസ്ഥമാക്കി ബിസിനസ് കാരനായി ജീവിതം ആരംഭിച്ച് ഈശോയെ കണ്ടുമുട്ടിയ ശേഷം ബൈബിൾ പഠനവും പ്രാർത്ഥനയുമായി കഴിയുന്നു.

ഭാര്യ: ബേബി. മക്കൾ: ഫൈന, രോഹിത്, റോഷൻ.

# ആമുഖം

ശാസ്ത്രത്തിന്റെ പുരോഗതിയിലും വൈദ്യശാസ്ത്രത്തിന്റെ നേട്ടങ്ങളിലും ഊറ്റം കൊള്ളുമ്പോഴും അവയ്ക്കൊന്നും പരിഹരിക്കാനാവാത്ത വിധം വേദനയിലും ദുരിതത്തിലും നീറിക്കഴിയുന്ന ഒരു സമൂഹം നമ്മുടെയിടയിൽ ഉണ്ട് എന്നത് വിസ്മരിക്കാനാകില്ല. മനശാന്തി നഷ്ടപ്പെട്ട് അസംതൃപ്തിയുടെയും നിരാശയുടെയും പടുകുഴിയിൽ ജീവിക്കുന്ന ഈ സമൂഹത്തിലെ സമകാലിക പ്രശ്നങ്ങൾക്ക് ഉത്തരമന്വേഷിച്ച് തിരുവചനങ്ങളിലഭയം പ്രാപിച്ചപ്പോൾ ലഭിച്ച ബോധ്യങ്ങളാണ് ഇതിലൂടെ പങ്കുവെക്കുന്നത്. പുതിയ ലേഖനങ്ങളോടൊപ്പം ഇതിനുമുമ്പ് പ്രസിദ്ധീകരിച്ച '*വേറിട്ട ചിന്തകൾ*' എന്ന പുസ്തകത്തിലെ ചില ആശയങ്ങൾ കൂടുതൽ വ്യക്തതയോടെ മറ്റൊരു വീക്ഷണകോണിലൂടെ അവതരിപ്പിച്ചിരിക്കുന്നു. ആവർത്തന വിരസത അനുഭവപ്പെടുന്നെങ്കിൽ ക്ഷമിക്കുക.

അനേകരുടെ ദുരിതത്തിനു പിന്നിൽ സ്വാഭാവിക കാരണങ്ങളല്ലാതെ മറ്റെന്തെങ്കിലുമുണ്ടെന്ന് ചിന്തിക്കുന്നതു തന്നെ പഴഞ്ചനും വിഡ്ഢിത്വവുമായി സമകാലിക സംസ്കാരം കരുതുന്നു. എന്നാൽ നമുക്കു ചുറ്റുമുള്ള ദുരിതങ്ങളുടെ യഥാർത്ഥ കാരണം, നമ്മുടെ വിശ്വാസം ആചാരങ്ങളിലും അനുഷ്ഠാനങ്ങളിലും മാത്രമൊതുങ്ങി ഹൃദയത്തിൽ ആഴമായ ദൈവവിശ്വാസമില്ലാത്തതും ദൈവകൽപനകൾ പാലിക്കാത്തതുമാണ്.

പരിശുദ്ധാത്മാവിനേക്കാളുപരി ദൈവശാസ്ത്രത്തിനും യുക്തി ചിന്തകൾക്കും പ്രാമുഖ്യം കൊടുത്തുകൊണ്ടുള്ള തിരുവചന വ്യാഖ്യാനങ്ങളിൽ ചില അപാകതകളുണ്ട്. 2000 വർഷങ്ങൾക്കു മുമ്പ് രചിച്ച വിശുദ്ധഗ്രന്ഥം ലോകാവസാനം വരെയുള്ള പ്രബോധനം ഉൾക്കൊള്ളുന്നതാണെങ്കിലും, അതിൽ ഒളിഞ്ഞുകിടക്കുന്നതും എന്നാൽ കാലാകാലങ്ങളിൽ വെളിപ്പെടേണ്ടതുമായവ പുതിയ വ്യാഖ്യാനങ്ങളിലൂടെ വെളിപ്പെടുമ്പോൾ നഖഃശിഖാന്തം എതിർക്കാതെ, സ്വീകരിക്കേണ്ടവ സ്വീകരിക്കാനും തിരുത്തേണ്ടവ തിരുത്താനും തയ്യാറാകണം. തിരുവചനത്തിൽ തന്നെ പറയുന്നുണ്ടല്ലോ "*ഇനിയും വളരെ കാര്യങ്ങൾ എനിക്കു നിങ്ങളോടു പറയാനുണ്ട്. എന്നാൽ, അവ ഉൾക്കൊള്ളാൻ ഇപ്പോൾ നി*

*ങ്ങൾക്കു കഴിവില്ല. സത്യാത്മാവു വരുമ്പോൾ നിങ്ങളെ സത്യത്തിന്റെ പൂർണ്ണതയിലേക്ക് നയിക്കും"* (യോഹ.16:12).

വീണ്ടും ദാനിയേലിന്റെ പുസ്തകത്തിൽ പറയുന്നു: "*ഞാൻ കേട്ടെങ്കിലും എനിക്കു മനസ്സിലായില്ല; അതുകൊണ്ടു ഞാൻ ചോദിച്ചു: പ്രഭോ ഇതിന്റെയെല്ലാം പൊരുൾ എന്താണ്? അവൻ പറഞ്ഞു: ദാനിയേലേ, നീ നിന്റെ വഴിക്കുപോവുക.* ***ഈ വചനം അവസാനദിനം വരെക്കും അടച്ചു മുദ്രവച്ചതാണ്.*** *അനേകർ തങ്ങളെത്തന്നെ ശുദ്ധീകരിക്കുകയും നിർമ്മലരാക്കി വെൺമയുറ്റവരാക്കുകയും ചെയ്യും. എന്നാൽ, ദുഷ്ടർ ദുഷ്ടത പ്രവർത്തിക്കും; അവർ ഗ്രഹിക്കുകയില്ല; ജ്ഞാനികൾ ഗ്രഹിക്കും"* (12:8–10). ദാനിയേലിന് അത് വെളിപ്പെടാതിരുന്നത് ദാനിയേലിന്റെ അയോഗ്യതകൊണ്ടായിരുന്നില്ല അത് അവസാന നാൾവരെ മുദ്രവച്ചതുകൊണ്ടായിരുന്നു.

ഇവിടെ വിചിന്തനം ചെയ്യുന്ന വിഷയത്തിന്റെ ഗൗരവും അതിനുള്ള യോഗ്യതയും വിസ്മരിച്ചുകൊണ്ടല്ലാ, അതിന്റെ പ്രാധാന്യത്തെ മുൻനിർത്തി മാത്രമാണ് ഇതിനു തുനിയുന്നത്. സഭാപഠനങ്ങളുടെ ആധികാരികതയെ ഇകഴ്ത്താനും നിരാകരിക്കുവാനുമുള്ള ഒരു ശ്രമമായി ഇതിനെ കാണേണ്ടതില്ല. മറിച്ച് സഭാ പഠനങ്ങൾക്ക് വിധേയപ്പെട്ട് മറ്റൊരു സാധ്യതയിലേക്ക് വിരൽ ചൂണ്ടുക മാത്രമാണ് ചെയ്യുന്നത്. "*നിങ്ങളിൽ അധികം പേർ പ്രബോധകരാകാൻ തുനിയരുത്. എന്തെന്നാൽ, കൂടുതൽ കർശനമായ വിധിക്കു നാം അർഹരാകുമെന്നു മനസ്സിലാക്കുവിൻ*" (യാക്കോ.3:1). എന്ന വചനം എന്നെ ആകുലപ്പെടുത്തുന്നെങ്കിലും ഇപ്രകാരം എഴുതുവാനുള്ള പ്രചോദനത്തെ അതിജീവിക്കാനാകാത്തതുകൊണ്ടുമാത്രമാണ് ഇതിനു മുതിരുന്നത്.

'രാജാവ് നഗ്നനാണ്' എന്ന കഥയിൽ കുട്ടി വിളിച്ചു പറയുന്നതിനു മുമ്പെ തന്നെ പലർക്കും രാജാവ് നഗ്നനാണ് എന്നറിയാമായിരുന്നു. പറഞ്ഞാലുള്ള ഭവിഷ്യത്ത് ഓർത്ത് മൗനം പാലിക്കുകയായിരുന്നു. എന്നാൽ ആ മൗനം അനേകരുടെ രക്ഷക്ക് തടസ്സമായെങ്കിലോ എന്ന ആശങ്കയാൽ ആ കൊച്ചു കുട്ടിയുടെ നിഷ്കളങ്കതയോടെ, ബാലാം പ്രവാചകന്റെ കഴുതയെപ്പോലെ ലഭിച്ച ബോധ്യങ്ങൾ ദൈവവചനങ്ങളുടെ പിൻബലത്തോടെ പങ്കുവെക്കുന്നു. ദൈവശാസ്ത്രം പഠിക്കാതെ തിരുവചനങ്ങളെ മാത്രം ആശ്രയിച്ചതിന്റെ പ്രതിഫലനം ഒരു പക്ഷേ ഇതിൽ ദർശിച്ചേക്കാം. മനുഷ്യരിൽ ആരും

തന്നെ ദൈവകോപത്തിന് ഇരയാകരുതെന്നും, എല്ലാവരും രക്ഷിക്കപ്പെടണമെന്നുമുള്ള ആഗ്രഹമല്ലാതെ ആരുടെയും മനോവേദനക്ക് കാരണമാകണമെന്ന ഉദ്ദേശം ഇതിനു പിന്നിലില്ല.

എന്റെ വാക്കുകളെക്കാൾ മറ്റുള്ളവരിൽ ചലനങ്ങൾ സൃഷ്ടിക്കുവാൻ തിരുവചനങ്ങൾക്കാകും എന്നതുകൊണ്ട് വിഷയങ്ങൾക്കനുയോജ്യമായ തിരുവചനങ്ങളെ കോർത്തിണക്കിയിരിക്കുന്നു."*ദൈവത്തിന്റെ വചനം സജീവവും ഊർജ്ജസ്വലവുമാണ്; ഇരുതലവാളിനെക്കാൾ മൂർച്ചയേറിയതും, ചേതനയിലും ആത്മാവിലും സന്ധിബന്ധങ്ങളിലും മജ്ജയിലും തുളച്ചുകയറി ഹൃദയത്തിന്റെ വിചാരങ്ങളെയും നിയോഗങ്ങളെയും വിവേചിക്കുന്നതുമാണ്* "(ഹെബ്രാ.4:12). അതിനാൽ തിരുവചനങ്ങൾ അതിന്റെ പൂർണ്ണരൂപത്തിൽ എല്ലാ ലേഖനങ്ങളിലും ചേർത്തിരിക്കുന്നു.

വചനമാകുന്ന അടിസ്ഥാനത്തിൽ പണിതുയർത്തിയവയ്ക്കു മാത്രമെ നിലനിൽപ്പുള്ളു എന്നും, അല്ലാത്തവ കാലാന്തരങ്ങളിൽ തകർന്നു പോകുമെന്നും പാറമേൽ പണിത ഭവനത്തിന്റെ ഉപമയിലൂടെ ഈശോ വ്യക്തമാക്കുന്നു.

മനസ്സിനും ചിന്തകൾക്കും കടിഞ്ഞാണിടാതെ സ്വതന്ത്രമായി വിഹരിക്കാൻ അനുവദിച്ചപ്പോൾ സഭയുടെ ആധികാരിക പ്രബോധനങ്ങളാകുന്ന അതിർവരമ്പുകൾ ലംഘിച്ചുവോ എന്നറിയില്ല. ഇതിലെ പരാമർശങ്ങൾ സഭയുടെ വിശ്വാസ സത്യങ്ങൾക്ക് എതിരായി അനുഭവപ്പെടുന്നെങ്കിൽ ഔദ്യോഗിക പ്രബോധനം സ്വീകരിക്കാൻ വായനക്കാർ കടപ്പെട്ടിരിക്കുന്നു എന്ന് പ്രത്യേകം ഓർമ്മിപ്പിക്കുന്നു.

എന്റെ ജീവിതാനുഭവങ്ങളിലൂടെ തിരുവചനങ്ങളിലഭയം പ്രാപിച്ചപ്പോൾ എനിക്കു ലഭിച്ച ഉൾക്കാഴ്ചകൾ പുസ്തകരൂപേണ പങ്കുവെക്കുവാൻ അനുവദിച്ച ദൈവത്തോടുള്ള നന്ദിയും കൃതജ്ഞതയോടൊപ്പം ആശംസകളറിയിച്ച പിതാക്കന്മാരോടുള്ള സ്നേഹാദരവുകളോടെ,

പ്രാർത്ഥനാപൂർവ്വം,

ചൂണ്ടൽ

1-4-2021

ഫ്രാൻസിസ് തെക്കേക്കര

# ഉള്ളടക്കം

# 1

## ഉൽപത്തിയും പതനവും വീണ്ടെടുപ്പും

ദൈവത്തിന്റെ ആദ്യ സൃഷ്ടി ജ്ഞാനമായിയിരുന്നു എന്ന് വചനം പറയുന്നു. "*കർത്താവ് തന്റെ സൃഷ്ടികർമ്മത്തിന്റെ ആരംഭത്തിൽ തന്റെ എല്ലാ ആദ്യസൃഷ്ടികളിലും ആദ്യത്തേതായി എന്നെ സൃഷ്ടിച്ചു*" (സുഭാഷിതങ്ങൾ 8:22). ജ്ഞാനത്തെ പ്രഭാതനക്ഷത്രം എന്ന് വിളിക്കുന്നതിനാൽ, പ്രഭാതനക്ഷത്രം എന്നറിയപ്പെടുന്ന ലൂസിഫറും ഒരുമിച്ച് സൃഷ്ടിക്കപ്പെട്ടതാണെന്ന് അനുമാനിക്കാം. ഇവരോടൊപ്പം ദൈവം തന്നെയായ പുത്രനും ഉണ്ടായിരുന്നു. ഇവർക്ക് സ്വയം തീരുമാനമെടുക്കാനും പ്രവൃത്തിക്കാനും കഴിവുണ്ടായിരുന്നു. പ്രഭാതനക്ഷത്രങ്ങൾ എന്നറിയപ്പെട്ടിരുന്ന ഇവർ അരൂപികൾ ആയിരുന്നു. ദൈവപുത്രനും സൃഷ്ടികളായ പ്രഭാത നക്ഷത്രങ്ങൾക്കും തമ്മിൽ സൂര്യനും ചന്ദ്രനും തമ്മിലുള്ളതുപോലുള്ള വ്യത്യാസമുണ്ടായിരുന്നു. അതായത് സൃഷ്ടികളായിരുന്ന പ്രഭാതനക്ഷത്രങ്ങൾക്ക് ദൈവത്തോട് ചേർന്ന് നിൽക്കുമ്പോൾ മാത്രമാണ് ദൈവീക ശക്തിയുണ്ടായിരുന്നത്. ഇതിനുശേഷം ദൈവം കെരൂബുകൾ മുഖ്യദൂതന്മാർ ദൂതന്മാർ എന്നിങ്ങനെ വിവിധതരം അരൂപികളെ സൃഷ്ടിച്ചു. വിവിധ വിഭാഗങ്ങൾക്ക് വിവിധ പ്രവർത്തന മണ്ഡലങ്ങളും അതിനുയോജിച്ച കഴിവുകളും ആണ് ഉണ്ടായിരുന്നത്. പ്രപഞ്ച സൃഷ്ടിയെപ്പറ്റി പറയുന്നിടത്ത് ഇപ്രകാരം പറയുന്നു. "*അവിടുന്ന് ആകാശങ്ങൾ സ്ഥാപിച്ചപ്പോഴും സമുദ്രത്തിനും മീതെ ചക്രവാളം നിർമ്മിച്ചപ്പോഴും ഉയരത്തിൽ മേഘങ്ങളെ ഉറപ്പിച്ചപ്പോഴും ജലം തന്റെ കൽപ്പന ലംഘിക്കാതിരിക്കാൻ വേണ്ടി സമുദ്രത്തിന് അതിരിട്ടപ്പോഴും ഭൂമിയുടെ അടിത്തറ ഉറപ്പിച്ചപ്പോഴും വിദഗ്ദ്ധനായ*

*ഒരു പണിക്കാരനെ പോലെ ഞാൻ അവിടുത്തെ അരികിൽ ഉണ്ടായിരുന്നു. അനുദിനം ആഹ്ലാദിച്ചു കൊണ്ടു അവിടത്തെ മുമ്പിൽ സദാ സന്തോഷിച്ചുകൊണ്ടും ഞാൻ കഴിഞ്ഞു"* (സുഭാഷിതങ്ങൾ 8:27-30) അതിനാൽ വിദഗ്ദ്ധരായ പണിക്കാരെ പോലെ അവിടെ ഉണ്ടായിരുന്ന പ്രഭാതനക്ഷത്രങ്ങൾ ആയിരുന്ന ജ്ഞാനവും ലൂസിഫറും സൃഷ്ടികർമ്മത്തിൽ പങ്കെടുത്തുവെന്ന് അനുമാനിക്കാം.

ഈ പ്രഭാതനക്ഷത്രങ്ങൾ ആയ ജ്ഞാനത്തിന്റെയും ലൂസിഫറിന്റെയും പ്രത്യേകതയുള്ള വ്യക്തിത്വത്തെക്കുറിച്ച് ഉൽപത്തിയുടെ പുസ്തകം സൂചന നൽകുനു. "*കാഴ്ചയ്ക്ക് കൗതുകവും ഭക്ഷിക്കുവാൻ സ്വാദുമുള്ള പഴങ്ങൾ കായ്ക്കുന്ന എല്ലാത്തരം വൃക്ഷങ്ങളും അവിടുന്നു **മണ്ണിൽനിന്ന് പുറപ്പെടുവിച്ചു.** ജീവന്റെ വൃക്ഷവും നന്മതിന്മകളെക്കുറിച്ചുള്ള അറിവിന്റെ വൃക്ഷവും തോട്ടത്തിന്റെ നടുവിൽ അവിടുന്നു വളർത്തി"* (ഉൽപത്തി 2:9). ഇവിടെ **ജീവന്റെ വൃക്ഷവും നന്മതിന്മകളുടെ വൃക്ഷവും മണ്ണിൽനിന്നാണെന്ന് പറയുന്നില്ല**. ഇത് പരിശുദ്ധ അമ്മയുടെ ആത്മാവായ ജീവന്റെ വൃക്ഷത്തെയും നന്മയായി സൃഷ്ടിക്കപ്പെട്ട് തിന്മയായി മാറിയ സാത്താന്റെയും പ്രതീകങ്ങളാണ്. ഇതിൽ നന്മതിന്മയുടെ വൃക്ഷത്തിൽനിന്നു ഭക്ഷിക്കുന്നതിനു മാത്രമാണ് വിലക്കുണ്ടായിരുന്നത്. പാപാവസ്ഥയിൽ അമർത്യത കൈവരിക്കാതിരിക്കാനാണ് ജീവവൃക്ഷത്തിന് വിലക്കു വന്നത്.

ദൈവം ആദത്തിൽ നിക്ഷേപിച്ച പരിശുദ്ധമായ ഓരോ അന്തരംഗവും ഈ കാലഘട്ടത്തിൽ തന്നെ ദൈവത്താൽ സൃഷ്ടിക്കപ്പെട്ടതാണ്. അല്ലാതെ മാതാപിതാക്കളിൽ നിന്ന് രൂപം കൊണ്ടതല്ല. എന്നാൽ ഭൗതിക ശരീരം ആദ്യമാതാപിതാക്കളുടെ ഐക്യത്തിന്റെ ഫലമാണ്. അതുകൊണ്ടാണ് സങ്കീർത്തകൻ പറയുന്നത്: "*അവിടുന്നാണ് എന്റെ **അന്തരംഗത്തിന്** രൂപം നൽകിയത്. എന്റെ അമ്മയുടെ ഉദരത്തിൽ അവിടുന്ന് എന്നെ മെനഞ്ഞു. ഞാൻ അങ്ങയെ സ്തുതിക്കുന്നു. അവിടുത്തെ സൃഷ്ടികൾ അത്ഭുതകരമാണ്. എന്തെന്നാൽ അങ്ങന്നെ വിസ്മയനീയമായി സൃഷ്ടിച്ചു. എനിക്കതു നന്നായി അറിയാം. ഞാൻ നിഗൂഢതയിൽ ഒരുവാക്കപ്പെടുകയും ഭൂമിയുടെ അധോഭാഗങ്ങളിൽ വച്ച് സൂക്ഷ്മതയോടെ സൃഷ്ടിക്കപ്പെടുകയും ചെയ്തപ്പോൾ, എന്റെ രൂപം അങ്ങേയ്ക്ക് അജ്ഞാതമായിരുന്നില്ല. എനിക്ക് രൂപം ലഭിക്കുന്നതിനുമുമ്പ്*

*തന്നെ അവിടുത്തെ കണ്ണുകൾ എന്നെ കണ്ടു. എനിക്ക് നിശ്ചയിക്കപ്പെട്ടിട്ടുള്ള നാളുകൾ ഉണ്ടാകുന്നതിനു മുമ്പു തന്നെ, അങ്ങയുടെ പുസ്തകത്തിൽ അവ എഴുതപ്പെട്ടു"* (139:13 -16). കർത്താവ് ജറെമിയ പ്രവാചകനോട് പറഞ്ഞ മറ്റൊരു വചനത്തിലൂടെ ഇതിന് സ്ഥിരീകരണം ലഭിക്കുന്നു. "*മാതാവിന്റെ ഉദരത്തിൽ നിനക്ക് രൂപം നൽകുന്നതിന് മുമ്പേ ഞാൻ നിന്നെ അറിഞ്ഞു; ജനിക്കുന്നതിന് മുൻപേ ഞാൻ നിന്നെ വിശുദ്ധീകരിച്ചു; ജനതകൾക്ക് പ്രവാചകനായി ഞാൻ നിന്നെ നിയോഗിച്ചു*" (ജറെമിയ 1: 5).

ഇനി മനുഷ്യന്റെ ഉല്പത്തി എപ്രകാരം സംഭവിച്ചു എന്ന് പരിശോധിക്കാം. ദൈവം അരുളിചെയ്തു. "*നമുക്ക് നമ്മുടെ ഛായയിലും സാദൃശ്യത്തിലും മനുഷ്യനെ സൃഷ്ടിക്കാം. അവർക്ക് കടലിലെ മത്സ്യങ്ങളുടെയും ആകാശത്തിലെ പറവകളുടെയും നാൽക്കാലികളുടെയും ഭൂമി മുഴുവന്റെയും ഭൂമിയിൽ ഇഴയുന്ന സർവ്വ ജീവികളുടെയും മേൽ ആധിപത്യം ഉണ്ടായിരിക്കട്ടെ. അങ്ങനെ ദൈവം തന്റെ ഛായയിൽ മനുഷ്യനെ സൃഷ്ടിച്ചു. സ്ത്രീയും പുരുഷനും ആയി അവനെ സൃഷ്ടിച്ചു*" (ഉൽപത്തി 1: 26,27).

ദൈവത്തിന്റെ ഛായയിലും സാദൃശ്യത്തിലും ആയിരിക്കുക എന്നതിന്റെ അർത്ഥമെന്താണ്? ദൈവത്തിന്റെ പ്രതിച്ഛായയിലാണ് മനുഷ്യർ രൂപപ്പെട്ടത്. എന്നാൽ എന്താണ് സാദൃശ്യം? ഇതിന് ആദ്യം ത്രിയേക ദൈവത്തെക്കുറിച്ച് മനസ്സിലാക്കണം. പിതാവ്, പുത്രൻ, പരിശുദ്ധാത്മാവ് എന്നിവരിൽ രണ്ട് ആത്മീയ ഘടകങ്ങൾ ഉണ്ട്. നമുക്ക് ഇവയെ സ്പിരിറ്റ്, സോൾ എന്ന് പറയാം. ഇതിൽ സ്പിരിറ്റ് പൊതുവായിട്ടുള്ളതും സോൾ വ്യക്തിത്വവുമായി ബന്ധപ്പെട്ടിരിക്കുന്നു. അതേസമയം ഇവരുടെ സോളും സ്പിരിറ്റും വേർപിരിയാനാവാത്തതാണ്. മറ്റൊരു വിധത്തിൽ പറഞ്ഞാൽ, അവരുടെ ചിന്തകൾ, ധാരണകൾ, ഉൾക്കാഴ്ചകൾ, പ്രവൃത്തികൾ എന്നിവയെല്ലാം ഒരുപോലെ ആയിരിക്കും. അതുകൊണ്ടാണ് പിതാവിനെയും പുത്രനെയും പരിശുദ്ധാത്മാവിനെയും ത്രിത്വത്തിൽ ഏകത്വം എന്ന് വിശേഷിപ്പിക്കുന്നത്. അതൊരിക്കലും വേർപ്പെടുന്നില്ല.

മനുഷ്യന്റെ അന്തരംഗവും സമാനമായ രീതിയിൽ നിർമ്മിക്കപ്പെട്ടു. സൃഷ്ടിക്കപ്പെട്ട ജീവനും (സ്പിരിറ്റും) മനുഷ്യാത്മാവും (സോളും) ചേർന്നതാണ് മനുഷ്യന്റെ അന്തരംഗം. ത്രിത്വത്തിലേതുപോലെ വേർപിരിയാനാവാത്ത വിധത്തിലായിരുന്നു മനുഷ്യ സൃഷ്ടിയും.

*"ദൈവമായ കർത്താവ് ഭൂമിയിലെ പൂഴികൊണ്ട് മനുഷ്യനെ രൂപപ്പെടുത്തുകയും ജീവന്റെ ശ്വാസം അവന്റെ നാസാരന്ധ്രങ്ങളിലേക്ക് നിശ്വസിക്കുകയും ചെയ്തു"* (ഉൽപത്തി 2:7). ജീവശ്വാസം നാസാരന്ധ്രങ്ങളിലേക്ക് നിശ്വസിച്ചതിലൂടെ ദൈവം മുൻകൂട്ടി ഒന്നായി സൃഷ്ടിച്ചിരുന്ന എല്ലാ മനുഷ്യാത്മാക്കളും ശരീരത്തിലേക്ക് പ്രവേശിച്ച് മനുഷ്യൻ ജീവനുള്ളവനായി. അതുകൊണ്ടാണ് ഹോസിയ 6: 7-ൽ *"ആദാമിൽവച്ച് അവർ ഉടമ്പടി ലംഘിച്ചു. അവിടെവച്ച് എന്നോട് അവർ അവിശ്വസ്തത കാണിച്ചു"* എന്ന് പറയാൻ കാരണം. അതുതന്നെയാണ് ആദത്തിൽ നിന്ന് വാരിയെല്ലെടുത്ത് (ജീവനെടുത്ത്) ഹവ്വയെ സൃഷ്ടിക്കേണ്ടി വന്നതിന് കാരണം. ദൈവം ആത്മാവിന് കൊടുത്തിട്ടുള്ള കഴിവുകളാണ് ചിന്ത ഭാവന ഓർമ്മശക്തി കേൾക്കുവാനും കാണുവാനും കാര്യങ്ങളെ ഗ്രഹിക്കുവാനും വിവേചിക്കുവാനുള്ള കഴിവുകൾ എന്നിവ. ആദത്തിന്റെയും ഹവ്വയുടെയും ദൈവം സൃഷ്ടിച്ച ശരീരം ഒഴിച്ച് ബാക്കിയുള്ളവരുടെ ശരീരമെല്ലാം ആദ്യമാതാപിതാക്കളിലുടെ രൂപംകൊണ്ടതാണ്.

എന്തുകൊണ്ടാണ് ഭൂമിയിലെ മണ്ണ് മനുഷ്യശരീരത്തിന്റെ രൂപീകരണത്തിന് കാരണമായത്? ഭൂമിയിലെ ഒരു വസ്തുകൊണ്ട് നിർമ്മിച്ചാൽ മാത്രമേ എല്ലാ മനുഷ്യർക്കും പരസ്പരം കാണാനും ആശയവിനിമയം നടത്താനും കഴിയുമായിരുന്നുള്ളു. മാത്രമല്ല മണ്ണിൽ അലിഞ്ഞ് ചേരാത്ത ഒരു പദാർത്ഥം കൊണ്ടാണ് മനുഷ്യശരീരം നിർമ്മിച്ചിരുന്നെങ്കിൽ എന്തു സംഭവിക്കുമായിരുന്നു?!

ലോകസൃഷ്ടികളിൽ മനുഷ്യനെ മാത്രമാണ് ദൈവം അവനുവേണ്ടി സൃഷ്ടിച്ചത്. സർവ്വ സൃഷ്ടികളുടെയും ഇടയിൽ തന്റെ സൃഷ്ടാവിനെ അറിയുവാനും സ്നേഹിക്കുവാനും കഴിവുള്ളവൻ മനുഷ്യൻ മാത്രമാണ്. ജ്ഞാനവും സ്നേഹവും വഴി ദൈവത്തിന്റെ ജീവനിൽ പങ്കുചേരുവാൻ വിളിക്കപ്പെട്ടത് മനുഷ്യൻ മാത്രമാണ്. അവന്റെ മാഹാത്മ്യത്തിന്റെ അടിസ്ഥാന കാരണവും ഇതുതന്നെയാണ്. സ്വയം ഉൾക്കൊള്ളുവാനും സ്വതന്ത്രമായി സ്വയം ദാനം ചെയ്യുവാനും ഇതര വ്യക്തികളുമായി സംസർഗത്തിൽ ഏർപ്പെടുവാനും കഴിവുള്ളവനാണ് മനുഷ്യൻ. കൃപാവരത്തിലൂടെ സൃഷ്ടാവുമായി ഒരു ഉടമ്പടിയിലേക്ക് അവൻ വിളിക്കപ്പെട്ടിരിക്കുന്നു. തനിക്ക് പകരം മറ്റൊരു സൃഷ്ടിക്കും നൽകാൻ കഴിയാത്ത വിധത്തിലുള്ള വിശ്വാസത്തിന്റെയും സ്നേഹത്തിന്റെയും പ്രത്യുത്തരം അവിടുത്തേക്ക് നൽകാൻ വേണ്ടിയാണിത്. മനുഷ്യനുവേണ്ടിയാണ് ദൈവം സമസ്തവും സൃഷ്ടിച്ചിരിക്കു

ന്നത്. എന്നാൽ മനുഷ്യൻ സൃഷ്ടിക്കപ്പെട്ടിരിക്കുന്നതാകട്ടെ ദൈവത്തെ സേവിക്കുവാനും സ്നേഹിക്കുവാനും **സർവ്വസൃഷ്ടികളെയും അവിടുത്തേക്ക് സമർപ്പിക്കുവാനും വേണ്ടിയാണ്**.

*"ദൈവം മനുഷ്യനെ **അനശ്വരതയ്ക്ക് വേണ്ടി** സൃഷ്ടിച്ചു. തന്റെ **അനന്തതയുടെ സാദൃശ്യത്തിൽ** നിർമ്മിച്ചു. പിശാചിന്റെ അസൂയ നിമിത്തം മരണം ലോകത്തിൽ പ്രവേശിച്ചു"* (ജ്ഞാനം 2: 23). മനുഷ്യ സൃഷ്ടിയിൽ അസൂയപൂണ്ടതോടെ പ്രകാശമായിരുന്ന പ്രഭാതനക്ഷത്രത്തിന്റെ പ്രകാശം നഷ്ടപ്പെട്ടു. അതോടെ ദൈവവുമായി ശത്രുതയിലായ ലൂസിഫർ തന്റെ അഹങ്കാരത്താൽ ദൈവത്തെപോലെ ആകാൻ ശ്രമമാരംഭിച്ചു. തനിക്കുള്ള ജ്ഞാനം ദുരുപയോഗിച്ച് പ്രപഞ്ചത്തിന്റെ മേൽ അധികാരം ഉണ്ടായിരുന്ന മനുഷ്യനെ സർപ്പത്തിന്റെ രൂപത്തിൽ വന്ന് ചതിച്ച് പാപം ചെയ്യിച്ച് പ്രപഞ്ചത്തിന്റെ മേലും മനുഷ്യന്റെമേലും അവൻ ആധിപത്യം സ്ഥാപിച്ചു. അപ്രകാരം മനുഷ്യനെ ദൈവത്തിൽ നിന്ന് അകറ്റി. അതിന്റെ ഫലമായി ദൈവമായ കർത്താവ് സർപ്പത്തോട് പറഞ്ഞു: *"ഇത് ചെയ്തതുകൊണ്ട് നീ എല്ലാ കന്നുകാലികളുടെയും വന്യമൃഗങ്ങളുടെയും ഇടയിൽ ശപിക്കപ്പെട്ടവൻ ആയിരിക്കും. നീ മണ്ണിൽ ഇഴഞ്ഞു നടക്കും. ജീവിതകാലം മുഴുവൻ നീ പൊടിയും തിന്നും. നീയും സ്ത്രീയും തമ്മിലും നിന്റെ സന്തതിയും അവളുടെ സന്തതിയും തമ്മിലും ഞാൻ ശത്രുത ഉളവാക്കും. അവൾ നിന്റെ തല തകർക്കും. നീ അവളുടെ കുതികാലിൽ പരിക്കേൽപ്പിക്കും"* (ഉൽപത്തി 3:14,15). അപ്രകാരം പ്രകാശമായിരുന്ന പ്രഭാതം നക്ഷത്രം സർപ്പമായി അറിയപ്പെടാൻ തുടങ്ങി. സ്വന്തം ഹിതപ്രകാരം തീരുമാനമെടുക്കാൻ സ്വാതന്ത്ര്യം ഉണ്ടായിരുന്ന പ്രഭാതനക്ഷത്രം ദൈവഹിതത്തിനെതിരെ തിരിഞ്ഞപ്പോൾ ശാപം ഏൽക്കേണ്ടിവന്നുവെങ്കിലും ബന്ധനസ്ഥനായിരുന്നില്ല. ദൈവമായുള്ള വൈരാഗ്യം മൂലം ദൂതഗണത്തെയും മനുഷ്യരെയും പാപം ചെയ്യിച്ച് ദൈവത്തിനെതീരാക്കുവാൻ അവൻ കഠിനപ്രയത്നം തുടർന്നുകൊണ്ടിരുന്നു.

പാപം ചെയ്ത ഹവ്വയോട് ദൈവം പറഞ്ഞു: *"നിന്റെ ഗർഭാരിഷ്ടതകൾ ഞാൻ വർദ്ധിപ്പിക്കും. നീ വേദനയോടെ കുഞ്ഞുങ്ങളെ പ്രസവിക്കും. എങ്കിലും നിനക്ക് ഭർത്താവിൽ അഭിലാഷമുണ്ടായിരിക്കും. അവൻ നിന്നെ ഭരിക്കുകയും ചെയ്യും."* ആദത്തോട് അവിടുന്ന് പറഞ്ഞു: *"തിന്നരുതെന്ന് ഞാൻ പറഞ്ഞ പഴം സ്ത്രീയുടെ വാക്കുകേട്ട് നീ തിന്നതു കൊണ്ട് നീ*

*മൂലം മണ്ണ് ശപിക്കപ്പെട്ടതായിരിക്കും. ആയുഷ്കാലം മുഴുവൻ കഠിനാധ്വാനംകൊണ്ട് നീ അതിൽനിന്ന് കാലയാപനം ചെയ്യും. അത് മുള്ളും മുൾച്ചെടികളും നിനക്കായി മുളപ്പിക്കും. വയലിലെ സസ്യങ്ങൾ നീ ഭക്ഷിക്കും. മണ്ണിൽ നിന്ന് എടുക്കപ്പെട്ട നീ മണ്ണിനോട് ചേരുന്നത് വരെ നെറ്റിയിലെ വിയർപ്പ്കൊണ്ട് ഭക്ഷണം സമ്പാദിക്കും. നീ പൊടിയാണ് പൊടിയിലേക്ക് തന്നെ മടങ്ങും*" (ഉൽപത്തി 3:16 -19).

അപ്രകാരം സാത്താൻ മനുഷ്യനെ പാപത്തിലേക്ക് നയിച്ച് ദൈവത്തിൽ നിന്ന് അകറ്റി. മനുഷ്യൻ സ്വന്തം വിവേചന അധികാരത്താൽ ദൈവത്തെക്കാൾ ഉപരി സാത്താനിൽ വിശ്വാ സമർപ്പിച്ചപ്പോൾ ദൈവാത്മാവുമായുള്ള ബന്ധത്തിൽ വിള്ളൽ വീണു. അങ്ങനെ ഒന്നായിരുന്ന ആത്മാവും ജീവനും (Spirit) വേർപ്പെടുകയും മരണത്തിന് അടിമപ്പെടുകയും ചെയ്തു. അതായത് ജ്ഞാനം 2:23 -ൽ പറയുന്ന അനന്തത നഷ്ടപ്പെട്ടു. അപ്രകാരം മനുഷ്യൻ രണ്ട് ആത്മീയ ഘടകവും ഒരു ഭൗതിക ഘടകവും കൂടിയതായി മാറി. അവരുടെ ആത്മാവും ശരീരവും മലിനമായി. അതോടൊപ്പം ദൈവം മനുഷ്യന് പ്രപഞ്ചത്തിന്റെമേൽ കൊടുത്തിരുന്ന ആധിപത്യം നഷ്ടപ്പെട്ടു. സ്വന്തം ശരീരത്തിന്റെ മേൽ ആത്മാവിനുണ്ടായിരുന്ന ആധിപത്യംപോലും നഷ്ടപ്പെട്ട് എല്ലാത്തിന്റെയും അടിമയായി. അതിന്റെ ഫലമായി ഭൗമീകരാവുകയും പറുദീസായിൽ നിന്ന് പുറത്താക്കപ്പെടുകയും ചെയ്തു.

പൗലോസ്ലീഹ 1 തെസ്സോനിക്ക 5:23-ൽ മൂന്ന് ഘടകങ്ങൾ കൂടിയതാണ് മനുഷ്യൻ എന്ന് വെളിപ്പെടുത്തുന്നു. "*യേശുക്രിസ്തുവിന്റെ പ്രത്യാഗമനത്തിൽ നിങ്ങളുടെ **ആത്മാവും ജീവനും ശരീരവും** അവികലവും പൂർണ്ണമായിരിക്കുവാൻ ഇടയാകട്ടെ.*" സഭാപ്രസംഗകൻ 12: 5 മുതലുള്ള വചനങ്ങൾ ഇത് ഒന്നുകൂടി ഉറപ്പിക്കുന്നു. ഒരുവന്റെ മരണശേഷം **മനുഷ്യൻ** (സോൾ) തന്റെ മരണാനന്തര ജീവിതത്തിലേക്കും **ധൂളി** അതിന്റെ ഉറവിടമായ മണ്ണിലേക്ക് മടങ്ങും. ജീവൻ(സ്പിരിറ്റ്) തന്റെ ദാതാവായ ദൈവത്തിങ്കലേക്ക് തിരിച്ചു പോവുകയും ചെയ്യും എന്ന് പറയുന്നതിലൂടെ ഇത് വ്യക്തമാക്കുന്നു. മറ്റൊരു സുപ്രധാന കാര്യം ഇവിടെ ശ്രദ്ധിക്കേണ്ടത് തെരുവുകളിലൂടെ സഞ്ചരിക്കുന്ന വ്യക്തികളെക്കുറിച്ച് പരാമർശമാണ്. ആരാണ് ഇവർ? ദൈവത്താൽ സൃഷ്ടിക്കപ്പെടാത്തവരെയോ സാത്താനാൽ സൃഷ്ടിക്കപ്പെട്ടവരെയോ സൂചിപ്പിക്കുന്ന **ജീവന്റെ** പുസ്തകത്തിൽ പേരുകൾ എഴുതപ്പെടാ

ത്തവരും, കൂടാതെ ഒരു ഉടമ്പടിയിലൂടെ സാത്താനുമായുള്ള സഹവാസം കാരണം കുഞ്ഞാടിന്റെ പുസ്തകത്തിൽ പേരുകൾ ഇല്ലാത്തവരും ജീവന്റെ പുസ്തകത്തിൽ നിന്ന് മായ്ക്കപ്പെട്ടരുമാണ്.

കാലഘട്ടങ്ങൾക്കനുസരിച്ച് ദൈവത്തെ എതിർത്തുകൊണ്ട് സാത്താൻ വിശ്രമമില്ലാതെ പ്രപഞ്ചത്തിൽ മാറ്റങ്ങൾ വരുത്തികൊണ്ടിരുന്നു. മാലാഖമാരും മനുഷ്യരും തമ്മിലുള്ള നിഷിദ്ധമായ ഇടപെടൽ മൂലം മാനവികതയുടെ വിശുദ്ധി കളങ്കപ്പെട്ടു. ഈ രീതിയിൽ, സാത്താൻ തന്റെ കുതന്ത്രത്തിലൂടെ ദൈവത്തിന്റെ യഥാർത്ഥ ഉദ്ദേശ്യങ്ങൾക്ക് വിരുദ്ധമായി മറ്റ് സൃഷ്ടികളെയും ദുഷിപ്പിച്ചു. "*മനുഷ്യർ ഭൂമിയിൽ പെരുകാൻ തുടങ്ങുകയും അവർക്കു പുത്രിമാർ ജനിക്കുകയും ചെയ്തപ്പോൾ മനുഷ്യപുത്രിമാർ അഴകുള്ളവരാണ് എന്നു കണ്ട് ദൈവപുത്രന്മാർ തങ്ങൾക്ക് ഇഷ്ടപ്പെട്ടവരെയെല്ലാം ഭാര്യമാരായി സ്വീകരിച്ചു. അപ്പോൾ ദൈവമായ കർത്താവ് പറഞ്ഞു: എന്റെ ചൈതന്യം മനുഷ്യനിൽ എന്നേക്കും നിലനിൽക്കുകയില്ല. അവൻ ജഡമാണ്. അവന്റെ ആയുസ്സ് 120 വർഷമായിരിക്കും*" (ഉൽപത്തി.6:1-3). ദൈവിക ചൈതന്യം നഷ്ടപ്പെടുന്നതിനാൽ മനുഷ്യജീവിതം 120 വർഷമായി ചുരുക്കി. "*പാപം ചെയ്ത ദൂതന്മാരെ ദൈവം വെറുതെ വിട്ടില്ല വിധിദിനം വരെ സൂക്ഷിക്കാനായി അവരെ അവിടുന്ന് നരകത്തിലെ ഇരുൾ കുഴിയിലേക്ക് തള്ളിവിട്ടു*" (2 പത്രോസ് 2:4).

ഇത്തരുണത്തിൽ തിരുസഭ ജനനത്തിരുനാൾ ആഘോഷിക്കുന്ന മൂന്നു വ്യക്തികളുടെ ജനനത്തെപ്പറ്റി മനസ്സിലാക്കുന്നത് പ്രയോജനകരമാണ്. അതിൽ ആദ്യത്തേത് പരിശുദ്ധ അമ്മയുടേതാണ്. സാധാരണ മനുഷ്യരുടേതുപോലെ സൃഷ്ടിക്കപ്പെട്ടതല്ല അമ്മയുടെ ആത്മാവും ശരീരവും. അമ്മയിൽ ഉത്ഭവ പാപം ഇല്ലാതിരുന്നത് അതുകൊണ്ടാണ്. Douay-Rheims ബൈബിളിൽ പറയുന്നു: "*അവൻ അവളെ പരിശുദ്ധാത്മാവിൽ സൃഷ്ടിച്ചു, അവളെ കണ്ടു, എണ്ണി, അളന്നു*" (പ്രഭാഷകൻ 1:9). പരിശുദ്ധ അമ്മയുടെ ആത്മാവ് ആദ്യമാതാവായ ഹവ്വയുടെ ആത്മാവ്പോലെ വിഭജിക്കപ്പെടാത്ത രൂപത്തിലുള്ളതായിരുന്നു. അതുകൊണ്ടാണ് പരിശുദ്ധ അമ്മയെ രണ്ടാമത്തെ ഹവ്വ എന്ന് അഭിസംബോധന ചെയ്യുന്നത്. എങ്കിലും മനുഷ്യർക്കും ദൈവം കൊടുത്തിട്ടുള്ള സ്വാതന്ത്ര്യം അനുസരിച്ച് സ്വയം കാര്യങ്ങൾ തീരുമാനിക്കാൻ സാധിക്കുമായിരുന്നു. അതിനാൽ ഈശോയുടെ ജനനത്തിനു മുമ്പ് ഗബ്രിയേൽ മാലാഖ അമ്മയുടെ സമ്മതം ചോദിച്ചു. "ഇതാ

*കർത്താവിൻറെ ദാസി! നിൻറെ വാക്ക് എന്നിൽ നിറവേറട്ടെ!*" എന്നുള്ള അമ്മയുടെ മറുപടിയിലൂടെ അമ്മ പൂർണ്ണമായും ദൈവത്തിന് കീഴ്‌വഴങ്ങി. സ്വന്തം ഹിതമനുസരിച്ച് തെരഞ്ഞെടുപ്പ് നടത്താൻ ദൈവം മനുഷ്യന് കൊടുത്തിട്ടുള്ള സ്വാതന്ത്ര്യത്തിന്റെ ഉത്തമ ദൃഷ്ടാന്തമാണിത്.

രണ്ടാമത്തേത് സ്നാപകയോഹന്നാന്റേതാണ്. സ്നാപക യോഹന്നാൻ സാധാരണ വ്യക്തികളുടെതുപോലെ വിഭജിക്കപ്പെട്ട മനുഷ്യാത്മാവും ദൈവാത്മാവും കൂടിയാണ് ജനിച്ചത്. അതിനാൽ തന്നെ ഉത്ഭവപാപത്തിന് അടിമപ്പെട്ടിരുന്നു. എന്നാൽ അമ്മയുടെ ഉദരത്തിൽ ആയിരിക്കുമ്പോൾ തന്നെ പരിശുദ്ധ അമ്മയുടെ സാന്നിധ്യത്തിൽ പരിശുദ്ധാത്മാവിനാൽ നിറഞ്ഞ് ഉത്ഭവപാപത്തിൽ നിന്ന് മോചിതനായി. ഇതുകൊണ്ടാണ് ഈശോ പറയുന്നത് "*സ്ത്രീകളിൽ നിന്ന് ജനിച്ചവരിൽ യോഹന്നാനെക്കാൾ വലിയവൻ ഇല്ല. എങ്കിലും ദൈവരാജ്യത്തിലെ ഏറ്റവും ചെറിയവൻ അവനെക്കാൾ വലിയവനാണ്*" (ലൂക്കാ. 7:28). സ്നാപകയോഹന്നാനെ പോലെ ജനിക്കുന്നതിന് മുമ്പ് തന്നെ വിശുദ്ധീകരിക്കപ്പെട്ട അപൂർവ്വം ആളുകൾ ഭൂമിയിലുണ്ട് അല്ലെങ്കിൽ ഉണ്ടായിരുന്നു എന്നതിന് തെളിവാണ് ദൈവം ജറെമിയ പ്രവാചകനോട് പറഞ്ഞ ഈ വചനം. "*ഞാൻ നിന്നെ ഗർഭപാത്രത്തിൽ രൂപപ്പെടുത്തുന്നതിന് മുമ്പ് ഞാൻ നിന്നെ അറിഞ്ഞിരുന്നു. **നീ ജനിക്കുന്നതിനുമുമ്പ് ഞാൻ നിന്നെ വിശുദ്ധീകരിച്ചു**; ഞാൻ നിന്നെ ജനതകൾക്ക് പ്രവാചകനായി നിയമിച്ചു*" (ജറെമിയ 1:5).

മൂന്നാമത്തെ പ്രധാന ജനനം യേശുവാണ്. യേശു ദൈവമായിരുന്നതിനാൽ സൃഷ്ടിക്കപ്പെടാത്ത ഒരു ദൈവാത്മാവും വ്യക്തിപരമായ ആത്മാവും യേശുവിൽ നിലനിന്നിരുന്നു. എന്നാൽ അത് മനുഷ്യർക്ക് സമാനമായ ഒരു വിഭജിത രൂപത്തിലായിരുന്നു എന്നതായിരുന്നു നിർണ്ണായകമായ വ്യത്യാസം. യേശുവിൽ പൂർണ്ണ മനുഷ്യത്വവും പൂർണ്ണ ദൈവത്വവും ഉൾക്കൊള്ളുന്നു എന്ന് സ്ഥിരീകരിക്കാനുള്ള കാരണം ഇതാണ്. കൂടാതെ, അവൻ ആദ്യമാതാപിതാക്കളിൽ നിന്ന് ജനിച്ചതല്ലാത്തതിനാൽ, ഉത്ഭവപാപത്തിന്റെ ഭാരത്തിൽ നിന്ന് സ്വതന്ത്രനായിരുന്നു. അതുകൊണ്ടാണ് ഈശോ സ്നാനമേറ്റപ്പോൾ സ്വർഗ്ഗം ഈശോയെ സാക്ഷ്യപ്പെടുത്തിയത്. "*ജനം സ്നാനം സ്വീകരിച്ചുകൊണ്ടിരിക്കുമ്പോൾ യേശുവും വന്ന് സ്നാനമേറ്റു. അവൻ പ്രാർ*

*ത്ഥിച്ചു കൊണ്ടിരിക്കുമ്പോൾ സ്വർഗ്ഗം തുറക്കപ്പെട്ടു. പരിശുദ്ധാത്മാവ് പ്രാവിന്റെ രൂപത്തിൽ അവന്റെ മേൽ ഇറങ്ങി വന്നു. സ്വർഗ്ഗത്തിൽ നിന്ന് ഒരു സ്വരം ഉണ്ടായി. നീ എന്റെ പ്രിയ പുത്രൻ. നിന്നിൽ ഞാൻ പ്രസാധിച്ചിരിക്കുന്നു"* ( ലൂക്ക 3:21,22).

റോമാക്കാർക്കുള്ള ലേഖനത്തിൽ വിശുദ്ധ പൗലോസ്ലീഹ ഇത് കുറച്ചു കൂടി വ്യക്തമാക്കുന്നു: *"അവിടുന്ന് തന്റെ പുത്രനെ പാപപരിഹാരത്തിനു വേണ്ടി പാപകരമായ ശരീരത്തിന്റെ സാദൃശ്യത്തിൽ അയച്ചുകൊണ്ട് പാപത്തിന് ശരീരത്തിൽ ശിക്ഷ വിധിച്ചു"* (റോമ. 8:3). മറ്റൊരു വചനം കൂടി ശ്രദ്ധിക്കുക.*"**ക്രിസ്തുവിന്റെ ആത്മാവില്ലാത്തവൻ ക്രിസ്തുവിനുള്ളവനല്ല**. എന്നാൽ നിങ്ങളുടെ ശരീരം പാപം നിമിത്തം മൃതമാണെങ്കിലും ക്രിസ്തു നിങ്ങളിൽ ഉണ്ടെങ്കിൽ നിങ്ങളുടെ ആത്മാവ് നീതി നിമിത്തം ജീവനുള്ളതായിരിക്കും. **യേശുവിനെ മരിച്ചവരിൽ നിന്നും ഉയർപ്പിച്ചവന്റെ ആത്മാവ്** നിങ്ങളിൽ വസിക്കുന്നുണ്ടെങ്കിൽ യേശു ക്രിസ്തുവിനെ ഉയർപ്പിച്ചവൻ നിങ്ങളുടെ മർത്യശരീരങ്ങൾക്കും നിങ്ങളിൽ വസിക്കുന്ന തന്റെ ആത്മാവിനാൽ ജീവൻ പ്രദാനം ചെയ്യും"* (റോമ. 8:10,11). അതിനാൽ ഗദ്സെമനിൽ *"പിതാവേ അങ്ങേയ്ക്ക് ഇഷ്ടമെങ്കിൽ ഈ പാനപാത്രം എന്നിൽ നിന്ന് അകറ്റണമേ, എങ്കിലും എന്റെ ഹിതമല്ല അവിടുത്തെ ഹിതം നിറവേറട്ടെ"* എന്ന് പ്രാർത്ഥിച്ചത് യേശുവിന്റെ ആത്മാവാണ് എന്ന് മനസ്സിലാക്കാം (ലൂക്ക.22:42). കുരിശിൽ കിടന്നുകൊണ്ട് *"പിതാവേ അങ്ങയുടെ കരങ്ങളിൽ എന്റെ ആത്മാവിനെ ഞാൻ സമർപ്പിക്കുന്നു"* എന്ന് പറഞ്ഞുകൊണ്ട് ഇശോ മരിച്ചപ്പോൾ ഈശോയുടെ വ്യക്തിപരമായ ആത്മാവും ദൈവാത്മാവും വീണ്ടും വിഭജിക്കപ്പെടാനാവാത്ത വിധത്തിൽ ഒന്നായി ചേർന്നു. മറ്റൊരു വിധത്തിൽ പറഞ്ഞാൽ മനുഷ്യപുത്രൻ ദൈവപുത്രനായി മാറി.

ആദ്യമാതാപിതാക്കളുടെ സൃഷ്ടിക്കുശേഷം സൃഷ്ടികർമ്മത്തിൽ മനുഷ്യനെ ദൈവം പങ്കാളിയാക്കിയതിനാൽ മനുഷ്യൻ ജന്മം കൊടുക്കുന്നവരെല്ലാം ദൈവസൃഷ്ടികളും ദൈവമക്കളായിരിക്കണമെന്നില്ല എന്നതാണ് സത്യം. റോമാക്കാർക്കുള്ള ലേഖനത്തിൽ പൗലോസ്ശ്ലീഹ പറയുന്നു: *"ദൈവത്തിന്റെ വചനം ഒരിക്കലും പരാജയപ്പെട്ടിട്ടില്ല. എന്തെന്നാൽ, ഇസ്രായേൽ വംശജരെല്ലാം ഇസ്രായേല്ക്കാരല്ല. അബ്രാഹത്തിന്റെ സന്തതിയായതുകൊണ്ട് അവരെല്ലാം മക്കളായിരിക്കണമെന്നില്ല. ഇസഹാക്കുവഴിയുള്ളവരായിരിക്കും നിന്റെ സന്തതികളായി അറി*

*യപ്പെടുക. അതായത്, വംശമുറയ്ക്കുള്ള മക്കളല്ല ദൈവത്തിന്റെ മക്കൾ; പ്രത്യുത, വാഗ്ദാനപ്രകാരം ജനിച്ചവരാണു യഥാർത്ഥ മക്കളായി കണക്കാക്കപ്പെടുന്നത് "*(റോമ. 9:6-8). ദൈവഹിതത്തിന് അനുസൃതമായ സൃഷ്ടികളെ മാത്രമേ ദൈവത്തിന്റേതായി കണക്കാക്കാൻ കഴിയൂ എന്ന് വചനം ഊന്നിപ്പറയുന്നു. അതായത് ശേഷിക്കുന്നത് സാത്താന്റേതാണ്. യേശുക്രിസ്തുവിനെ രക്ഷകനും നാഥനുമായി സ്വീകരിക്കുന്നവർക്ക് ദൈവമക്കൾ എന്നുള്ള പദവി ലഭിക്കുമെങ്കിലും അത് ദൈവഹിത പ്രകാരം സൃഷ്ടിക്കപ്പെട്ടിട്ടുള്ളവർക്ക് മാത്രമാണ് എന്നത് ഓർക്കേണ്ടതുണ്ട്. എന്തെന്നാൽ വചനം പറയുന്നുണ്ട്; "*ലോകസ്ഥാപനം മുതൽ ജീവന്റെ ഗ്രന്ഥത്തിൽ പേരെഴുതപ്പെടാത്തവരായി ചിലർ ഭൂമിയിലുണ്ട്*" (വെളിപാട് 13:8). ഈയൊരു സാധ്യതയും നാം കണക്കിലെടുക്കേണ്ടതുണ്ട്.

എന്നാൽ കളകളുടെ ഉപമയിൽ, "*വേലക്കാർ ചെന്ന് വീട്ടുടമസ്ഥനോട് ചോദിച്ചു: യജമാനനേ, നീ വയലിൽ നല്ല വിത്തല്ലേ വിതച്ചത്? പിന്നെ കളകൾ ഉണ്ടായത് എവിടെ നിന്ന്? അവൻ പറഞ്ഞു: ശത്രുവാണ് ഇത് ചെയ്തത്*" (മത്തായി 13: 27,28). ഉപമയുടെ വിശദീകരണത്തിൽ ഈശോ പറയുന്നു: നല്ല വിത്ത് വിതയ്ക്കുന്നവൻ മനുഷ്യപുത്രനാണ്, വയൽ ലോകവും, നല്ല വിത്ത് രാജ്യത്തിന്റെ പുത്രന്മാരും, കളകൾ ദുഷ്ടന്റെ പുത്രന്മാരുമാണ്. അവ വിതച്ച ശത്രു പിശാചാണ്. ഉപമയിൽ വേലക്കാർ ചോദിക്കുന്നു."*ഞങ്ങൾ പോയി കളകൾ പറിച്ചു കൂട്ടട്ടെ? അവൻ പറഞ്ഞു: വേണ്ട, കളകൾ പറിച്ചെടുക്കുമ്പോൾ അവയ്ക്കൊപ്പം ഗോതമ്പു ചെടികളും നിങ്ങൾ പിഴുതുകളുഞ്ഞെന്നു വരും*" (മത്തായി 13:29). ദൈവരാജ്യത്തിന്റെ പുത്രന്മാരും ദുഷ്ടന്റെ പുത്രന്മാരും തിരച്ചറിയാനാകാത്തവിധം സാമ്യമുള്ളവരായിരിക്കുമെന്നു ഇതിലൂടെ മനസ്സിലാക്കാം. ഗോതമ്പ് ചെടികളും കളകളും കാഴ്ചയിൽ സമാനമാണെങ്കിലും കളകൾക്ക് ഗോതമ്പ് കതിരുകൾ ഉൽപാദിപ്പിക്കാൻ കഴിയില്ല. അവയുടെ ഫലം കളകളായിരിക്കും. അതുകൊണ്ടാണ് ഫലത്തിൽനിന്ന് വൃക്ഷത്തെ തിരിച്ചറിയേണ്ടതിന്റെ ആവശ്യകത വചനം വ്യക്തമാക്കുന്നത്. ഇത് അർത്ഥമാക്കുന്നത് ഒരു മനുഷ്യനെ തിരിച്ചറിയേണ്ടത് അവന്റെ ഛായയിലൂടെ അല്ല അവന്റെ പ്രവർത്തികളിലൂടെയാണ്.

ലോകസ്ഥാപനം മുതൽ ജീവന്റെ ഗ്രന്ഥത്തിൽ പേരെഴുതപ്പെടാത്തവരായി ചിലർ ഭൂമിയിലുണ്ടെന്നു വെളിപാട്

13:8-ലും ജീവന്റെ ഗ്രന്ഥത്തിൽ പേരുള്ളവരിൽ തന്നെ ചിലരുടെ പേരുകൾ മായിച്ചു കളയുമെന്നു വെളിപാട് 3:5-ലും പുറപ്പാടു പുസ്തകം 32:33-ലും പറയുന്നു. അതിനാൽ ജീവന്റെ ഗ്രന്ഥം എന്നാൽ സ്വർഗ്ഗീയ പ്രവേശനത്തിന് യോഗ്യരായവരുടെ പേര് എഴുതപ്പെട്ട ഗ്രന്ഥം എന്നതിനേക്കാളുപരി ദൈവം സൃഷ്ടിച്ച വരുടെ പേര് എഴുതപ്പെട്ട ഗ്രന്ഥം എന്നാണ് മനസ്സിലാക്കേണ്ടത്. പണ്ടു തന്നെ ശിക്ഷക്കായി നിശ്ചയിക്കപ്പെട്ടിരുന്ന ചില ദുഷ്ട മനുഷ്യരെപ്പറ്റി യൂദാസ്ശ്ലീഹ തന്റെ ലേഖനത്തിൽ പറയുന്നു (1:4). ലോകസ്ഥാപനം മുതൽ ജീവന്റെ പുസ്തകത്തിൽ പേരെഴുത പ്പെട്ടിട്ടില്ലാത്ത ഭൂവാസികൾ മൃഗത്തെ നോക്കി വിസ്മയി ക്കുമെന്നു വെളിപാട് 17:8-ലും പറയുന്നുണ്ട്. അങ്ങനെയെങ്കിൽ ദൈവം സൃഷ്ടിക്കാത്തവരും ഈ ഭൂമിയിലുണ്ടെന്നുവേണം മനസ്സിലാക്കാൻ.

ലോകസ്ഥാപനത്തിൽ തന്നെ ജീവന്റെ ഗ്രന്ഥത്തിൽ പേരെഴുതപ്പെട്ടു കഴിഞ്ഞതിനാൽ മനുഷ്യൻ തന്റെ ഇച്ഛക്കനു സരിച്ച് ജന്മം നല്കിയവരുടെ പേര് ജീവന്റെ പുസ്തകത്തിൽ ഉണ്ടായിരിക്കുമോ? *"വ്യഭിചാരികളുടെ സന്തതി പക്വത പ്രാപിക്കു കയില്ല. നിയമവിരുദ്ധമായ വേഴ്ചയുടെ ഫലം നശിക്കും. ദീർഘ കാലം ജീവിച്ചാലും അവരെ ആരും പരിഗണിക്കുകയില്ല. അവ രുടെ വാർദ്ധ്യക്യവും അവമാനം നിറഞ്ഞിരിക്കും. യൗവനത്തിൽ മരിച്ചാലും അവർക്ക് ആശയ്ക്കു വഴിയില്ല. വിധി ദിവസത്തിൽ അവർക്ക് ആശ്വാസം ലഭിക്കുകയില്ല. അധർമ്മികളുടെ തലമുറ യ്ക്കു ഭീകരമായ നാശം സംഭവിക്കും"* (ജ്ഞാനം.3:16-19). മറ്റൊരു വചനം പറയുന്നു: *"അധർമ്മികളുടെ സന്താനപ്പെരുപ്പം നിഷ്ഫല മാണ്. അവരുടെ ജാരസന്തതികൾ ആഴത്തിൽ വേരൂന്നുകയോ, ഉറച്ചുനിൽക്കുകയോ ഇല്ല"* (ജ്ഞാനം 4:3). ജീവന്റെ ഗ്രന്ഥത്തിൽ പേരെഴുതപ്പെടാത്തർ അവസാന വിധി ദിവസം അഗ്നിത്തടാക ത്തിലേക്ക് എറിയപ്പെടുമെന്ന് വെളിപാട് 20:15-ലും പറയുന്നു. വ്യഭിചാരികളുടെ സന്തതികളെക്കുറിച്ചുള്ള പരാമർശം അർത്ഥമാക്കുന്നത് അനധികൃത ഇണചേരലിൽ നിന്ന് ജനിച്ച കുട്ടികളെയാണ്. പ്രത്യേകിച്ച് വ്യത്യസ്ത ഉത്ഭവമുള്ള ജീവികൾ ക്കിടയിലുള്ളത്. അത് ദൈവപുത്രന്മാരുടെയും മനുഷ്യ പുത്രി മാരുടെയും ഇണചേരലിനെ സൂചിപ്പിക്കുന്നു.

*"ഭൂമിയിൽ മനുഷ്യന്റെ ദുഷ്ടത വർധിച്ചിരിക്കുന്നുവെന്നും അവന്റെ ഹൃദയത്തിലെ ചിന്തയും ഭാവനയും എപ്പോഴും*

*ദുഷിച്ചത് മാത്രമാണെന്നും കർത്താവ് കണ്ടു. ഭൂമുഖത്ത് മനുഷ്യനെ സൃഷ്ടിച്ചതിൽ കർത്താവ് പരിതപിച്ചു. അത് അവിടുത്തെ ഹൃദയത്തെ വേദനിപ്പിച്ചു. കർത്താവ് അരുളിച്ചെയ്തു: എന്റെ സൃഷ്ടിയായ മനുഷ്യനെ ഭൂമുഖത്തു നിന്ന് ഞാൻ തുടച്ചുമാറ്റും. മനുഷ്യനെയും മൃഗങ്ങളെയും ഇഴജന്തുക്കളെയും ആകാശത്തിലെ പറവകളെയും ഞാൻ നാമാവശേഷമാക്കും. അവയെ സൃഷ്ടിച്ചതിൽ ഞാൻ ദുഃഖിക്കുന്നു. എന്നാൽ നോഹ കർത്താവിന്റെ പ്രീതിക്ക് പാത്രമായി*" (ഉൽപത്തി.6:5–8). ജലപ്രളയത്തിലൂടെ മുഴുവൻ ജീവജാലങ്ങളെയും മനുഷ്യവർഗ്ഗത്തെയും നശിപ്പിച്ചശേഷം നോഹയുമായി കർത്താവ് ഒരു ഉടമ്പടി ചെയ്തു. "*നോഹയെയും പുത്രന്മാരെയും അനുഗ്രഹിച്ചുകൊണ്ട് ദൈവം പറഞ്ഞു: സന്താനപുഷ്ടിയുണ്ടായി ഭൂമിയിൽ നിറയുക*" "*ഇനിയൊരിക്കലും വെള്ളപ്പൊക്കം കൊണ്ട് ജീവജാലങ്ങളെല്ലാം നശിക്കുവാൻ ഇടവരുകയില്ല*" (ഉൽപത്തി.9: 11). ദൈവം നോഹയോട് പറഞ്ഞത് വെള്ളപ്പൊക്കത്തിലെന്നപോലെ എല്ലാ ജീവജാലങ്ങളെയും ഒരുമിച്ച് നശിപ്പിക്കില്ലെന്നാണ്. ഈ പ്രസ്താവന ജീവജാലങ്ങളുടെ സംരക്ഷണത്തിന് ഉറപ്പുനൽകുന്നില്ല എന്നത് ശ്രദ്ധേയമാണ്. നോഹയുടെ കാലത്തിനുശേഷവും ഭൂമിയിൽ അതികായകന്മാർ നിലനിന്നിരുന്നതായി വേദഗ്രന്ഥത്തിൽ പരാമർശിക്കുന്നതിനാൽ, ഈ പ്രതിഭാസം മഹാപ്രളയത്തിനുമപ്പുറം നിലനിന്നിരുന്നെന്ന് അനുമാനിക്കാം.

കാലഘട്ടങ്ങൾ പിന്നെയും കഴിഞ്ഞുപോയി. നോഹയുടെ പിൻതലമുറകൾ സന്താന പുഷ്ടിയുള്ളവരായി ഭൂമിയിൽ പെരുകി. പിശാച് കൂടുതൽ ഉത്സാഹത്തോടെ മനുഷ്യ വർഗ്ഗത്തെ പ്രലോഭിപ്പിച്ച് പാപം ചെയ്യിപ്പിച്ചു. ജനതകൾ മുഴുവൻ വിഗ്രഹാരാധനയിലും വ്യഭിചാരത്തിലും എല്ലാവിധ തിന്മകളിലും മുഴുകിയപ്പോൾ ദൈവം അബ്രഹാമിനെ വിളിച്ച് ജനതകളിൽ നിന്ന് വേർതിരിച്ചു. ജനങ്ങളുടെ പാപാസക്തികണ്ട് പൊറുതി മുട്ടിയ കർത്താവ് വീണ്ടും ജനങ്ങളെ ശിക്ഷിക്കുവാൻ തീരുമാനിച്ചു. ഈ തവണ മനുഷ്യ വംശത്തെ മുഴുവൻ നശിപ്പിച്ചില്ല. മറ്റുള്ളവർക്ക് മാതൃകയാകാൻ ഒരു മുന്നറിയിപ്പെന്നവണ്ണം തിന്മയുടെ കൊടുമുടിയിലെത്തിയ സോദോം ഗോമോറ ദേശത്തെ അഗ്നിയും ഗന്ധകവും ഇറക്കി ചാമ്പലാക്കി. ഇന്നും ആ പ്രദേശം ഒരു പുല്ലുപോലും മുളക്കാതെ മറ്റുള്ളവർക്ക് അടയാളമായി സ്ഥിതി ചെയ്യുന്നു.

വിശുദ്ധ ഗ്രന്ഥം രേഖപ്പെടുത്തിയിട്ടുള്ള ചില ഉദാഹരണങ്ങൾ കൂടി നമുക്ക് നോക്കാം. നിയമാവർത്തന പുസ്തകം ഒമ്പതാം

അദ്ധ്യായത്തിൽ ഇപ്രകാരം പറയുന്നു: "**ഉയരമേറിയവരും വലിയവരുമായ ആ ജനതകൾ നിങ്ങൾ അറിയുന്ന അനാക്കിമുകളാണ്.** അനാക്കിമിന്റെ മക്കളുടെ മുമ്പിൽ നിൽക്കാൻ ആർക്കു കഴിയും എന്ന് ആരെപ്പറ്റി നിങ്ങൾ പറഞ്ഞു കേട്ടിരുന്നുവോ അവരാണിത്. നിങ്ങളുടെ ദൈവമായ കർത്താവാണ് ദഹിപ്പിക്കുന്ന അഗ്നിയായി നിങ്ങളുടെ മുമ്പിൽ പോകുന്നതെന്ന് ഇന്നു നിങ്ങൾ മനസ്സിലാക്കണം. അവരെ പുറത്താക്കുകയും നശിപ്പിക്കുകയും ചെയ്യാൻ നിങ്ങൾ മുന്നേറുമ്പോൾ കർത്താവു വാഗ്ദാനം ചെയ്തിട്ടുള്ളതുപോലെ നിങ്ങൾ അവരെ തോൽപിക്കുകയും നിശ്ശേഷം നശിപ്പിക്കുകയും ചെയ്യും. നിങ്ങളുടെ ദൈവമായ കർത്താവ് അവരെ നിങ്ങളുടെ മുമ്പിൽനിന്നു നീക്കം ചെയ്തു കഴിയുമ്പോൾ എന്റെ നീതി നിമിത്തമാണു കർത്താവ് ഈ സ്ഥലം അവകാശമാക്കാൻ എന്നെ കൊണ്ടുവന്നതെന്നു നിങ്ങൾ ഹൃദയത്തിൽ പറയരുത്. **ഈ ജനതകളുടെ ദുഷ്ടത നിമിത്തമാണ് അവിടുന്ന് അവരെ നിങ്ങളുടെ മുമ്പിൽനിന്നു നീക്കിക്കളയുന്നത്**" (നിയമാവർത്തനം 9:2-4).

ഇതിന് സമാനമായ ഒരു സംഭവം സാമുവലിന്റെ പുസ്തകത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. സാമുവൽ പ്രവാചകൻ സാവൂളിനെ രാജാവായി അഭിഷേകം ചെയ്തശേഷം പറഞ്ഞു. "*സൈന്യങ്ങളുടെ കർത്താവ് അരുളിച്ചെയ്യുന്നു: **ഇസ്രായേല്യർ ഈജിപ്തിൽനിന്ന് പോരുമ്പോൾ വഴിയിൽവച്ച് അവരെ എതിർത്തതിന് ഞാൻ അമലേക്യരെ ശിക്ഷിക്കും** ആകയാൽ, നീ പോയി അമലേക്യരെയെല്ലാം വധിക്കുകയും അവർക്കുള്ളതെല്ലാം നശിപ്പിക്കുകയും ചെയ്യുക. ആരും അവശേഷിക്കാത്ത വിധം സ്ത്രീ പുരുഷന്മാരെയും കുട്ടികളെയും ശിശുക്കളെയും ആടുമാടുകൾ, ഒട്ടകങ്ങൾ, കഴുതകൾ എന്നിവയെയും കൊന്നുകളയുക*" (1സാമു.15:3). അതനുസരിച്ച് സാവൂൾ അമേലേക്യരെയെല്ലാം സംഹരിച്ചു. അവരുടെ രാജാവായ അഗാഹിനെ അവൻ ജീവനോടെ പിടിച്ചു. ജനത്തെ അപ്പാടെ വാളിനിരയാക്കി. എന്നാൽ സാവൂളും ജനങ്ങളും രാജാവായ അഗാഹിനെയും ആടുമാടുകൾ, തടിച്ച മൃഗങ്ങൾ, കുഞ്ഞാടുകൾ എന്നിവയിൽ ഏറ്റവും നല്ലവയെയും ഉത്തമം ആയവയൊക്കെയും നശിപ്പിക്കാതെ കർത്താവിന് ബലിയർപ്പിക്കാൻ സൂക്ഷിച്ചു.

അന്ന് രാത്രി കർത്താവ് സാമുവൽ പ്രവാചകനോട് അരുൾ ചെയ്തു. "*സാവൂളിനെ രാജാവാക്കിയതിൽ ഞാൻ ഖേ*

*ദിക്കുന്നു. അവൻ എന്നിൽനിന്ന് അകലുകയും എന്റെ കൽപ നകൾ നിറവേറ്റാതിരിക്കുകയും ചെയ്തിരിക്കുന്നു"* (1സാമു.15:11). എന്നാൽ സാവൂൾ പറഞ്ഞു. ഞാൻ കർത്താവിന്റെ കൽപന പാലിച്ചു. എന്നെ ഏൽപിച്ച ദൗത്യം ഞാൻ നിറവേറ്റി. അമലേക്യ രാജാവായ അഗാഹിനെ ഞാൻ പിടിച്ചു കൊണ്ടുവന്നു. അമലേ ക്യരെയെല്ലാം നശിപ്പിച്ചു. എന്നാൽ നശിപ്പിക്കപ്പെടേണ്ട കൊള്ള വസ്തുക്കളിൽ ഏറ്റവും നല്ല ആടുമാടുകളെ നിന്റെ ദൈവമായ **കർത്താവിന് ബലിയർപ്പിക്കാൻ** ജനം ഗിൽഗാലിൽ കൊണ്ടു വന്നു. എന്നാൽ സാമുവൽ പ്രവാചകൻ പറയുന്നു. "*തന്റെ കൽ പന അനുസരിക്കുന്നതോ ദഹനബലികളും മറ്റു ബലികളും അർ പ്പിക്കുന്നതോ കർത്താവിന് പ്രീതികരം? **അനുസരണം ബലി യേക്കാൾ ശ്രേഷ്ഠം:** മുട്ടാടുകളുടെ മേദസ്സിനെക്കാൾ ഉൽകൃഷ്ട മായ കർത്താവിന്റെ വചനം നീ തിരസ്കരിച്ചതിനാൽ അവി ടുന്ന് രാജത്വത്തിൽ നിന്ന് നിന്നെയും തിരസ്കരിച്ചിരിക്കുന്നു"* (1സാമു.15:22,23).

ഇതു വായിക്കുമ്പോൾ കർത്താവ് ഇത്ര മാത്രം ക്രൂരനാണോ ഒരു ചിന്ത നമ്മുടെ മനസ്സിലേക്ക് വന്നേക്കാം. യഥാർത്ഥത്തിൽ ഒരു ദേശത്തെ വിശുദ്ധീകരിക്കുവാനുള്ള ദൈവത്തിന്റെ പദ്ധതിയാണ് സാവുളിന്റെ പ്രവർത്തി മൂലം നടക്കാതെ പോയത്. അതിനാൽ ദൈവ വചനങ്ങളെ യുക്തിക്ക് വിധേയമാക്കുന്നത് അപകടകരമാണെന്ന് ഈ സംഭവം സാക്ഷ്യപ്പെടുത്തുന്നു.

അബ്രഹാമിനെ വേർതിരിച്ച കർത്താവ് ഇസഹാക്കിന്റെ മകനായ യാക്കോബിനെ തെരഞ്ഞെടുത്തു. ഈജിപ്തിലെ നാനൂറ്റി മുപ്പത് വർഷത്തെ അടിമത്വത്തിലെ കഠോര പീഡനങ്ങ ളാൽ വിശുദ്ധീകരിക്കപ്പെട്ട ഇസ്രായേലിന്റെ നിലവിളി കർത്താവ് കേട്ടു. അവരെ മോചിപ്പിച്ച് പാലും തേനുമൊഴുകുന്ന കാനാൻ ദേശത്തേക്ക് നയിക്കുവാനായി മോശയെ ചുമതലപ്പെടുത്തി. ദൈവത്തിന്റെ അതിശക്തമായ ഇടപെടലിലൂടെ ഇസ്രായേൽ ജനതയെ ഈജിപ്തിന്റെ അടിമത്വത്തിൽ നിന്ന് മോശ മോചി പ്പിച്ചു. നാൽപതു വർഷതത്തെ ദേശാടനത്തിനിടയിൽ അത്ഭുത ങ്ങളും അടയാളങ്ങളും വർഷിച്ചുകൊണ്ട് പുതിയ കൽപനകളും ചട്ടങ്ങളും അനുശാസനങ്ങളും വിഭിന്നമായ ആരാധനാരീതിയും ആചാരാനുഷ്ഠാനങ്ങളുമുള്ള പുതിയ ഒരു ജനതയ്ക്ക് രൂപം കൊടുത്തു. അവരെ സ്വന്തം ജനമായി കർത്താവ് അംഗീകരിച്ചു.

തന്റെ പ്രീതിക്കു പാത്രമായി, നിയമങ്ങളും അനുശാസനങ്ങളും അനുസരിച്ച് സ്വന്തം ജനമായി ജീവിക്കുമെന്ന് കരുതി.

സാത്താൻ വീണ്ടും നിയമം വഴി അവസരം കണ്ടെത്തി ജനങ്ങളെ മരണത്തിനർഹരാക്കി. "*ഒരു കാലത്ത് നിയമം കൂടാതെ ജീവിച്ചു. എന്നാൽ പ്രമാണം വന്നപ്പോൾ പാപം സജീവ മാകുകയും ഞാൻ മരിക്കുകയും ചെയ്തു. ഇങ്ങനെ ജീവനു വേണ്ടിയുള്ള പ്രമാണം എനിക്ക് മരണമായിത്തീർന്നു. എന്തു കൊണ്ടെന്നാൽ, പാപം കൽപനവഴി അവസരം കണ്ടെത്തി എന്നെ ചതിക്കുകയും അതുവഴി എന്നെ കൊല്ലുകയും ചെയ്തു*" (റോമ.7:10-12).

മനുഷ്യ വംശത്തിന്റെ ഈ ദുരവസ്ഥയിൽ മനംനൊന്ത് കാരുണ്യവാനായ പിതാവ് തന്റെ പുത്രനെ പാപപരിഹാരത്തിനു വേണ്ടി പാപകരമായ ശരീരത്തിന്റെ സാദൃശ്യത്തിൽ അയച്ചു കൊണ്ട് പാപത്തിന് ശരീരത്തിൽ ശിക്ഷ വിധിച്ചു (റോമ.8:3). അപ്രകാരം പാപമേശാത്ത ക്രിസ്തു മനുഷ്യ വർഗ്ഗത്തിന്റെ - മരിച്ചു പോയവരുടെയും ജീവിച്ചിരിക്കുന്നവരുടെയും ഇനി ജനിക്കാനുള്ളവരുടെയും - മുഴുവൻ പാപവും സ്വന്തം ശരീര ത്തിൽ വഹിച്ചുകൊണ്ട് കുരിശിൽ പാപപരിഹാര ബലിയർപ്പിച്ചു. "*ക്രിസ്തു നമ്മെപ്രതി ശപിക്കപ്പെട്ടവനായിത്തീർന്നു കൊണ്ട്* ***നിയമത്തിന്റെ ശാപത്തിൽ നിന്ന്*** *നമ്മെ രക്ഷിച്ചു*" (ഗലാത്തിയർ 3:13). അതായത് **ആത്മീയ മരണത്തിൽനിന്ന് രക്ഷിച്ചു**. "*ഒരു മനുഷ്യന്റെ അനുസരണക്കേടിനാൽ അനേകർ പാപികളായി ത്തീർന്നതുപോലെ, ഒരു മനുഷ്യന്റെ അനുസരണത്താൽ അനേ കർ* ***നീതിയുള്ളവരാകും***" (റോമ.5:19).

ഇവിടെ പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ട്. നീതിയുള്ള വരായി എന്നല്ല നീതിയുള്ളവരാകും എന്നാണ് പറഞ്ഞിരിക്കു ന്നത്. അതായത് ആദത്തിന്റെ പാപത്തിനാൽ എല്ലാവരും പാപി കളായിത്തീർന്നു; എന്നാൽ ക്രിസ്തുവിന്റെ കുരിശുമരണത്താൽ രക്ഷപ്രാപിക്കും. നീതിയുള്ളവരാകണമെങ്കിൽ, അതായത് രക്ഷ കൈവരിക്കണമെങ്കിൽ, ആദ്യം അവന്റെ മക്കളായി നാം അവ കാശം സ്ഥാപിക്കണം. "*തന്നെ സ്വീകരിച്ചവർക്കെല്ലാം, തന്റെ നാമ ത്തിൽ വിശ്വസിക്കുന്നവർക്കെല്ലാം ദൈവമക്കളാകാൻ അവൻ കഴിവു നൽകി*" (യോഹ.1:12). "*യേശു കർത്താവാണ് എന്ന് അധരം കൊണ്ട് ഏറ്റു പറയുകയും ദൈവം അവനെ മരിച്ചവരിൽ നിന്ന് ഉയിർപ്പിച്ചു എന്നു ഹൃദയത്തിൽ വിശ്വസിക്കുകയും ചെയ്താൽ നീ രക്ഷ പ്രാപിക്കും*" (റോമർ 10:9).

മാമ്മോദീസ സ്വീകരിച്ച് പരിഹാരബലിയിൽ നമ്മൾ അവകാശികളാകുന്നതിലൂടെ ദൈവമക്കളെന്ന പദവിയിലേക്ക് ഉയർത്തപ്പെടുന്നു. നിയമത്തിന്റെ ശാപത്തിൽ നിന്ന് – ആത്മാവിന്റെ നിത്യനാശത്തിൽ നിന്ന് – മോചനം ലഭിക്കുന്നു. വിശുദ്ധ പൗലോസ്ലീഹ പറയുന്നു: "*നാം ശത്രുക്കളായിരുന്നപ്പോൾ അവിടുത്തെ പുത്രന്റെ മരണത്താൽ ദൈവവുമായി രമ്യതപ്പെട്ടുവെങ്കിൽ, രമ്യതപ്പെട്ടതിനുശേഷം അവന്റെ ജീവൻമൂലം രക്ഷിക്കപ്പെടുമെന്നതും തീർച്ച*" (റോമാ.5:10). പൗലോസ്ലീഹ വീണ്ടും നമ്മെ ഓർമ്മിപ്പിക്കുന്നു. "*പ്രിയപ്പെട്ടവരേ, നമുക്ക് ഈ വാഗ്ദാനങ്ങൾ ഉള്ളതിനാൽ, ശരീരത്തിന്റെയും ആത്മാവിന്റെയും എല്ലാ അഴുക്കിൽ നിന്നും നമ്മെത്തന്നെ ശുദ്ധീകരിക്കാനും ദൈവഭയത്തിൽ പരിപൂർണ്ണമായ വിശുദ്ധി നേടാനും നമുക്ക് കഴിയും*" (2 കൊരി.7:1). "*ഇതിനായി നാം നമ്മുടെ ഹൃദയങ്ങളെ ദുഷിച്ച മനസ്സാക്ഷിയിൽ നിന്ന് ശുദ്ധീകരിക്കുകയും ശുദ്ധജലം കൊണ്ട് ശരീരം കഴുകുകയും വേണം*" (ഹെബ്രാ. 10:22). അതിനാൽ മാമ്മോദീസ സ്വീകരിച്ചാൽ രക്ഷിക്കപ്പെടുമെങ്കിലും രക്ഷിക്കപ്പെട്ടു കഴിഞ്ഞു എന്നു കരുതുന്നത് അപകടകരമാണ്.

ഞാൻ മനസ്സിലാക്കിയത് അനുസരിച്ച് ആറു തരത്തിൽ ഒരു മനുഷ്യന്റെ വിശുദ്ധീകരണം നടക്കുന്നു.

**1**, ജീവിച്ചിരിക്കുമ്പോൾ ദൈവത്തിലും യേശുക്രിസ്തുവിലും വിശ്വസിക്കുകയും, എന്നാൽ പിശാചിന്റെ സ്വാധീനത്താൽ പാപം ചെയ്യുകയും പശ്ചാത്തപിക്കുകയും ചെയ്തവരാണിവർ. ജീവിച്ചിരിക്കുമ്പോൾ തന്നെ ദൈവവും ആയിട്ടുള്ള ഐക്യത്തിൽ ആത്മാവിന്റെയും ശരീരത്തിന്റെയും വിശുദ്ധീകരണം പൂർത്തിയാക്കിയ ഇവർ മരിച്ചാൽ ഉടൻ പറുദീസ അനുഭവത്തിലേക്ക് മാറ്റപ്പെട്ടും. യോഹന്നാന്റെ സുവിശേഷത്തിൽ പറയുന്നു: "*സത്യം സത്യമായി ഞാൻ നിങ്ങളോട് പറയുന്നു. എന്റെ വചനം കേൾക്കുകയും എന്നെ അയച്ചവനെ വിശ്വസിക്കുകയും ചെയ്യുന്നവന് നിത്യജീവൻ ഉണ്ട് അവന് ശിക്ഷാവിധി ഉണ്ടാകുന്നില്ല പ്രത്യുത അവൻ മരണത്തിൽ നിന്ന് ജീവനിലേക്ക് കടന്നിരിക്കുന്നു*" (യോഹന്നാൻ 5:24).

**2**, ജീവിച്ചിരിക്കുമ്പോൾ തന്നെ യേശുക്രിസ്തുവിനെ രക്ഷകനും നാഥനുമായി സ്വീകരിച്ചുവെങ്കിലും, വിശുദ്ധീകരണം പൂർത്തിയാകാതെ മരിച്ചുപോയവരാണ് ഇവർ. അവർ മരണശേഷം വിശുദ്ധീകരണം പൂർത്തിയാകുന്ന മുറയ്ക്ക് പറുദീസ അനുഭവത്തിലേക്ക് മാറ്റപ്പെട്ടും.

3, ജീവിച്ചിരിക്കുമ്പോൾ പല കാരണങ്ങളാൽ യേശുക്രിസ്തുവിനെ രക്ഷകനും നാഥനുമായി സ്വീകരിക്കാതിരുന്നവർക്കും മരണശേഷം സുവിശേഷം കേൾക്കാനും യേശുക്രിസ്തുവിൽ വിശ്വസിക്കാനും അവസരമുണ്ടെന്ന് വചനം പറയുന്നു. "*സത്യം സത്യമായി ഞാൻ നിങ്ങളോട് പറയുന്നു. മരിച്ചവർ ദൈവപുത്രന്റെ സ്വരം ശ്രവിക്കുന്ന സമയം വരുന്നു; അല്ല വന്നു കഴിഞ്ഞു. ആ സ്വരം ശ്രവിക്കുന്നവർ ജീവിക്കും*" (5:25) അതായത് മരണശേഷം സുവിശേഷം ശ്രവിക്കുകയും അപ്രകാരം ശ്രവിക്കുന്നവർക്ക് (വിശ്വസിക്കുന്നവർക്ക്) നിത്യജീവൻ ലഭിക്കുകയും ചെയ്യുന്ന സമയം വന്നു കഴിഞ്ഞു എന്നാണ് ഈശോ പറയുന്നത്. ഈശോയ്ക്ക് മുമ്പുള്ള കാലഘട്ടത്തിൽ ഇപ്രകാരം ഒരു അവസരം ഉണ്ടായിരുന്നില്ല. എന്തുകൊണ്ടെന്നാൽ രക്ഷ യേശുക്രിസ്തുവിലൂടെ മാത്രമാണ്. മാത്രമല്ല പാതാളത്തിന്റെ അധിപൻ സാത്താനായിരുന്നു. യേശുക്രിസ്തുവിന്റെ കുരിശുമരണത്തോടെ സാത്താന്റെ ആധിപത്യം തകർത്ത് പാതാളം തുറക്കപ്പെട്ടു. അത് തുറന്നിരിക്കുന്നതിനാൽ ആത്മാക്കൾക്ക് രക്ഷ പ്രാപിക്കാൻ കഴിയും. പത്രോസ്ലീഹ എഴുതിയ ഒന്നാം ലേഖനത്തിൽ പറയുന്നു: "ആത്മാവോടുകൂടെച്ചെന്ന് അവൻ ബന്ധനസ്ഥരായ ആത്മാക്കളോട് സുവിശേഷം പ്രസംഗിച്ചു" (3:19). വീണ്ടും മറ്റൊരു വചനം പറയുന്നു: "*ഇതുകൊണ്ടാണ് മനുഷ്യനെപ്പോലെ ശാരീരികമായി വിധിക്കപ്പെട്ടെങ്കിലും ആത്മാവിൽ ദൈവീകരായി കഴിയാൻ വേണ്ടി മരിച്ചവരോടുപോലും സുവിശേഷം പ്രസംഗിക്കപ്പെട്ടത്*" (1പത്രോസ്. 4:6). അഭിനവ സഭാധികാരികൾ ഈ വസ്തുത ശക്തമായി എതിർക്കുന്നെങ്കിൽ കൂടി വചനം ഈ വസ്തുത സാക്ഷ്യപ്പെടുത്തുന്നു. ഇപ്രകാരം യേശുക്രിസ്തുവുമായി ഐക്യത്തിൽ വിശുദ്ധീകരണം പൂർത്തിയാകുന്ന മുറക്ക് പറുദീസ അനുഭവത്തിലേക്ക് മാറ്റപ്പെട്ടും.

4, ഈ യുഗാന്ത്യത്തിലെ പരീക്ഷണങ്ങളിൽ വിജയിക്കുന്നവരും ദുരിതങ്ങളിലൂടെ വിശുദ്ധീകരിക്കപ്പെടുകയും ചെയ്യുന്നവർ. യേശു ഒലീവ് മലയിൽ ഇരിക്കുമ്പോൾ യുഗാന്ത്യത്തിന്റെ അടയാളം എന്തെന്ന ശിഷ്യന്മാരുടെ ചോദ്യത്തിന് മറുപടിയായി അവൻ പറഞ്ഞു: "*ആരും നിങ്ങളെ വഴിതെറ്റിക്കാതിരിക്കാൻ സൂക്ഷിച്ചുകൊള്ളുവിൻ. പലരും എന്റെ നാമത്തിൽ വന്ന്, ഞാൻ ക്രിസ്തുവാണ് എന്നുപറയുകയും അനേകരെ വഴിതെറ്റിക്കുകയും ചെയ്യും. നിങ്ങൾ യുദ്ധങ്ങളെപ്പറ്റി കേൾക്കും; അവ*

*യെപ്പറ്റിയുള്ള കിംവദന്തികളും. എന്നാൽ, നിങ്ങൾ അസ്വസ്ഥരാകരുത്. കാരണം, ഇതെല്ലാം സംഭവിക്കേണ്ടതാണ്. എന്നാൽ, ഇനിയും അവസാനമായിട്ടില്ല. ജനം ജനത്തിനെ തിരായും രാജ്യം രാജ്യത്തിനെതിരായും ഉണർന്നെഴുന്നേൽക്കും. ക്ഷാമങ്ങളും ഭൂകമ്പങ്ങളും പലസ്ഥലങ്ങളിലും ഉണ്ടാകും. ഇതെല്ലാം ഈറ്റുനോവിന്റെ ആരംഭം മാത്രമാണ്. അവർ നിങ്ങളെ പീഡനത്തിന് ഏൽപിച്ചുകൊടുക്കും. അവർ നിങ്ങളെ വധിക്കും. എന്റെ നാമം നിമിത്തം സർവ്വജനങ്ങളും നിങ്ങളെ ദ്വേഷിക്കും. അനേകർ വിശ്വാസം ഉപേക്ഷിക്കുകയും പരസ്പരം ഒറ്റിക്കൊടുക്കുകയും ദ്വേഷിക്കുകയും ചെയ്യും. നിരവധി വ്യാജപ്രവാചകന്മാർ പ്രത്യക്ഷപ്പെട്ട് അനേകരെ വഴിതെറ്റിക്കും. അധർമ്മം വർധിക്കുന്നതിനാൽ പലരുടെയും സ്നേഹം തണുത്തുപോകും. എന്നാൽ, അവസാനംവരെ സഹിച്ചുനിൽക്കുന്നവൻ രക്ഷിക്കപ്പെടും"* (മത്തായി 24:4 -13).

അതായത് മരിക്കേണ്ടി വന്നാലും വിശ്വാസം ത്യജിക്കാതെ പിടിച്ചു നിൽക്കുന്നവർ രക്ഷിക്കപ്പെടും. അത് അവരുടെ വിശുദ്ധീകരണത്തിന് കാരണമാകും. അതുകൊണ്ടാണ് ലൂക്കായുടെ സുവിശേഷത്തിൽ പറയുന്നത് "തന്റെ ജീവൻ നിലനിർത്താൻ പരിശ്രമിക്കുന്നവൻ അതു നഷ്ടപ്പെടുത്തും. എന്നാൽ, തന്റെ ജീവൻ നഷ്ടപ്പെടുത്തുന്നവൻ അതു നിലനിർത്തും. ഞാൻ നിങ്ങളോടു പറയുന്നു: അന്നു രാത്രി ഒരു കട്ടിലിൽ രണ്ടു പേർ ഉണ്ടായിരിക്കും. ഒരാൾ എടുക്കപ്പെടും; മറ്റേയാൾ അവശേഷിക്കും. രണ്ടു സ്ത്രീകൾ ഒരുമിച്ചു ധാന്യം പൊടിച്ചുകൊണ്ടിരിക്കും. ഒരുവൾ എടുക്കപ്പെടും; മറ്റവൾ അവശേഷിക്കും" (ലൂക്കാ 17:33 - 35). ഈ ലോകത്തിലെ ജീവൻ നിലനിർത്തുവാൻ ശ്രമിക്കുന്നവൻ നിത്യജീവൻ നഷ്ടപ്പെടുത്തും.

ഇവിടെ ഒരു സംശയം ഉദിച്ചേക്കാം എടുക്കപ്പെടുന്നവരാണോ അതോ ഭൂമിയിൽ അവശേഷിക്കുന്നവരാണോ ഭാഗ്യവാന്മാർ. ഭൂമിയിൽ അവശേഷിക്കുന്നവരുടെ സ്ഥിതി വളരെ ദയനീയം ആയിരിക്കും. തുടർന്നുള്ള കാലഘട്ടം യേശുക്രിസ്തുവിന്റെ ആയിരം വർഷത്തെ ഭരണമാണ്.

5, ഇപ്രകാരം വിശുദ്ധീകരണം പൂർത്തിയാക്കിയ ആത്മാക്കളിൽ നിന്നും ജീവിച്ചിരിക്കുന്ന വിശുദ്ധരിൽ നിന്നും ഒരു വിഭാഗത്തെ യേശുവിന്റെ ആദ്യ വരവിൽ ഉയർപ്പിക്കും. മത്തായിശ്ലീഹായുടെ സുവിശേഷം 24-ാം അദ്ധ്യായത്തിൽ പറ

യുന്നു: "*അപ്പോൾ ആകാശത്തിൽ മനുഷ്യപുത്രന്റെ അടയാളം പ്രത്യക്ഷപ്പെടും. ഭൂമിയിലെ സർവ്വ ഗോത്രങ്ങളും വിലപിക്കുകയും മനുഷ്യപുത്രൻ വാനമേഘങ്ങളിൽ ശക്തിയോടും മഹത്വത്തോടുംകൂടെ വരുന്നത് കാണുകയും ചെയ്യും. വലിയ കാഹളധ്വനിയോടുംകൂടെ തന്റെ ദൂതന്മാരെ അവൻ അയക്കും. അവർ ആകാശത്തിന്റെ ഒരറ്റം മുതൽ മറ്റേ അറ്റം വരെ നാലുദിക്കുകളിൽ നിന്ന് അവന്റെ തെരഞ്ഞെടുക്കപ്പെട്ടവരെ ഒരുമിച്ച് കൂട്ടും*"(മത്തായി 24:30,31). പൗലോസ്ലീഹ തന്റെ ലേഖനത്തിൽ ഇത് സ്ഥിരീകരിക്കുന്നു: "*ആദത്തിൽ എല്ലാവരും മരണാനധീനരാകുന്നത് പോലെ ക്രിസ്തുവിൽ എല്ലാവരും പുനർജീവിക്കും. എന്നാൽ ഓരോരുത്തരും താന്താങ്ങളുടെ ക്രമമനുസരിച്ച് ആയിരിക്കും. ആദ്യഫലം ക്രിസ്തു; പിന്നെ ക്രിസ്തുവിന്റെ ആഗമനത്തിൽ അവനുള്ളവരും*" (1 കോറിന്തോസ് 15: 22, 23).

വെളിപാട് പുസ്തകത്തിലെ ഒരു വചനം ഇതിന് അടിവരയിടുന്നു. "*അവർ ദൈവത്തിനും കുഞ്ഞാടിനും ഉള്ള* ***ആദ്യ ഫലമായി മനുഷ്യരിൽ*** *നിന്ന് വിലക്ക് വാങ്ങപ്പെട്ടവരാണ്. അവരുടെ അധരങ്ങളിൽ വ്യാജ്യം കാണപ്പെട്ടിട്ടില്ല. അവർ നിഷ്കളങ്കരാണ്*"(വെളിപാട് 14:4,5). വീണ്ടും വചനം പറയുന്നു: "*പിന്നെ ഞാൻ കുറെ സിംഹാസനങ്ങൾ കണ്ടു. അവയിൽ ഇരിക്കുന്നവർക്ക് വിധിക്കാൻ അധികാരം നൽകപ്പെട്ടിരിന്നു. കൂടാതെ യേശുവിനും ദൈവവചനത്തിന്ന് നൽകിയ സാക്ഷ്യത്തെപ്രതി ശിരച്ഛേദം ചെയ്യപ്പെട്ടവരുടെ ആത്മാക്കളെയും, മൃഗത്തെയോ അതിന്റെ സാദൃശ്യത്തെയോ. ആരാധിക്കുകയും നെറ്റിയിലും കയ്യിലും അതിന്റെ മുദ്ര സ്വീകരിക്കുകയും ചെയ്യാതിരുന്നവരെയും ഞാൻ കണ്ടു. അവർ ജീവൻ പ്രാപിക്കുകയും ആയിരം വർഷം ക്രിസ്തുവിനോടു കൂടി വാഴുകയും ചെയ്തു. ഇതാണ്* ***ഒന്നാമത്തെ പുനരുത്ഥാനം.*** *മരിച്ചവരിൽ അവശേഷിച്ചവർ ആയിരം വർഷം പൂർത്തിയാകുന്നത് വരെ ജീവൻ പ്രാപിച്ചില്ല. ഒന്നാമത്തെ പുനരുദ്ധാനത്തിൽ പങ്കുകൊള്ളുന്നവർ അനുഗ്രഹീതരും പരിശുദ്ധരും ആണ്*" (വെളിപാട് 20:4-6). ഇവർ യേശുക്രിസ്തുവിന്റെ ആയിരം വർഷത്തെ ഭരണത്തിൽ പങ്കാളികളായിരിക്കും. മറ്റൊരു വചനം പറയുന്നു: "*വിജയം വരിക്കുന്നവനും അവസാനം വരെ എന്റെ പ്രവർത്തികൾ ചെയ്യുന്നവനും* ***ജനപദങ്ങളുടെമേൽ ഞാൻ അധികാരം നൽകും. ഇരുമ്പ് ദണ്ഡുകൊണ്ട് അവൻ അവരെ മേയിക്കും***" (വെളിപാട് 2:26).

6, ഇത് യേശുക്രിസ്തുവിന്റെ ആയിരം വർഷത്തെ ഭരണമാണ്. പ്രാരംഭ പുനഃസ്ഥാപനത്തിൽ ശ്രദ്ധ കേന്ദ്രീകരിക്കുന്ന ഒരു കാലഘട്ടം. ഇത് കൃപയുടെ കാലയളവിൽ നിന്ന് വ്യത്യസ്തമാണ്. അത് വലിയ ക്ലേശങ്ങളുടെയും പ്രയാസങ്ങളുടെയും സമയമായിരിക്കും. അതിന്റെ ആരംഭത്തിൽ, സാത്താനെ പാതാളത്തിലടച്ച് മുദ്രവെക്കും. ഈ കാലഘട്ടത്തിൽ ആത്മാക്കൾക്ക് പാതാളത്തിൽനിന്ന് രക്ഷപ്പെടാനാകില്ല. അതിന്റെ പരിസമാപ്തിയിൽ മനുഷ്യരാശിയെ ഒരിക്കൽ കൂടി പരീക്ഷിക്കുന്നതിനായി സാത്താൻ താൽക്കാലികമായി മോചിപ്പിക്കപ്പെടും. അതേ സമയം, യേശുക്രിസ്തുവിന്റെ രണ്ടാം വരവ് സംഭവിക്കും. തുടർന്ന് സാത്താനെ അഗ്നിതടാകത്തിൽ എറിഞ്ഞ് ആത്യന്തികമായി ശിക്ഷിക്കും. ജീവന്റെ പുസ്തകത്തിൽ പേരുകൾ രേഖപ്പെടുത്തിയിരിക്കുന്ന സകലെരെയും ഉയർപ്പിക്കും. ഇതാണ് രണ്ടാമത്തെ പുനരുദ്ധാരണം. അപ്പോൾ യേശുക്രിസ്തുവിൽ വിശ്വസിക്കുന്നവർ രക്ഷ കണ്ടെത്തും. എന്തെന്നാൽ ആയിരം വർഷ ഭരണത്തിലൂടെ അവരുടെ വിശുദ്ധീകരണം പൂർത്തിയാക്കിയിരിക്കും.

വിശുദ്ധ പൗലോസ്ശ്ലീഹ ഫിലിപ്പിയർക്കുള്ള ലേഖനത്തിൽ പറയുന്നു: "*ദൈവം അവനെ അത്യധികം ഉയർത്തി എല്ലാ നാമങ്ങൾക്കും ഉപരിയായ നാമം നൽകുകയും ചെയ്തു. ഇത് യേശുക്രിസ്തുവിന്റെ നാമത്തിനു മുൻപിൽ സ്വർഗ്ഗത്തിലും ഭൂമിയിലും പാതാളത്തിലുമുള്ള സകലരും മുട്ടുകൾ മടക്കുന്നതിനും യേശുക്രിസ്തു കർത്താവാണെന്ന് പിതാവായ ദൈവത്തിന്റെ മഹത്വത്തിനായി എല്ലാം നാവുകളും ഏറ്റു പറയുന്നതിനും വേണ്ടിയാണ്*"(2:9-11). മറ്റൊരു വചനംപറയുന്നു: "*ഇതിൽ നിങ്ങൾ വിസ്മയിക്കേണ്ടാ. എന്തെന്നാൽ, കല്ലറകളിലുള്ളവരെല്ലാം അവന്റെ സ്വരം ശ്രവിക്കുന്ന സമയം വരുന്നു*" (യോഹന്നാൻ 5:28). എസക്കിയേൽ പ്രവാചകനും ഇതിനെ പിന്താങ്ങുന്നു. "*ദൈവമായ കർത്താവ് അരുളിചെയ്യുന്നു: എന്റെ ജനമെ, കല്ലറകൾ തുറന്നു നിങ്ങളെ ഞാൻ ഉയർത്തുമ്പോൾ ഞാനാണ് കർത്താവ് എന്ന് നിങ്ങൾ അറിയും. എന്റെ ആത്മാവിനെ ഞാൻ നിങ്ങളിൽ നിവേശിപ്പിക്കും. നിങ്ങൾ ജീവിക്കും. ഞാൻ നിങ്ങളെ നിങ്ങളുടെ സ്വന്തം ദേശത്ത് വസിപ്പിക്കും. കർത്താവായ ഞാനാണ് ഇതു പറഞ്ഞതെന്നും പ്രവർത്തിച്ചതെന്നും അപ്പോൾ നിങ്ങൾ അറിയും*" (എസെ. 37:13,14). വിശുദ്ധ യോഹന്നാന്റെ സുവിശേഷം പറയുന്നു: "*ഏക സത്യദൈവമായ അവിടുത്തെയും അങ്ങ് അയച്ച യേശു*

*ക്രിസ്തുവിനെയും അറിയുക എന്നതാണ് നിത്യജീവൻ"* (യോഹന്നാൻ17:3). അതിനാൽ മരിച്ചുപോയ നിങ്ങൾ എന്നെ അറിയുകയും ജീവൻ പ്രാപിക്കുകയും ചെയ്യും എന്നല്ലെ ഇതിനർത്ഥം.

ഈശോ മനുഷ്യനായി അവതരിച്ചത് പിശാചിന്റെ പ്രവർത്തികളെ നശിപ്പിക്കുവാനാണ്. അതിനുവേണ്ടയാണ് അവൻ കുരിശിൽ പീഡകൾ സഹിച്ച് തന്നെത്തന്നെ ബലിയായി അർപ്പിച്ചത്. സാത്താന്റെ പ്രവർത്തികളെ പൂർണ്ണമായും നശിപ്പിക്കണമെങ്കിൽ ദൈവം സൃഷ്ടിച്ച ഒരു മനുഷ്യൻ പോലും നഷ്ടപ്പെടാതെ പിതാവിന് വീണ്ടെടുത്തു കൊടുക്കണം. അത് സംഭവിക്കുക തന്നെ ചെയ്യും. സുവിശേഷത്തിൽ ഈശോ പറയുന്നുണ്ടല്ലോ: *"വിശുദ്ധലിഖിതം പൂർത്തിയാകാൻവേണ്ടി നാശത്തിന്റെ പുത്രനല്ലാതെ അവരിൽ ആരും നഷ്ടപ്പെട്ടിട്ടില്ല"* (യോഹന്നാൻ 17:13).

ഇപ്രകാരം ഒരു നിഗമനത്തിലെത്താൻ എന്നെ പ്രേരിപ്പിച്ച ഒരു വചനം കൂടി പങ്കുവെക്കാം. *"ആയിരം വർഷം തികയുമ്പോൾ സാത്താൻ ബന്ധനത്തിൽനിന്നു മോചിതനാകും. ഭൂമിയുടെ നാലുകോണുകളിലുമുള്ള ജനതകളെ വഴിതെറ്റിക്കാൻ അവൻ പുറത്തുവരും. ഗോഗ്, മാഗോഗ് എന്നിവയെ യുദ്ധത്തിനായി അവൻ ഒന്നിച്ചുകൂട്ടും. അവരുടെ സംഖ്യ കടൽപ്പുറത്തെ മണൽത്തരികളോളം ആയിരിക്കും. അവർ ഭൂതലത്തിൽ കയറിവന്നു വിശുദ്ധരുടെ പാളയവും പ്രിയപ്പെട്ട പട്ടണവും വളഞ്ഞു. എന്നാൽ, സ്വർഗ്ഗത്തിൽനിന്ന് അഗ്നിയിറങ്ങി അവരെ വിഴുങ്ങി. അവരെ വഴിതെറ്റിക്കുന്ന പിശാചാകട്ടെ, മൃഗവും വ്യാജപ്രവാചകനും വസിച്ചിരുന്ന ഗന്ധകാഗ്നിത്തടാകത്തിലേക്ക് എറിയപ്പെട്ടു. അവിടെ രാപകൽ നിത്യകാലത്തേക്ക് അവർ പീഡിപ്പിക്കപ്പെടും"* (വെളിപാട് 20:7-10). ഇത് മറ്റൊരു കാര്യം കൂടി വെളിപ്പെടുത്തുന്നു സാത്താൻ മാലാഖമാരിൽ പെട്ടവനായിരുന്നെങ്കിൽ ഒരു മാലാഖയെങ്കിലും അവനോടുകൂടി ശിക്ഷിക്കപ്പെടുമായിരുന്നില്ലെ?

*"ജീവന്റെ ഗ്രന്ഥത്തിൽ പേരെഴുതപ്പെടാത്തവരെല്ലാം അഗ്നിത്തടാകത്തിലേക്ക് എറിയപ്പെട്ടു"* (വെളിപാട് 20:15). *"കുഞ്ഞാടിന്റെ ജീവഗ്രന്ഥത്തിൽ പേരെഴുതപ്പെട്ടവർ മാത്രമേ അതിൽ പ്രവേശിക്കൂ അശുദ്ധമായതൊന്നും കൗടില്യവും പ്രവർത്തിക്കുന്ന ആരും അതിൽ പ്രവേശിക്കുകയില്ല"*(വെളിപാട് 21:27). അതിനാൽ ദൈവം സൃഷ്ടിച്ചവരിൽ കുഞ്ഞാടിന്റെ ജീവഗ്രന്ഥത്തിൽ പേരെഴുതപ്പെടാത്തതിനാൽ ജീവന്റെ പുസ്തകത്തിൽ നിന്ന് പേരുകൾ മായ്ക്കപ്പെടാത്തവരെല്ലാവരും അവസാനം

ദിവസം രക്ഷിക്കപ്പെടുമെന്നും സാത്താന്റെ സൃഷ്ടികൾ നശിപ്പിക്കപ്പെടും എന്നല്ലേ മനസ്സിലാക്കേണ്ടത്?

പൗലോസ്ശ്ലീഹ പറയുന്നു: "*അവൻ എല്ലാ ഭരണവും അധികാരവും ശക്തിയും നിർമ്മാർജ്ജനം ചെയ്ത് രാജ്യം പിതാവായ ദൈവത്തിന് സമർപ്പിക്കുമ്പോൾ എല്ലാത്തിന്റെയും അവസാനമാകും. എന്തെന്നാൽ* ***സകല ശത്രുക്കളെയും തന്റെ പാദസേവകരാക്കുന്നതുവരെ അവിടുന്നു വാഴേണ്ടിയിരിക്കുന്നു. മരണമെന്ന അവസാന ശത്രുവും നശിപ്പിക്കപ്പെട്ടിരിക്കുന്നു.*** *എന്നാൽ, സമസ്തവും അധീനമാക്കി എന്നു പറയുമ്പോൾ അവ അധീനമാക്കിയവൻ ഒഴികെ എന്നതു സ്പഷ്ടം. സമസ്തവും അവിടുത്തേക്ക്* ***അധീനമായിക്കഴിയുമ്പോൾ*** *സമസ്തവും തനിക്ക് അധീനമാക്കിയവന് പുത്രൻ തന്നെയും* ***അധീനനാകും***" (1കോറി.15:24-28).

ദൈവഹിതത്തിനെതിരായി ആദ്യമാതാപിതാക്കളെ സാത്താൻ വഞ്ചിച്ച് പാപം ചെയ്യിച്ച് അവന്റെ അടിമകളാക്കി മാറ്റി. പാപത്തിന്റെ അവസ്ഥയിൽ മനുഷ്യൻ അമർത്യത കൈവരിക്കുന്നത് തടയാൻ ദൈവം മനുഷ്യനെ ഏദൻതോട്ടത്തിൽ നിന്ന് പുറത്താക്കുകയും ജീവവൃക്ഷത്തെ കെരൂബുകളുടെ സംരക്ഷണത്തിൻ കീഴിലാക്കുകയും ചെയ്തു. പാപാവസ്ഥയിൽ മനുഷ്യൻ അമർത്യത കൈവരിച്ചാൽ അവനെ രക്ഷിക്കുക അസാധ്യമാകുമായിരുന്നു.

അതിനാൽ യേശു ക്രിസ്തു മനുഷ്യനായി അവതരിച്ച് കുരിശിലെ ബലിയിലൂടെ മനുഷ്യരെ പരിപൂർണ്ണരാക്കി സമയത്തിന്റെ പൂർണ്ണതയിൽ ജീവവൃക്ഷത്തിന്റെ ഫലം ഭക്ഷിക്കാൻ യോഗ്യരാക്കുന്നു. ക്രിസ്തുവിന്റെ ആയിരം വർഷത്തെ ഭരണത്തിന്റെ അവസാനത്തിൽ അന്ത്യവിധിയിലൂടെ തിന്മയുടെ ശക്തികളെ പൂർണ്ണമായി നിർമ്മാർജ്ജനം ചെയ്ത് എല്ലാം പിതാവിന് സമർപ്പിച്ചുകൊണ്ട് പിതാവിനെ മഹത്വപ്പെടുത്തും. നഷ്ടപ്പെട്ട പറുദീസ വീണ്ടെടുത്ത് രാജ്യം പിതാവിന് സമർപ്പിക്കുന്നു. അതോടെ രക്ഷാകരപദ്ധതി പൂർത്തീകരിക്കുന്നു. തുടർന്ന് പിതാവായ ദൈവത്തിന്റെ ഭരണമാണ്.



# 2

## പെസഹാ ആചരണ വേളയിൽ ഈശോ സ്ഥാപിച്ച പരിശുദ്ധ കുർബ്ബാന പാപമോചന കൂദാശയോ അതോ പുതിയ ഉടമ്പടിയോ?

ഇത് കേൾക്കുമ്പോൾ ആർക്കും അസ്വസ്ഥത തോന്നേണ്ട. തിരുവചനങ്ങളെ ആധാരമാക്കി ഒരു പഠനത്തിനു ശ്രമിക്കുകയാണിവിടെ. വചനം പറയുന്നുണ്ടല്ലോ "*പ്രവചനങ്ങളെ നിന്ദിക്കരുത്. എല്ലാം പരിശോധിച്ചു നോക്കുവിൻ. നല്ലവയെ മുറുകെപ്പിടിക്കുവിൻ*" (1തെസ.5:20,21). അതിനാൽ വായിക്കുന്നതിനു മൂമ്പ് ഒരു മുൻവിധിയോടെ ഈ ലേഖനത്തെ കാണരുതെ എന്ന് അഭ്യർത്ഥിക്കുന്നു.

ആദ്യമായി പരിശുദ്ധ കുർബ്ബാനയെപ്പറ്റി POC ബൈബിളിൽ എന്തു പറയുന്നു എന്ന് ശ്രദ്ധിക്കാം. "*അവർ ഭക്ഷിച്ചു കൊണ്ടിരിക്കുമ്പോൾ യേശു അപ്പമെടുത്ത് ആശീർവദിച്ചു മുറിച്ച് ശിഷ്യന്മാർക്കു കൊടുത്തുകൊണ്ട് അരുളിച്ചെയ്തു: വാങ്ങി ഭക്ഷിക്കുവിൻ; ഇത് എൻെറ ശരീരമാണ്. അനന്തരം പാനപാത്രമെടുത്ത് കൃതജ്ഞതാ സ്തോത്രം ചെയ്ത് അവർക്കു കൊടുത്തുകൊണ്ടു പറഞ്ഞു: നിങ്ങളെല്ലാവരും ഇതിൽ നിന്നു പാനം ചെയ്യുവിൻ. ഇതു* ***പാപമോചനത്തിനായി*** *അനേകർക്കുവേണ്ടി* ***ചിന്തപ്പെടുന്നതും ഉടമ്പടിയുടേതുമായ എന്റെ രക്തമാണ്***" (മത്താ.26: 26-28, മർ.14:23-25). ഈ രക്തം അനേകരുടെ പാപമോചനത്തിനായി കുരിശിൽ ചിന്തപ്പെടുന്നതും ഉടമ്പടിയുടേതുമാണെന്ന് വചനം വ്യക്തമാക്കുന്നു.

ഇതു തന്നെ Douay-Rheims ബൈബിളിൽ പറയുന്നത് "*അനേകർക്കുവേണ്ടി ചിന്തപ്പെടുന്ന **പുതിയ നിയമത്തിലെ** എന്റെ രക്തം*"എന്നാണ്. അതിനാൽ ഇത് രക്തത്തിലുള്ള ഉടമ്പടിയാണെന്ന് അർത്ഥമാക്കുന്നില്ല എന്നു മനസ്സിലാക്കാം.

എന്നാൽ ലൂക്കായുടെ സുവിശേഷത്തിൽ പറയുന്നു: "*പിന്നെ അവൻ അപ്പമെടുത്ത്, കൃതജ്ഞതാ സ്തോത്രം ചെയ്ത്, മുറിച്ച്, അവർക്കുകൊടുത്തുകൊണ്ട് അരുളിച്ചെയ്തു: ഇതു നിങ്ങൾക്കുവേണ്ടി നൽകപ്പെടുന്ന എൻെറ ശരീരമാണ്. എൻെറ ഓർമ്മയ്ക്കായി ഇതു ചെയ്യുവിൻ. അപ്രകാരം തന്നെ അത്താഴത്തിനുശേഷം അവൻ പാനപാത്രം എടുത്തുകൊണ്ട് അരുളിച്ചെയ്തു: ഈ പാനപാത്രം നിങ്ങൾക്കുവേണ്ടി **ചിന്തപ്പെടുന്ന എൻെറ രക്തത്തിലുള്ള പുതിയ ഉടമ്പടിയാണ്***" (ലൂക്ക. 22:19,20). അടിക്കുറിപ്പിൽ ചില കൈയ്യെഴുത്ത് പ്രതികളിൽ അവസാനവാക്യം കാണുന്നില്ല എന്നും പറയുന്നുണ്ട്. ഇതിൽ നിന്നു വ്യത്യസ്ഥമായി Douay-Rheims ബൈബിളിൽ രേഖപ്പെടുത്തിയിരിക്കുന്നത് "*ഈ കാസാ നിങ്ങൾക്കുവേണ്ടി ചിന്തപ്പെടുന്ന **എന്റെ രക്തത്തിലുള്ള പുതിയ നിയമം** ആകുന്നു*" എന്നാണ്.

പൗലോസ്ശ്ലീഹ തന്റെ ലേഖനത്തിൽ പറയുന്നു: "*കർത്താവിൽനിന്ന് എനിക്കു ലഭിച്ചതും ഞാൻ നിങ്ങളെ ഭരമേൽപിച്ചതുമായ കാര്യം ഇതാണ്: കർത്താവായ യേശു, താൻ ഒറ്റിക്കൊടുക്കപ്പെട്ട രാത്രിയിൽ, അപ്പമെടുത്ത്, കൃതജ്ഞതയർപ്പിച്ചതിനുശേഷം, അതു മുറിച്ചുകൊണ്ട് അരുളിച്ചെയ്തു: ഇത് നിങ്ങൾക്കുവേണ്ടിയുള്ള എന്റെ ശരീരമാണ്. എന്റെ ഓർമ്മയ്ക്കായി നിങ്ങൾ ഇതു ചെയ്യുവിൻ. അപ്രകാരം തന്നെ, അത്താഴത്തിനുശേഷം പാനപാത്രമെടുത്ത് അരുളിച്ചെയ്തു: ഇത് എന്റെ **രക്തത്തിലുള്ള പുതിയ ഉടമ്പടിയാണ്**; നിങ്ങൾ ഇതു പാനംചെയ്യുമ്പോഴെല്ലാം എന്റെ ഓർമ്മയ്ക്കായി ചെയ്യുവിൻ. നിങ്ങൾ ഈ അപ്പം ഭക്ഷിക്കുകയും ഈ പാത്രത്തിൽ നിന്നു പാനം ചെയ്യുകയും ചെയ്യുമ്പോഴെല്ലാം കർത്താവിന്റെ മരണം, അവന്റെ പ്രത്യാഗമനംവരെ പ്രഖ്യാപിക്കുകയാണ് ചെയ്യുന്നത്*" (1കോറി.11:23-26). എന്നാൽ Douay-Rheims ബൈബിളിൽ "*ഈ കാസാ നിങ്ങൾക്കുവേണ്ടി ചിന്തപ്പെടുന്ന **എന്റെ രക്തത്തിലുള്ള പുതിയ നിയമം** ആകുന്നു*"എന്നാണുള്ളത്.

മറ്റൊരു ബൈബിളായ പ്ശീത്ത ബൈബിളിൽ മത്തായിയുടെയും മർക്കോസിന്റെയും സുവിശേഷത്തിൽ "ഇതു

*പാപമോചനത്തിനായി അനേകർക്കുവേണ്ടി **ചിന്തപ്പെടുന്ന പുതിയ നിയമത്തിലെ എന്റെ രക്തമാണ്**"* എന്നും, ലൂക്ക. 22:20-ലും 1കോറി.11:25-ലും "*ഈ കാസാ **എന്റെ രക്തംകൊണ്ടുള്ള പുതിയ നിയമം** ആകുന്നു*" എന്നുമാണു കാണുന്നത്. അതായത് പഴയനിയമകാല ബലികളിൽ പാപങ്ങളകറ്റാൻ കഴിവില്ലാത്ത മൃഗങ്ങളുടെ രക്തമായിരുന്നെങ്കിൽ പുതിയനിയമത്തിൽ ഈശോയുടെ രക്തമാണ് പാപം പോക്കുന്നത് .

നാം പരിശോധിച്ച മൂന്നു ബൈബിളുകളിൽ ഒരെണ്ണത്തിൽ ലൂക്ക സുവിശേഷകൻ *രക്തത്തിലുള്ള പുതിയഉടമ്പടിയാണ്* എന്നു പറയുമ്പോഴും അതുതന്നെ ചില കൈയ്യെഴുത്തു പ്രതികളിൽ കാണുന്നില്ലെന്നു പറയുന്നു. അത് ഗൗരവത്തിലെടുത്താൽ സുവിശേഷങ്ങളിലൊന്നും തന്നെ ഇത് ഉടമ്പടിയായി പരിഗണിച്ചിട്ടില്ല എന്നു കാണാം. അതിനാൽ ഇത് ഉടമ്പടിയെന്നതിനെക്കാൾ പാപമോചനത്തിനായുള്ള പുതിയ നിയമം എന്നു കരുതുന്നതാവും ശരി. എന്നാൽ ഒരു ബൈബിളിൽ മാത്രം പൗലോസ്ശ്ലീഹായുടെ ലേഖനത്തിൽ അന്ത്യഅത്താഴവേളയിൽ ഈശോ സ്ഥാപിച്ച പരിശുദ്ധ കുർബ്ബാനയെ രക്തത്തിലുള്ള പുതിയ ഉടമ്പടിയായാണ് ചിത്രീകരിച്ചിരിക്കുന്നത്. ഇതിന്റെ സ്വീകാര്യത ഉത്തരവാദിത്വപ്പെട്ടവർ തീരുമാനിക്കട്ടെ. ഒരു നിയമം ഉടമ്പടിയായി മാറുന്നത് അത് പാലിച്ചുകൊള്ളാമെന്ന് പരസ്പരം വാഗ്ദാനം ചെയ്യുമ്പോളാണ്. അതാണ് നിയമവും ഉടമ്പടിയും തമ്മിലുള്ള വ്യത്യാസം.

തുടരുന്നതിനു മുമ്പ് അതുവരെയുണ്ടായിരുന്ന ബലികളെപ്പറ്റി ഒരു ധാരണ വരുത്തേണ്ടതുണ്ട്. പഴയനിയമ കാല ബലികളിൽ, *ബലിമൃഗത്തെ സമാഗമകൂടാരത്തിനു മുമ്പിൽ കൊണ്ടുവന്ന് പുരോഹിതൻ അതിന്റെ തലയിൽ കൈകൾ വച്ച് കർത്താവിന്റെ സന്നിധിയിൽ ബലിമൃഗത്തെ കൊല്ലണം. അതിന്റെ രക്തത്തിൽ നിന്നു കുറെയെടുത്ത് വിരൽകൊണ്ടു ബലിപീഠത്തിന്റെ കൊമ്പുകളിൽ പുരട്ടി ബാക്കി രക്തം ബലിപീഠത്തിന്റെ ചുവട്ടിൽ ഒഴിക്കണം. കുടൽ പൊതിഞ്ഞുള്ള മേദസ്സും കരളിന്മേലുള്ള കൊഴുപ്പും ഇരു വൃക്കകളും അവയിന്മേലുള്ള മേദസ്സുമെടുത്ത് ബലിപീഠത്തിന്മേൽവച്ച് ദഹിപ്പിക്കണം.*

ഈ കാലഘട്ടത്തിലാണ് പാപങ്ങളകറ്റാൻ കഴിവില്ലാത്ത പഴയ ബലിക്കു പകരമായി ഈശോ പാപങ്ങളകറ്റാൻ കഴിവുള്ള പുതിയ ഒരു നിയമം/കൂദാശ സ്ഥാപിച്ചത്. വിശ്വാസ

ത്തോടും യോഗ്യതയോടും കൂടി താൻ കുരിശിൽ ചിന്തുന്ന രക്തം പാനം ചെയ്യുന്നവന്റെ പാപങ്ങൾ മോചിപ്പിക്കപ്പെടും എന്നായിരുന്നു അത്. ഒരു കാര്യം ശ്രദ്ധിക്കേണ്ടത് ഒരു സുവിശേഷകനും ഇത് ബലിയായി രേഖപ്പെടുത്തിയിട്ടില്ല എന്നതാണ്. അതിനാൽ ഇത് ഒരു പാപമോചന ശുശ്രൂഷയായെ കാണാൻ കഴിയൂ. പാപങ്ങളകറ്റാൻ കഴിവില്ലാത്ത മൃഗങ്ങളുടെ രക്തത്തിനുപകരം ഈശോ കുരിശിൽ ചിന്തിയ അതേ രക്തം ഇതിലൂടെ ലഭിക്കുന്നു എന്നതാണ് ഇതിലെ പ്രത്യേകത.

വിശുദ്ധഗ്രന്ഥത്തിൽ പലവിധത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു എന്നതുകൊണ്ട് ഇതിനെ ഒരു വൈരുദ്ധ്യമായി കാണാൻ കഴിയില്ല. ഇത് വ്യത്യസ്ഥമായ കാഴ്ചപ്പാടോ അതോ വിവർത്തനത്തിൽ വന്ന പിഴവോ ആയിരിക്കാം. ഇത്തരം വ്യത്യാസങ്ങൾ വിശുദ്ധ ഗ്രന്ഥത്തിന്റെ വിശ്വാസ്യതയെ കളങ്കപ്പെടുത്തുകയല്ല മറിച്ച് വർദ്ധിപ്പിക്കുകയാണ് ചെയ്യുന്നത്. എന്തെന്നാൽ ശിഷ്യന്മാർ കൂട്ടമായി ആലോചിച്ച് രചിച്ച ഗ്രന്ഥമല്ലെന്ന് ഇത് വെളിവാക്കുന്നു. പരിശുദ്ധാത്മാവിനാൽ പ്രേരിതരായി പലരാൽ രേഖപ്പെടുത്തിയതാണ് സുവിശേഷം എന്ന് ഇതു തെളിയിക്കുന്നു. എങ്കിലും യഥാർത്ഥത്തിൽ ഈശോ പറഞ്ഞത് ഇതുപോലെ വ്യത്യസ്ഥമായ വിധത്തിലായിരിക്കുകയില്ല. പലരാൽ രേഖപ്പെടുത്തിയപ്പോൾ സംഭവിച്ചതായിരിക്കാം. എന്നാൽ ഇത് ക്രോഡീകരിച്ച് വ്യക്തത വരുത്താത്തതിനാൽ പലപ്പോഴും ഇത്തരം വചനങ്ങൾ പരിശുദ്ധാത്മാവിനെ കൂടാതെ വ്യാഖ്യാനിക്കുമ്പോൾ നമുക്ക് വീഴ്ച്ച പറ്റുന്നു. ഇത്തരം വ്യത്യാസങ്ങൾ മുതലെടുത്തുകൊണ്ട് സാത്താൻ വിശ്വാസികളെ വഴിതെറ്റിക്കാനിടയുള്ളതിനാൽ നാം ജാഗ്രത പാലിക്കേണ്ടതുണ്ട്.

"*ഇതു പാപമോചനത്തിനായി അനേകർക്കുവേണ്ടി ചിന്തപ്പെടുന്നതും **ഉടമ്പടിയുടേതുമായ എൻെറ രക്തമാണ്***" എന്നതുകൊണ്ട് ആദ്യത്തെ ഉടമ്പടിയിൽ കുഞ്ഞാടിന്റെ രക്തമാണ് ഉപയോഗിച്ചതെങ്കിൽ വരാൻ പോകുന്ന പുതിയ ഉടമ്പടിയിൽ അമൂല്യമായ തന്റെ രക്തമാണ് ഉപയോഗിക്കുക എന്ന പ്രഖ്യാപനമായി ഇതിനെ കാണാം. അതായത് ഈ രക്തം പാപമോചനത്തിനും പുതിയ ഉടമ്പടിക്കും വേണ്ടിയുള്ളതാണ്.

പഴയ നിയമകാലത്തെ ബലികളിൽ മനുഷ്യരുടെ പാപമെല്ലാം ആട്ടിൻകുട്ടിയുടെമേൽ ചുമത്തികൊണ്ട് അതിനെ പാപപരിഹാരത്തിനായി ബലിയർപ്പിക്കുകയാണ് ചെയ്തിരു

ന്നത്. അതിനുപകരമായി ഈശോ മനുഷ്യകുലത്തിന്റെ മുഴു വൻ പാപവും തന്റെ ശരീരത്തിൽ വഹിച്ചുകൊണ്ട് കാൽവരി യിലെ കുരിശിൽ സ്വയം ബലിയർപ്പിച്ചു. ഓരോ പരിശുദ്ധ കുർബ്ബാനയിലും കുരിശിലെ ബലിയെ അനുസ്മരിച്ചുകൊണ്ട് ആ ബലി വിശ്വാസത്തോടെ പ്രഖ്യാപിക്കുകയും വൈദികൻ സമർപ്പിക്കുന്ന അപ്പവും വീഞ്ഞും സത്യമായും ഈശോയുടെ തിരുശരീരരക്തമായി മാറി എന്ന ബോധ്യത്തോടെ ഭക്ഷിക്കു കയും പാനം ചെയ്യുകയും ചെയ്യുമ്പോഴെല്ലാം **കുരിശിലെ ബലിയുടെ അതേ ഫലം** നമുക്ക് ലഭിക്കുന്നു. "*കുർബ്ബാനയിൽ ആഘോഷിക്കപ്പെടുന്ന ഈ ദൈവികബലിയിൽ ഒരിക്കൽ രക്തംചിന്തി കുരിശാകുന്ന അൾത്താരയിൽ തന്നെതന്നെ അർപ്പിച്ച ക്രിസ്തു സന്നിഹിതനാവുകയും* ***രക്തരഹിതമായ വിധത്തിൽ*** *അർപ്പിക്കപ്പെടുകയും ചെയ്യുന്നു*"(CCC.1367). ഓരോ പരിശുദ്ധ കുർബ്ബാനയിലും പുരോഹിതർ അർപ്പിക്കുന്ന വീഞ്ഞ് ക്രിസ്തു, രക്തം ചിന്താതെത്തന്നെ താൻ കുരിശിൽ ചിന്തിയ രക്തമായി രൂപാന്തരപ്പെടുത്തുകയാണ് ചെയ്യുന്നത്. അതിനാൽ **രക്തരഹിതമായ വിധത്തിലെന്ന പ്രയോഗം പരി ശുദ്ധ കുർബ്ബാനയെ കളങ്കപ്പെടുത്തുന്നു**. മാത്രമല്ല തെറ്റുദ്ധാ രണാജനകമാണ്. അതിനാൽ രക്തരഹിതമായ വിധത്തിലെന്നല്ല രക്തം ചിന്താതെ എന്നു പറയുന്നതാണ് ശരി.

അതിവിശുദ്ധവും പരിപാവനവുമായ ഈ ബലിയർപ്പി ക്കുന്നവർക്കായി ഈശോ രണ്ടു നിബന്ധനകൾ ഏർപ്പെടുത്തി. ഒന്ന്; "*നീ ബലിപീഠത്തിൽ കാഴ്ചയർപ്പിക്കുമ്പോൾ, നിന്റെ സഹോദരന് നിന്നോട് എന്തെങ്കിലും വിരോധം ഉണ്ടെന്ന് അവി ടെവച്ച് ഓർത്താൽ, കാഴ്ചവസ്തു അവിടെ ബലിപീഠത്തിനു മുമ്പിൽവച്ചിട്ട് പോയി സഹോദരനോടു രമ്യതപ്പെടുക; പിന്നെ വന്നു കാഴ്ചയർപ്പിക്കുക*"(മത്താ.5:23,24). അല്ലെങ്കിൽ സഹോ ദരന്റെ നീതിക്കുവേണ്ടിയുള്ള നിലവിളി നമ്മുടെ പ്രാർത്ഥന കളെ നിഷ്ഫലമാക്കും. വചനം പറയുന്നു: "*വലിയ സ്വരത്തിൽ അവർ ഇങ്ങനെ വിളിച്ചുപറഞ്ഞു: പരിശുദ്ധനും സത്യവാനുമായ നാഥാ,* ***ഭൂമിയിൽ വസിക്കുന്നവരുടെമേൽ ന്യായവിധി നടത്തി ഞങ്ങളുടെ രക്തത്തിനു പ്രതികാരം*** *ചെയ്യാൻ അങ്ങ് എത്ര ത്തോളം വൈകും?*"(വെളി.6:10). മറ്റൊന്ന്, "*നിങ്ങളുടെ കർത്താ വും ഗുരുവുമായ ഞാൻ നിങ്ങളുടെ പാദങ്ങൾ കഴുകിയെങ്കിൽ, നിങ്ങളും പരസ്പരം പാദങ്ങൾ കഴുകണം. എന്തെന്നാൽ, ഞാൻ നിങ്ങൾക്കു ചെയ്തതുപോലെ നിങ്ങളും ചെയ്യേണ്ടതിന്,*

*ഞാൻ നിങ്ങൾക്കൊരു മാതൃക നൽകിയിരിക്കുന്നു. സത്യം സത്യമായി ഞാൻ നിങ്ങളോടു പറയുന്നു, ഭൃത്യൻ യജമാനനെക്കാൾ വലിയവനല്ല;* ***അയയ്ക്കപ്പെട്ടവൻ അയച്ചവനെക്കാളും വലിയവനല്ല. ഈ കാര്യങ്ങൾ അറിഞ്ഞ് നിങ്ങൾ ഇതനുസരിച്ചു പ്രവർത്തിച്ചാൽ അനുഗൃഹീതർ*"** (യോഹ.13:14-17). അതായത് ശുശ്രൂഷ മനോഭാവം(എളിമ) ഉണ്ടായിരിക്കണം. ഇവിടെ ഒരു അപകടം പതിയിരിക്കുന്നുണ്ട്. പാറയോട് ആജ്ഞാപിച്ച് ജലം പുറപ്പെടുവിക്കാൻ മോശയോട് ഈശോ പറഞ്ഞപ്പോൾ അതിനു വിപരീതമായി മോശ പാറയിലടിച്ചപ്പോൾ ജലം വരുകയും ജനം അതുകുടിച്ച് ദാഹമകറ്റിയെങ്കിലും അതിന്റെ പേരിൽ മോശക്ക് കാനാൻദേശത്തേക്കുള്ള പ്രവേശനം നിഷേധിക്കപ്പെട്ടു എന്ന വസ്തുത വിസ്മരിക്കരുത്.

അടുത്തകാലത്ത് നമ്മുടെ നാട്ടിൽ ജീവിച്ചിരുന്ന വിശുദ്ധയായ എവുപ്രാസ്യമ്മയ്ക്ക്, വൈദികർ അശുദ്ധിയോടെ ബലിയർപ്പിക്കുമ്പോൾ അനുഭവിക്കേണ്ടിവരുന്ന പീഢനങ്ങളെക്കുറിച്ച് ഈശോ വെളിപ്പെടുത്തിയ കാര്യങ്ങൾ നാം അവഗണിക്കരുത്. "*ഞാൻ തന്നെ അവർക്കു കൊടുത്ത അധികാരത്താൽ അവർ ഭയം കൂടാതെ എന്നെ വിളിക്കുന്നു. ഞാൻ അവരുടെ* ***അറയ്ക്കപ്പെട്ട കൈകളിൽ സഹിക്കരുതാത്ത വ്യാകുലം അനുഭവിക്കുന്നു*** *എന്ന് വളരെ പരിഭ്രമം തോന്നിക്കത്തക്കതും വ്യാകുലം നിറയ്ക്കപ്പെട്ടതുമായ തിരുവാക്ക് അരുളിചെയ്തക്ഷണം, തന്റെ സർവ്വാംഗം പുത്തനായ രക്തം പുറപ്പെടുകയും വാക്കാൽ പറയാവതല്ലാത്ത വ്യാകുലസ്ഥിതിയിൽ പകർന്നു. പെട്ടെന്ന് എന്റെ സ്നേഹ പിതാവെ! നമ്മുടെ ദിവ്യ രക്ഷിതാവിന്റെ അപ്പഴത്തെ പ്രലാപകരസ്ഥിതികണ്ടു സഹിപ്പാൻ വശമില്ലാതെ അൽപ്പപുഴുവായ ഞാൻ ബോധംകെട്ടു വീണുപോയി*" (എവുപ്രാസ്യമ്മയുടെ ലിഖിതങ്ങൾ കത്ത് 27). ഈ വെളിപ്പെടുത്തലിനെ പുച്ചിച്ച് തള്ളുന്നത് അപകടകരമാണ്.

ഈ കാലഘട്ടത്തിൽ പലരെയും അലട്ടുന്ന ഒരു ചോദ്യമാണ് അശുദ്ധിയോടെ ഒരു വൈദികൻ കുർബ്ബാനയർപ്പിച്ചാൽ ആ കുർബ്ബാന ഫലസിദ്ധിയുള്ളതായിരിക്കുമോ എന്നത്. ഈ ചിന്ത പലരെയും പരിശുദ്ധ കുർബ്ബാനയിൽ നിന്നും അകറ്റുന്നു. അതിനുള്ള ഉത്തരമാണ് വിശുദ്ധ എവുപ്രാസ്യമ്മയിലൂടെ നൽകിയത്. "*കുർബ്ബാനയിൽ ആഘോഷിക്കപ്പെടുന്ന ഈ ദൈവികബലിയിൽ ഒരിക്കൽ രക്തംചിന്തി കുരിശാകുന്ന അൾത്താ*

*രയിൽ തന്നെത്തന്നെ അർപ്പിച്ച* ***ക്രിസ്തു സന്നിഹിതനാവു കയും*** *രക്തരഹിതമായ വിധത്തിൽ അർപ്പിക്കപ്പെടുകയും ചെയ്യുന്നു"*(CCC.1367). ഈശോ വാഗ്ദാനങ്ങളിൽ വിശ്വസ്തനാണ്. അതിനാൽ പരിശുദ്ധ കുർബ്ബാനയിൽ അർപ്പിക്കപ്പെടുന്ന അപ്പവും വീഞ്ഞും ബലിയർപ്പിക്കുന്ന പുരോഹിതന്റെ വിശുദ്ധിക്കതീതമായി തീർച്ചയായും ഈശോയുടെ തിരുശരീരവും തിരുരക്തവുമായി രൂപാന്തരപ്പെടും. എന്നാൽ അശുദ്ധിയോടെ പുരോഹിതൻ അർപ്പിക്കുന്ന മദ്ധ്യസ്ഥ പ്രാർത്ഥനകൾ ഫലവത്താകണമെന്നില്ല. എന്തെന്നാൽ വചനം പറയുന്നു: "*കർത്താവിന്റെ കണ്ണുകൾ നീതിമാന്മാരുടെ നേരേയും അവിടുത്തെ ചെവികൾ അവരുടെ പ്രാർത്ഥനകളുടെ നേരേയും തുറന്നിരിക്കുന്നു. എന്നാൽ, തിന്മ പ്രവർത്തിക്കുന്നവരിൽ നിന്ന് അവിടുന്നു മുഖം തിരിച്ചിരിക്കുന്നു"*(1പത്രോ.3:12). അതുകൊണ്ടു തന്നെയാണ് വിശുദ്ധരുടെ കുർബ്ബാനകളും പ്രാർത്ഥനകളും കൂടുതൽ ഫലവത്താകുന്നതും വിശ്വാസികൾ അത് തേടി പോകുന്നതും.

ഒരു ഉദാഹരണത്തിലൂടെ വിശദീകരിക്കാം. എന്റെ ചെറുപ്പകാലങ്ങളിൽ നെൽപാടങ്ങളിൽ ചാഴിയുടെ ഉപദ്രവം ഉണ്ടാകുമ്പോൾ കീടനാശികൾ ഉപയോഗിക്കാറില്ലായിരുന്നു. ഇടവക വികാരിയെ സമീപിച്ച് ചാഴിയെ ബന്ധിച്ച് പ്രാർത്ഥിക്കാൻ ആവശ്യപ്പെടുമായിരുന്നു. എല്ലാ വൈദികരും പ്രാർത്ഥിക്കുമ്പോൾ ശല്യം മാറിയിരുന്നില്ലെങ്കിലും ചില വിശുദ്ധിയുള്ള വൈദികർ പ്രാർത്ഥിച്ച് വിശുദ്ധ ജലം തളിക്കുമ്പോൾ പ്രാണികൾ മാറിപോകുന്നത് കാണാനിടയായിട്ടുണ്ട്. വിശ്വാസവും വിശുദ്ധിയും പ്രാർത്ഥനക്ക് ശക്തിനൽകുന്നുയെന്ന് ഇതിലൂടെ മനസ്സിലാക്കാം. അതിനാൽ ഒരു പുരോഹിതൻ ദൈവത്തിനും മനുഷ്യർക്കുമിടയിൽ മദ്ധ്യസ്ഥനായിരിക്കണം. ദൈവജനത്തെ സ്വർഗ്ഗരാജ്യത്തിലേക്ക് എത്തിക്കുന്നതിൽ ഓരോ പുരോഹിതന്റെയും പങ്ക് വലിയതാണ്. വിശുദ്ധമായവ വിശുദ്ധിയോടെ ചെയ്യുന്നവർ അനുഗ്രഹിക്കപ്പെടും.

അതിനാൽ വിശുദ്ധിയും ദീർഘക്ഷമയും ശുശ്രൂഷ മനോഭാവവും ഉള്ളവനായിരിക്കണം ഒരു പുരോഹിതൻ. പത്രോസ്ശ്ലീഹ പറയുന്നുണ്ടല്ലോ; "*നിങ്ങളെ ഏൽപിച്ചിരിക്കുന്ന ദൈവത്തിന്റെ അജഗണത്തെ പരിപാലിക്കുവിൻ.* ***അതു നിർബന്ധം മൂലമായിരിക്കരുത്.*** *ദൈവത്തെപ്രതി സൽമനസ്സോടെ ആയിരിക്കണം; ലാഭേച്ഛയോടെ ആയിരിക്കരുത്, തീക്ഷ്ണത*

*യോടെ ആയിരിക്കണം; അജഗണത്തിന്റെമേൽ ആധിപത്യം ചുമത്തിക്കൊണ്ടായിരിക്കരുത്, **സൽമാതൃക നൽകിക്കൊണ്ടായിരിക്കണം***"(1പത്രോസ് 5:2,3).

പഴയ നിയമകാലത്തെ ബലികളിൽ നിന്നും വളരെ വ്യത്യസ്ഥവും ഫലപ്രദവുമാണ് പരിശുദ്ധ കുർബ്ബാന. "*കോലാടുകളുടെയും കാളക്കിടാക്കളുടെയും രക്തം തളിക്കുന്നതും പശുക്കിടാവിന്റെ ഭസ്മം വിതറുന്നതും അശുദ്ധരെ **ശാരീരികമായി ശുദ്ധീകരിക്കുന്നു**. എങ്കിൽ, നിത്യാത്മാവുമൂലം കളങ്കമില്ലാതെ ദൈവത്തിനു തന്നെത്തന്നെ സമർപ്പിച്ച ക്രിസ്തുവിന്റെ രക്തം, ജീവിക്കുന്ന ദൈവത്തെ ശുശ്രൂഷിക്കാൻ നമ്മുടെ **അന്തഃകരണത്തെ** നിർജീവ പ്രവൃത്തികളിൽ നിന്ന് എത്രയധികമായി വിശുദ്ധീകരിക്കുകയില്ല! വിളിക്കപ്പെട്ടവർ വാഗ്ദത്തമായ നിത്യാവകാശം പ്രാപിക്കുന്നതിന്, അവൻ ഒരു പുതിയ ഉടമ്പടിയുടെ മധ്യസ്ഥനായി. കാരണം, ആദ്യത്തെ ഉടമ്പടിക്കു വിധേയരായിരിക്കെ, നിയമം ലംഘിച്ചവർക്ക് അവൻ സ്വന്തം മരണത്താൽ രക്ഷയായിത്തീർന്നു. മരണപത്രത്തിന്റെ കാര്യത്തിൽ, അത് എഴുതിയവന്റെ മരണം സ്ഥിരീകരിക്കപ്പെടണം. **മരണപത്രം സാധൂകരിക്കപ്പെടുന്നതു മരണശേഷം മാത്രമാണ്**; അതുണ്ടാക്കിയവൻ ജീവിച്ചിരിക്കെ അതിന് ഒരു സാധുതയുമില്ലല്ലോ*" (ഹെബ്രാ.9:13-17). ഈ വചനം നാല് ദൈവീക രഹസ്യങ്ങൾ വെളിപ്പെടുത്തുന്നു. **1**, പഴയനിയമകാല ബലികളിലൂടെ പാപം ചെയ്യുമ്പോൾ ആത്മാവിനുണ്ടാകുന്ന മാലിന്യത്തിൽ നിന്നു മോചനം ലഭിച്ചിരുന്നില്ല. **ശാരീരിക ശുദ്ധീകരണം** മാത്രമാണ് നടന്നിരുന്നത്. ഈശോ പൂർണ്ണദൈവവും പൂർണ്ണമനുഷ്യനുമാകയാൽ കുരിശിലെ ബലിയിലൂടെ ആത്മാവും ശരീരവും വിശുദ്ധീകരിക്കപ്പെടുന്നു. **2**, ഈശോ പുതിയ ഉടമ്പടിയുടെ മധ്യസ്ഥൻ മാത്രമാണ്. പിതാവുമായിട്ടാണ് ഉടമ്പടി. "*ഇതു ക്രിസ്തുവിനെ ശ്രേഷ്ഠമായ ഒരു ഉടമ്പടിക്ക് **അച്ചാരമാക്കുന്നു***"(ഹെബ്രാ.7:22). **3**, ആദ്യത്തെ ഉടമ്പടിയിലായിരിക്കെ മാത്രമെ ഈശോയുടെ കുരിശുമരണത്തിന്റെ പരിരക്ഷ ലഭിക്കുകയുള്ളൂ. "*സത്യത്തെ സംബന്ധിച്ചു പൂർണ്ണമായ അറിവു ലഭിച്ചതിനുശേഷം മനഃപൂർവ്വം നാം പാപം ചെയ്യുന്നെങ്കിൽ പാപങ്ങൾക്കുവേണ്ടി അർപ്പിക്കപ്പെടാൻ **പിന്നൊരു ബലി അവശേഷിക്കുന്നില്ല**. മറിച്ച്, ഭയങ്കരമായ ന്യായവിധിയുടെ സംഭീതമായ കാത്തിരിപ്പും ശത്രുക്കളെ വിഴുങ്ങിക്കളയുന്ന അഗ്നിയുടെ*

*ക്രോധവും മാത്രമേ ഉണ്ടായിരിക്കൂ.*" അതിനാൽ പുതിയ ഉടമ്പടിക്കുശേഷം പരിശുദ്ധ കുർബ്ബാനക്ക് പ്രസക്തിയില്ല. 4, പുതിയ ഉടമ്പടിയുടെ രക്തമാകുന്നത് ഉടമ്പടിക്ക് ഉപയോഗിക്കുമ്പോൾ മാത്രമാണ്. അതുവരെ ഇത് ഉടമ്പടിയിൽ ഉപയോഗിക്കാനിരിക്കുന്ന രക്തം മാത്രമാണ്. അതിനാൽ ഇപ്പോൾ ഈ രക്തത്തിന്റെ പ്രസക്തി ഇത് പാപമോചനത്തിനുവേണ്ടി ഉള്ളതാണെന്നതാണ്. അതിനാൽ ഇശോ സ്ഥാപിച്ചത് പുതിയ ഉടമ്പടിയെന്നതിനെക്കാൾ പുതിയ നിയമമായി കാണുന്നതായിരിക്കും ഉചിതം. അല്ലെങ്കിൽ തെറ്റുപറ്റാനിടയുണ്ട്. ഇത് സ്ഥിരീകരിക്കുന്ന ഒരു വചനം കൂടി കാണാം. "*നിങ്ങൾ പ്രവാചകന്മാരുടെയും നമ്മുടെ **പിതാക്കന്മാരോടു ദൈവം ചെയ്ത ഉടമ്പടിയുടെയും സന്തതികളാണ്***" (അപ്പ. പ്രവ. 3:25).

"*അവനാകട്ടെ പാപങ്ങൾക്കുവേണ്ടി എന്നേക്കുമായുള്ള ഏകബലി അർപ്പിച്ചു കഴിഞ്ഞപ്പോൾ, ദൈവത്തിൻെറ വലത്തുഭാഗത്ത് ഉപവിഷ്ടനായി. ശത്രുക്കളെ തൻെറ പാദപീഠമാക്കുവോളം അവൻ കാത്തിരിക്കുന്നു. **വിശുദ്ധീകരിക്കപ്പെട്ടവരെ** അവൻ ഏകബലിസമർപ്പണംവഴി എന്നേക്കുമായി **പരിപൂർണ്ണരാക്കിയിരിക്കുന്നു**. പരിശുദ്ധാത്മാവു തന്നെ നമുക്കു സാക്ഷ്യം നൽകുന്നു: **ആ ദിവസങ്ങൾക്കുശേഷം അവരുമായി** ഞാൻ ഏർപ്പെടുന്ന **ഉടമ്പടി** ഇതാണ് എന്നു **കർത്താവ്** അരുളിച്ചെയ്യുന്നു*" (ഹെബ്രാ.10:12-16). ശാരീരിക വിശുദ്ധീകരണം പൂർത്തിയാക്കിയവരെ കുരിശിലെ ബലിയിലൂടെ നിയമത്തിന്റെ ശാപത്തിൽ നിന്നുകൂടി രക്ഷിച്ച് പരിപൂർണ്ണരാക്കി. അങ്ങനെ അവർ ആത്മാവിന്റെയും ശരീരത്തിന്റെയും വിശുദ്ധീകരണം പൂർത്തിയാക്കി പരിപൂർണ്ണരായി പുതിയ ഉടമ്പടിക്ക് യോഗ്യരായിരിക്കുന്നു. പരിശുദ്ധ കുർബ്ബാനയിലൂടെ യേശുവിന്റെ രക്തം പാനം ചെയ്ത് പാപമോചനവും വിശുദ്ധീകരണവും പ്രാപിക്കുന്നെങ്കിൽ പരിപൂർണ്ണരാക്കിയവരുമായുള്ള പുതിയ ഉടമ്പടി യേശുവിന്റെ രക്തം തളിച്ച് ഉറപ്പിക്കപ്പെടുന്നു. "*അവന്റെ രക്തത്താൽ **തളിക്കപ്പെടുന്നതിനും വേണ്ടി** മുൻകൂട്ടി നിശ്ചയിക്കപ്പെട്ടവരും **ആത്മാവിനാൽ വിശുദ്ധീകരിക്കപ്പെട്ടവരുമായി**.............*" (1പത്രോസ് 1:2). "*ഞാൻ അവരുടെ പാപങ്ങൾ ഉൻമൂലനം ചെയ്യുമ്പോൾ ഇത് അവരുമായുള്ള എന്റെ ഉടമ്പടിയായിരിക്കും*" (റോമ.11:27). **ശത്രുക്കളെ** പാദപീഠമാക്കിയശേഷം - വിശുദ്ധീകരിക്കപ്പെ

ട്ടവരെ എന്നേക്കുമായി **പരിപൂർണ്ണരാക്കിയശേഷമാണ്** പുതിയ ഉടമ്പടി ചെയ്യുന്നത്.

പുതിയ ഒരു ഉടമ്പടിയെപ്പറ്റി പറയുമ്പോൾ എന്താണ് പഴയ ഉടമ്പടി എന്ന് ആദ്യം മനസ്സിലാക്കേണ്ടതുണ്ട്. "*ഇന്നു ഞാൻ നിങ്ങൾക്കു നൽകുന്ന നിങ്ങളുടെ ദൈവമായ കർത്താവിന്റെ കൽപനകൾ അനുസരിച്ചാൽ അനുഗ്രഹം; നിങ്ങളുടെ ദൈവമായ കർത്താവിന്റെ കൽപനകൾ അനുസരിക്കാതെ, ഞാൻ ഇന്നു കൽപിക്കുന്ന മാർഗ്ഗത്തിൽ നിന്നു വ്യതിചലിച്ച്, നിങ്ങൾക്ക് അജ്ഞാതരായ അന്യദേവന്മാരുടെ പുറകേപോയാൽ ശാപം*"(നിയമാ.11:27,28). മോശ ആ നിയമമെല്ലാം ഉടമ്പടി ഗ്രന്ഥത്തിൽ എഴുതി. "*അനന്തരം, ഗ്രന്ഥമെടുത്ത് ജനങ്ങൾ കേൾക്കെ വായിച്ചു. അപ്പോൾ അവർ പറഞ്ഞു:* ***കർത്താവു കൽപിച്ചതെല്ലാം ഞങ്ങൾ ചെയ്യും. ഞങ്ങൾ അനുസരണമുള്ളവരായിരിക്കും***"(പുറ.24:7). "*മോശ നിയമത്തിലെ ഓരോ കൽപനയും ജനങ്ങളോടു പ്രഖ്യാപിച്ചപ്പോൾ അവൻ പശുക്കിടാക്കളുടെയും ആടുകളുടെയും രക്തം ജലത്തിൽ കലർത്തി ചെമന്ന ആട്ടിൻരോമവും ഹിസോപ്പുചെടിയും ഉപയോഗിച്ചു പുസ്തകത്തിന്മേലും ജനങ്ങളുടെമേലും തളിച്ചു കൊണ്ടു പറഞ്ഞു: ഇതു ദൈവം നിങ്ങളോടു കൽപിച്ചിരിക്കുന്ന ഉടമ്പടിയുടെ രക്തമാണ്* " (ഹെബ്രാ.9:19,20).

അപ്പോൾ കർത്താവ് പറഞ്ഞു: "*നിങ്ങൾ ഈ നിയമങ്ങൾ കേൾക്കുകയും വിശ്വസ്തതയോടെ പാലിക്കുകയും ചെയ്താൽ നിങ്ങളുടെ ദൈവമായ കർത്താവു നിങ്ങളുടെ പിതാക്കന്മാരോടു ശപഥം ചെയ്തിട്ടുള്ള ഉടമ്പടിയും കരുണയും നിങ്ങളോടും പുലർത്തും. അവിടുന്നു നിങ്ങളെ സ്നേഹിക്കുകയും അനുഗ്രഹിക്കുകയും വർധിപ്പിക്കുകയും ചെയ്യും. നിങ്ങൾക്ക് തരുമെന്ന് അവിടുന്നു നിങ്ങളുടെ പിതാക്കന്മാരോടു ശപഥം ചെയ്തിട്ടുള്ള നാട്ടിൽ നിങ്ങളെ സന്താനപുഷ്ടിയുള്ളവരും നിങ്ങളുടെ ഭൂമി ഫലപുഷ്ടിയുള്ളതുമാക്കും; ധാന്യം, വീഞ്ഞ്, എണ്ണ, കന്നുകാലികൾ, ആട്ടിൻപറ്റം എന്നിവയെ അവിടുന്ന് ആശീർവദിക്കുകയും ചെയ്യും. നിങ്ങൾ മറ്റെല്ലാ ജനതകളെയുംകാൾ അനുഗൃഹീതരായിരിക്കും. നിങ്ങൾക്കോ നിങ്ങളുടെ കന്നുകാലികൾക്കോ വന്ധ്യത ഉണ്ടായിരിക്കുകയില്ല. കർത്താവു നിങ്ങളിൽ നിന്ന് എല്ലാ രോഗങ്ങളും മാറ്റിക്കളയും. ഈജിപ്തിൽവച്ചു നിങ്ങൾ കണ്ടിട്ടുള്ള ദുർവ്യാധി*

*കളിലൊന്നും നിങ്ങളുടെമേൽ അവിടുന്നു വരുത്തുകയില്ല. എന്നാൽ നിങ്ങളെ എതിർക്കുന്നവരുടെമേൽ, അവയെല്ലാം വരുത്തും. നിങ്ങളുടെ ദൈവമായ കർത്താവു നിങ്ങൾക്കേൽ പിച്ചുതരുന്ന ജനങ്ങളെയെല്ലാം സംഹരിക്കണം. അവരോടു കരുണ കാണിക്കരുത്. നിങ്ങൾ അവരുടെ ദേവന്മാരെ സേവി ക്കരുത്; അതു നിങ്ങൾക്കു കെണിയായിരിക്കും*" (നിയമാ. 7: 12-16). ഇവിടെ ഉടമ്പടി എന്നു പറയുന്നത് നിയമങ്ങൾ അനു സരിക്കാം എന്നതും അനുസരിച്ചാൽ അനുഗ്രഹിക്കും എന്ന തുമാണ്. ആ ഉടമ്പടി ഉറപ്പിച്ചത് ആട്ടിൻകുട്ടിയുടെ രക്തം കൊണ്ടായിരുന്നു. ആ ഉടമ്പടിയാണ് നിലവിലുള്ളത്.

മത്തായിയുടെ സുവിശേഷത്തിൽ ഈശോ തന്നെ പറ യുന്നുണ്ടല്ലോ: "***നിയമത്തെയോ പ്രവാചകന്മാരെയോ അസാ ധുവാക്കാനാണു ഞാൻ വന്നതെന്നു നിങ്ങൾ വിചാരിക്കരുത്.*** *അസാധുവാക്കാനല്ല* ***പൂർത്തിയാക്കാനാണ്*** *ഞാൻ വന്നത്.* ***ആകാശവും ഭൂമിയും കടന്നു പോകുന്നതുവരെ,*** *സമസ്തവും നിറവേറുവോളം നിയമത്തിൽ നിന്നു വള്ളിയോ പുള്ളിയോ മാറുകയില്ലെന്നു സത്യമായി ഞാൻ നിങ്ങളോടു പറയുന്നു*" (5:17,18). "*കൊല്ലരുത്; കൊല്ലുന്നവൻ ന്യായവിധിക്ക് അർഹ നാകും എന്നു പൂർവികരോടു പറയപ്പെട്ടതായി നിങ്ങൾ കേട്ടി ട്ടുണ്ടല്ലോ. എന്നാൽ, ഞാൻ നിങ്ങളോടു പറയുന്നു: സഹോദര നോടു കോപിക്കുന്നവൻ ന്യായവിധിക്ക് അർഹനാകും*" (5:21,22). "*വ്യഭിചാരംചെയ്യരുത് എന്നു കൽപിച്ചിട്ടുള്ളത് നിങ്ങൾ കേട്ടിട്ടുണ്ടല്ലോ. എന്നാൽ, ഞാൻ നിങ്ങളോടു പറയുന്നു: ആസക്തിയോടെ സ്ത്രീയെ നോക്കുന്നവൻ ഹൃദയത്തിൽ അവളുമായി വ്യഭിചാരം ചെയ്തുകഴിഞ്ഞു*" (5:27,28). "*കണ്ണിനുപകരം കണ്ണ്, പല്ലിനുപകരം പല്ല് എന്നു പറഞ്ഞിട്ടുള്ളതു നിങ്ങൾകേട്ടിട്ടുണ്ടല്ലോ. എന്നാൽ, ഞാൻ നിങ്ങളോടു പറയുന്നു: ദുഷ്ടനെ എതിർക്കരുത്. വലത്തുകര ണത്തടിക്കുന്നവന് മറ്റേ കരണം കൂടി കാണിച്ചുകൊടുക്കുക*" (5:28,39). "*അയൽക്കാരനെ സ്നേഹിക്കുക, ശത്രുവിനെ ദ്വേഷി ക്കുക എന്നുപറഞ്ഞിട്ടുള്ളത് നിങ്ങൾ കേട്ടിട്ടുണ്ടല്ലോ. എന്നാൽ, ഞാൻ നിങ്ങളോടു പറയുന്നു: ശത്രുക്കളെ സ്നേഹിക്കുവിൻ; നിങ്ങളെ പീഡിപ്പിക്കുന്നവർക്കുവേണ്ടി പ്രാർത്ഥിക്കുവിൻ*" (5:43,44). ഈശോ പഴയ നിയമത്തെ ഇല്ലാതാക്കുകയല്ല അതിൽ ഭേദഗതി വരുത്തുകയാണ് ചെയ്തത്. കൊളോസോസുക്കാർ ക്കുള്ള ലേഖനത്തിൽ പറയുന്നുണ്ടല്ലോ: "*നമുക്കു* ***ദോഷകര***

*__മായി നിന്ന__ ലിഖിത നിയമങ്ങളെ അവൻ മായിച്ചുകളയുകയും അവയെ കുരിശിൽ തറച്ചു നിഷ്കാസനം ചെയ്യുകയും ചെയ്തു"* (2:14).

"***പുതിയ ഒരു ഉടമ്പടിയെപ്പററി പറയുന്നതുകൊണ്ട് ആദ്യത്തേതിനെ അവൻ കാലഹരണപ്പെടുത്തിയിരിക്കുന്നു. കാലഹരണപ്പെട്ടതും പഴക്കം ചെന്നതുമാകട്ടെ അപ്രത്യക്ഷ മായിക്കൊണ്ടിരിക്കുന്നു***" (ഹെബ്രാ.8:13). പഴയ ഉടമ്പടി കാല ഹരണപ്പെട്ടു എന്നു സമർത്ഥിക്കാനായി പറയുന്ന ഒരു വചന മാണിത്. തെറ്റായ രീതിയിലാണ് പലരും ഇത് മനസ്സിലാക്കി യിരിക്കുന്നത്. അതിനാൽ എന്താണ് ഇത് അർത്ഥമാക്കുന്ന തെന്ന് ശ്രദ്ധിക്കാം. "*സഹോദരരേ, നിയമത്തിന് ഒരുവന്റെമേൽ അധികാരമുള്ളത് അവൻ ജീവിച്ചിരിക്കുന്ന കാലത്തുമാത്രമാ ണെന്ന് അറിഞ്ഞുകൂടേ?*" (റോമ.7:1). അതുകൊണ്ടാണ് " *ഓരോ രുത്തരും തങ്ങളുടെ __ശാരീരികതയിൽ ചെയ്തിട്ടുള്ള__ നന്മതി ന്മകൾക്കു പ്രതിഫലം സ്വീകരിക്കുന്നതിന് നാമെല്ലാവരും __ക്രി സ്തുവിന്റെ ന്യായാസനത്തിനു മുമ്പിൽ വരണം__*" (2കോറി. 5:10) എന്നു പറയുന്നത്. ശരീരത്തോടു കൂടിയ ആത്മാവാണ് ന്യായാസനത്തിനു മുമ്പിൽ ഹാജരാകേണ്ടത്. അതായത് പുന രുത്ഥാനത്തിനു ശേഷമാണ് വിധി. ഏവരും മരണത്തോടെ പഴയ ഉടമ്പടിയിൽ നിന്നും മോചിതരായി പുതിയ ഉടമ്പടിക്ക് യോഗ്യ രായികൊണ്ടിരിക്കുന്നു. അങ്ങനെ പഴയ ഉടമ്പടി അപ്രത്യക്ഷ മായിക്കൊണ്ടിരിക്കുന്നു. പരിപൂർണ്ണരാക്കിയശേഷം ആത്മീയ ശരീരത്തോടു കൂടിയ ആത്മാവുമായിട്ടാണ് പുതിയ ഉടമ്പടി. അതായത് ഒരുവന്റെ പുനരുത്ഥാനത്തിനും അന്ത്യവിധിക്കും ശേഷമാണ് പുതിയ ഉടമ്പടി സ്ഥാപിക്കുന്നത്.

ശത്രുക്കളെ തന്റെ പാദപീഠമാക്കിയശേഷം എന്നുപറ യുന്നതുകൊണ്ട് ശത്രുക്കൾ ആരെന്നു മനസ്സിലാക്കിയാൽ ഒരു പക്ഷെ കുറച്ചുകൂടി വ്യക്തത ലഭിക്കും. റോമാക്കാർക്കുള്ള ലേ ഖനം 5:10-ൽ പറയുന്നു: "*__നാം ശത്രുക്കളായിരുന്നപ്പോൾ__ അവി ടുത്തെ പുത്രന്റെ മരണത്താൽ ദൈവവുമായി രമ്യതപ്പെട്ടുവെ ങ്കിൽ, .....*" വീണ്ടും 6:3-ൽ പറയുന്നു: "*യേശുക്രിസ്തുവിനോട് ഐക്യപ്പെടാൻ ജ്ഞാനസ്നാനം സ്വീകരിച്ച നാമെല്ലാവരും അവന്റെ മരണത്തോട് ഐക്യപ്പെടാനാണ് ജ്ഞാനസ്നാനം സ്വീകരിച്ചതെന്നു നിങ്ങൾക്കറിഞ്ഞുകൂടേ?*" ഇതിൽനിന്നും വിശ്വസിച്ച് ജ്ഞാനസ്നാനം സ്വീകരിക്കാത്തവരെല്ലാം ശത്രു പക്ഷത്തുള്ളവരാണെന്ന് മനസ്സിലാക്കാം. അതുകൊണ്ടാണ്

സ്വർഗ്ഗാരോഹണം ചെയ്യുന്നതിനു മുമ്പായി ശിഷ്യന്മാരെ ഗലീലിയിലെ മലയിലേക്ക് കൂട്ടികൊണ്ടുവന്ന് യേശു അരുളിചെയ്തത്: "*സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള എല്ലാ അധികാരവും എനിക്ക് നൽകപ്പെട്ടിരിക്കുന്നു. ആകയാൽ നിങ്ങൾപോയി എല്ലാ ജനതകളെയും ശിഷ്യപ്പെടുത്തുവിൻ. പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ അവർക്ക്* ***ജ്ഞാനസ്നാനം*** *നൽകുവിൻ*" (മത്താ.28:18,19).

**വിശുദ്ധീകരിക്കപ്പെട്ടവരെ** അവൻ ഏകബലിസമർപ്പണം വഴി എന്നേക്കുമായി പരിപൂർണ്ണരാക്കിയിരിക്കുന്നു എന്നു പറയുന്നത് യേശുക്രിസ്തുവിന്റെ കുരിശുമരണത്തിനു മുമ്പ് പലവിധത്തിൽ ശാരീരിക വിശുദ്ധീകരണം പൂർത്തിയാക്കിയവരുടെ കാര്യമാണ്. പുതിയനിയമ കാലഘട്ടത്തിൽ എങ്ങിനെയാണ് വിശുദ്ധീകരിക്കപ്പെടുന്നതെന്ന് മനസ്സിലാക്കേണ്ടതുണ്ട്. യേശു കുരിശിലെ ബലിയിലൂടെ എല്ലാവരെയും വിശുദ്ധീകരിച്ചു കഴിഞ്ഞു എന്നുപറയുന്നത് തെറ്റാണ്. രക്ഷക്ക് ആവശ്യമായതെല്ലാം ബലിയിലൂടെ പുർത്തിയാക്കി. ആ രക്ഷ നാം സ്വായത്വമാക്കണം "*അവിടുന്നു പ്രകാശത്തിലായിരിക്കുന്നതു പോലെ, നമ്മളും പ്രകാശത്തിൽ സഞ്ചരിക്കുന്നെങ്കിൽ നമുക്കു പരസ്പരം കൂട്ടായ്മയുണ്ടാകും. അവിടുത്തെ പുത്രനായ* ***യേശുവിന്റ രക്തം എല്ലാ പാപങ്ങളിലും നിന്നു*** *നമ്മെ ശുദ്ധീകരിക്കുന്നു*" (1യോഹ.1:7). പഴയനിയമ കാലത്ത് മൃഗബലികളിലൂടെ ശാരീരിക വിശുദ്ധീകരണം നടന്നിരുന്നു. പുതിയനിയമത്തിൽ ആത്മാവിന്റെയും ശരീരത്തിന്റെയും വിശുദ്ധീകരണം നടക്കുന്നത് മാമ്മോദീസായിലൂടെയും തുടർന്ന് കുമ്പസാരത്തിലൂടെയും വചനമനുസരിച്ചുള്ള ജീവിതത്തിലൂടെയും തിരുശരീരരക്ത സ്വീകരണത്തിലൂടെയുമാണ്. അതുകൊണ്ടാണ് മതബോധനഗ്രന്ഥം പറയുന്നത് "*കൃപാവരത്തിന്റെ സഹായത്താലും സ്വന്തം കഠിന പ്രയത്നത്താലുമാണ് മനുഷ്യൻ തന്റെ ആന്തരീകൈക്യം നേടിയെടുക്കേണ്ടത്*" (CCC.409). അപ്രകാരം ചെയ്യാത്തവരെ "*ചൂളയിൽ എന്നപോലെ ഉരുക്കി ശുദ്ധിചെയ്യും. നിന്നിൽ കലർന്നിരിക്കുന്ന വിലകെട്ട ലോഹം ഞാൻ നീക്കിക്കളയും*"എന്ന് ഏശയ്യാ. 1:24-ൽ പറയുന്നു. ഇതിനുശേഷമായിരിക്കും പുതിയ ഉടമ്പടി.

"*ഞാൻ ഇസ്രായേൽ ഭവനത്തിലും യൂദാഭവനത്തിലും മനുഷ്യർക്കും മൃഗങ്ങൾക്കും സന്താനപുഷ്ടിയുണ്ടാക്കുന്ന*

*കാലം വരുന്നു - കർത്താവ് അരുളിച്ചെയ്യുന്നു. **ഞാൻ അവരെ പിഴുതെറിയാനും ഇടിച്ചുതകർക്കാനും നശിപ്പിക്കാനും തകിടം മറിക്കാനും ശ്രദ്ധിച്ചതുപോലെ അവരെ പണിതുയർത്താനും നട്ടുവളർത്താനും ശ്രദ്ധിക്കും** എന്നു കർത്താവ് അരുളിച്ചെയ്യുന്നു. **പിതാക്കന്മാർ പച്ചമുന്തിരിങ്ങതിന്നു മക്കളുടെ പല്ലു പുളിച്ചു എന്ന് ആ നാളുകളിൽ അവർ പറയുകയില്ല.** ഓരോരുത്തനും അവനവന്റെ അകൃത്യം നിമിത്തമാണ് മരിക്കുക. പച്ചമുന്തിരിങ്ങ തിന്നുന്നവന്റെ പല്ലേ പുളിക്കൂ. കർത്താവ് അരുളിച്ചെയ്യുന്നു: ഇസ്രായേൽ ഗോത്രത്തോടും യൂദാഗോത്രത്തോടും ഞാൻ ഒരു **പുതിയ ഉടമ്പടി** ചെയ്യുന്ന ദിവസം ഇതാ, വരുന്നു. ഞാൻ അവരെ കൈയ്ക്കുപിടിച്ച് ഈജിപ്തിൽ നിന്നു കൊണ്ടുവന്ന നാളിൽ അവരുടെ പിതാക്കന്മാരോടു ചെയ്ത ഉടമ്പടിപോലെ ആയിരിക്കുകയില്ല അത്. ഞാൻ അവരുടെ കർത്താവായിരുന്നിട്ടും എൻെറ ഉടമ്പടി അവർ ലംഘിച്ചു. കർത്താവ് അരുളിച്ചെയ്യുന്നു: **ആ ദിവസം വരുമ്പോൾ ഞാൻ ഇസ്രായേലുമായി ചെയ്യുന്ന ഉടമ്പടി ഇതായിരിക്കും:** ഞാൻ എന്റെ നിയമം അവരുടെ ഉള്ളിൽ നിക്ഷേപിക്കും; അവരുടെ **ഹൃദയത്തിൽ എഴുതും.** ഞാൻ അവരുടെ ദൈവവും അവർ എന്റെ ജനവും ആയിരിക്കും. **കർത്താവിനെ അറിയുക എന്ന് ഇനി ആരും സഹോദരനെയോ അയൽക്കാരനെയോ പഠിപ്പിക്കേണ്ടി വരുകയില്ല.** അവർ വലിപ്പച്ചെറുപ്പമെന്നിയേ എല്ലാവരും എന്നെ അറിയും എന്നു കർത്താവ് അരുളിച്ചെയ്യുന്നു. അവരുടെ അകൃത്യത്തിനു ഞാൻ മാപ്പുനൽകും; അവരുടെ പാപം മനസ്സിൽ വയ്ക്കുകയില്ല"* (ജറെ.31:27-34).

ജറെമിയായുടെ പ്രവചനങ്ങൾക്ക് അനേക വർഷങ്ങൾക്കുശേഷം ഹെബ്രായർക്കുള്ള ലേഖനത്തിലും ഈ പ്രവചനം ആവർത്തിക്കുന്നു. *"ഇപ്പോഴാകട്ടെ, ക്രിസ്തു കൂടുതൽ ശ്രേഷ്ഠമായ വാഗ്ദാനങ്ങളിൽ അധിഷ്ഠിതമായ ഒരു **ഉടമ്പടിയുടെ മധ്യസ്ഥനായിരിക്കുന്നതുപോലെ** പഴയതിനെക്കാൾ കൂടുതൽ ശ്രേഷ്ഠമായ ഒരു ശുശ്രൂഷകസ്ഥാനവും അവനു ലഭിച്ചിരിക്കുന്നു. ആദ്യത്തെ ഉടമ്പടി കുറ്റമറ്റതായിരുന്നെങ്കിൽ രണ്ടാമതൊന്നിന് അവസരമുണ്ടാകുമായിരുന്നില്ല. അവിടുന്ന് അവരെ കുറ്റപ്പെടുത്തിക്കൊണ്ട് അരുളിചെയ്യുന്നു: കർത്താവ് അരുളിച്ചെയ്യുന്നു: **ഇസ്രായേൽക്കുടുംബവും യൂദാക്കുടുംബ***

***വുമായി ഞാൻ ഒരു പുതിയ ഉടമ്പടി സ്ഥാപിക്കുന്ന ദിവസങ്ങൾ വരുന്നു.*** *ആ ഉടമ്പടി, അവരുടെ പിതാക്കന്മാരെ ഈജിപ്തിൽ നിന്നു പുറത്തുകൊണ്ടുവരാൻ അവരെ കൈപിടിച്ചു നടത്തിയ ആ ദിവസം അവരുമായി ചെയ്ത ഉടമ്പടിപോലെ ആയിരിക്കുകയില്ല. എന്തെന്നാൽ, കർത്താവ് അരുളിച്ചെയ്യുന്നു: അവർ എന്റെ ഉടമ്പടിയിൽ ഉറച്ചുനിന്നില്ല. അതുകൊണ്ട് ഞാനും അവരെ ശ്രദ്ധിച്ചില്ല. കർത്താവ് അരുളിച്ചെയ്യുന്നു:* ***ആ ദിവസങ്ങൾക്കുശേഷം*** (പഴയ ഉടമ്പടിയുടെ ദിവസങ്ങൾക്കുശേഷം) *ഇസ്രായേൽ ഭവനവുമായി ഞാൻ ചെയ്യുന്ന ഉടമ്പടി ഇതാണ്: എന്റെ നിയമങ്ങൾ അവരുടെ* ***മനസ്സിൽ*** *ഞാൻ സ്ഥാപിക്കും. അവരുടെ ഹൃദയത്തിൽ ഞാൻ അവ ആലേഖനം ചെയ്യും. ഞാൻ അവർക്കു ദൈവമായിരിക്കും, അവർ എനിക്കു ജനവും.* ***ആരും തന്റെ സഹ പൗരനെയോ സഹോദരനെയോ കർത്താവിനെ അറിയുക എന്നു പറഞ്ഞു പഠിപ്പിക്കേണ്ടതില്ല.*** *എന്തെന്നാൽ, അവരിലെ ഏറ്റവും ചെറിയവൻ മുതൽ ഏറ്റവും വലിയവൻവരെ എല്ലാവരും എന്നെ അറിയും. അവരുടെ അനീതികളുടെ നേർക്കു ഞാൻ കരുണയുള്ളവനായിരിക്കും. അവരുടെ പാപങ്ങൾ ഞാൻ ഒരിക്കലും ഓർക്കുകയുമില്ല"* (ഹെബ്രാ. 8:6-12). ആദ്യത്തെ ഉടമ്പടി എഴുതിയത് കൽപ്പലകകളിലായിരുന്നെങ്കിൽ പുതിയ ഉടമ്പടി എഴുതുക ഓരോരുത്തരുടെയും ഹൃദയത്തിലായിരിക്കും. പാപങ്ങൾ ഒരിക്കലും ഓർക്കാതിരിക്കാനുള്ള കാരണം പാപപരിഹാരം ചെയ്ത് കഴിഞ്ഞതിലാണ്.

ലേഖനത്തിൽ പറയുന്നതുപോലുള്ള ദിവസം വന്നു കഴിഞ്ഞതായി കരുതാനാവില്ല. അങ്ങനെയെങ്കിൽ സുവിശേഷം പ്രസംഗിക്കേണ്ട അവശ്യമില്ലല്ലോ? അതിനാൽ ഇത് ഒരു പ്രവചനമായി മാത്രമെ കാണുവാൻ സാധിക്കുകയുള്ളു. ഈശോയുടെ മരണത്തിനും ഉത്ഥാനത്തിനും അനേക വർഷങ്ങൾക്കു ശേഷമാണ് ഇത് പറയുന്നത്. അതുകൊണ്ട് ഈ പറയുന്ന പുതിയ ഉടമ്പടി കുരിശിലെ ബലിയല്ല. കുരിശിലെ ബലിയിൽ യേശു ചിന്തിയ രക്തം വരാൻപോകുന്ന ഉടമ്പടിയിൽ ഉപയോഗിക്കുന്നു എന്നു മാത്രം. അതിനാൽ ആദ്യത്തെ ഉടമ്പടിയാണ് നിലവിലുള്ളത്. "***കർത്താവായ യേശുക്രിസ്തു പ്രത്യക്ഷപ്പെടുന്നതുവരെ*** *പ്രമാണങ്ങളെല്ലാം നിഷ്കളങ്കമായും അന്യൂനമായും നീ കാത്തുസൂക്ഷിക്കണം"*(1തിമോ.6:14). ആദ്യത്തെ

ഉടമ്പടി ഏതുവരെ നിലനിൽക്കും എന്നു വെളിപ്പെടുത്തുന്ന ഒരു വചനമാണിത്. "*വിളിക്കപ്പെട്ടവർ വാഗ്ദത്തമായ നിത്യാവകാശം പ്രാപിക്കുന്നതിന്, അവൻ ഒരു* ***പുതിയ ഉടമ്പടിയുടെ മദ്ധ്യസ്ഥനായി****. കാരണം,* ***ആദ്യത്തെ ഉടമ്പടിക്കു വിധേയരായിരിക്കെ,*** *നിയമം ലംഘിച്ചവർക്ക് അവൻ സ്വന്തം മരണത്താൽ രക്ഷയായിത്തീർന്നു*" (ഹെബ്രാ.9:15). പുതിയ ഉടമ്പടിക്കുശേഷം കുരിശുമരണത്തിന്റെ പരിരക്ഷ ലഭിക്കില്ലെന്ന് ഈ വചനം വ്യക്തമാക്കുന്നു. എന്തെന്നാൽ പുതിയ ഉടമ്പടിക്കുശേഷം യേശുവിന്റെ പുതിയനാമമാണ് പ്രാബല്യത്തിലുണ്ടാകുക. യേശുക്രിസ്തുവിന്റെ രക്തംവഴി വിശുദ്ധീകരിക്കപ്പെട്ടതിനു ശേഷമാണ് പുതിയ ഉടമ്പടിക്ക് യോഗ്യത നേടുന്നത്. അപ്രകാരമാണ് ഈശോ പുതിയ ഉടമ്പടിയുടെ മദ്ധ്യസ്ഥനാകുന്നത്.

"*സത്യത്തെ സംബന്ധിച്ചു പൂർണ്ണമായ അറിവു ലഭിച്ചതിനുശേഷം മനഃപൂർവ്വം നാം പാപം ചെയ്യുന്നെങ്കിൽ പാപങ്ങൾക്കുവേണ്ടി അർപ്പിക്കപ്പെടാൻ* ***പിന്നൊരു ബലി അവശേഷിക്കുന്നില്ല****. മറിച്ച്, ഭയങ്കരമായ ന്യായവിധിയുടെ സംഭീതമായ കാത്തിരിപ്പും ശത്രുക്കളെ വിഴുങ്ങിക്കളയുന്ന അഗ്നിയുടെ ക്രോധവും മാത്രമേ ഉണ്ടായിരിക്കൂ.* ***മോശയുടെ നിയമം ലംഘിക്കുന്ന*** *മനുഷ്യൻ കരുണ ലഭിക്കാതെ രണ്ടോ മൂന്നോ സാക്ഷികളുടെ സാന്നിധ്യത്തിൽ മരിക്കുന്നു. ദൈവപുത്രനെ പുച്ഛിച്ചു തള്ളുകയും തന്നെ ശുദ്ധീകരിച്ച* ***പുതിയ ഉടമ്പടിയുടെ രക്തത്തെ*** *അശുദ്ധമാക്കുകയും* ***കൃപയുടെ ആത്മാവിനെ*** *അവമാനിക്കുകയും ചെയ്തവനു ലഭിക്കുന്ന ശിക്ഷ എത്ര കഠോരമായിരിക്കുമെന്നാണ് നിങ്ങൾ വിചാരിക്കുന്നത്?* ***പ്രതികാരം*** *എന്റേതാണ്.* ***ഞാൻ പകരം വീട്ടും*** *എന്നും കർത്താവു തന്റെ ജനത്തെ വിധിക്കും എന്നും പറഞ്ഞവനെ നാം അറിയുന്നു. ജീവിക്കുന്ന ദൈവത്തിന്റെ കൈയിൽ ചെന്നുവീഴുക വളരെ ഭയാനകമാണ്*" (ഹെബ്രാ.10:26-31).

സത്യത്തെ സംബന്ധിച്ചു പൂർണ്ണമായ അറിവു നമുക്ക് ലഭിച്ചു എന്നു കരുതുന്നത് തെറ്റാണ്. അറിവു ലഭിച്ചതിനു ശേഷം മനഃപൂർവ്വം നാം പാപം ചെയ്യുന്നെങ്കിൽ പാപങ്ങൾക്കുവേണ്ടി അർപ്പിക്കപ്പെടാൻ പിന്നൊരു ബലി അവശേഷിക്കുന്നില്ല എന്നു പറയുന്നതിൽ നിന്ന് ഇത് വ്യക്തമല്ലേ? നമ്മുടെ അറിവില്ലായ്മയെ കണക്കിലെടുത്തുകൊണ്ടാണ് ആദ്യത്തെ ഉടമ്പടിക്ക് കീഴിലായിരിക്കുന്ന നമ്മോട് ദൈവം

വീണ്ടും വീണ്ടും ക്ഷമിക്കുന്നത്. ഈശോ പറയുന്നുണ്ടല്ലോ "***നീതിയെ വിജയത്തിലെത്തിക്കുന്നതുവരെ** അവൻ ചതഞ്ഞ ഞാങ്ങണ ഒടിക്കുകയില്ല; പുകഞ്ഞ തിരി കെടുത്തുകയില്ല*" (മത്താ.12:20). നീതിയെ വിജയത്തിലെത്തിച്ചു കഴിഞ്ഞതിനു ശേഷമാണ് പുതിയ ഉടമ്പടി. അതുകൊണ്ടാണ് പുതിയ ഉടമ്പടി ലംഘിച്ചാൽ നിത്യനാശമായിരിക്കും എന്നു പറയുന്നത്. ഈശോയുടെ രക്ഷാകരദൗത്യം പൂർത്തിയായതിനുശേഷ മാണ് പുതിയ ഉടമ്പടിയെന്ന് ഇതിൽ നിന്നും വ്യക്തമാണ്. പരിശുദ്ധ കുർബ്ബാനയിൽ പാപമോചനത്തിനായി അനേകർ ക്കുവേണ്ടി കുരിശിൽ ചിന്തിയ രക്തത്തിനുപകരം പുതിയ ഉടമ്പടിയുടെ രക്തമാണ് ആവശ്യപ്പെടുന്നതെങ്കിൽ ആ രക്തത്താൽ വിശുദ്ധീകരിക്കപ്പെട്ടശേഷം പാപം ചെയ്താ ലുള്ള അപകടം മനസ്സിലാക്കിയിരിക്കുന്നത് നല്ലതാണ്. പുതിയ ഉടമ്പടിയുടെ രക്തത്താൽ പരിപൂർണ്ണരാക്കപ്പെട്ടവ രുടെ കാര്യമാണ് മുമ്പ് പറഞ്ഞത്.

"*ഒരിക്കൽ പ്രകാശം ലഭിക്കുകയും **സ്വർഗ്ഗീയ സമ്മാനം ആസ്വദിച്ചറിയുകയും** പരിശുദ്ധാത്മാവിൽ പങ്കുകാരാവുകയും ദൈവവചനത്തിന്റെ നന്മയും **വരാനിരിക്കുന്ന യുഗത്തിന്റെ ശക്തിയും രുചിച്ചറിയുകയും** ചെയ്തവർ വീണുപോവുകയാണെങ്കിൽ, അവരെ അനുതാപത്തിലേക്ക് പുനരാനയിക്കുക അസാധ്യമാണ്. കാരണം, അവർ ദൈവപുത്രനെ സ്വമനസ്സാ അധിക്ഷേപിക്കുകയും വീണ്ടും കുരിശിൽ തറയ്ക്കുകയും ചെയ്തു*"(ഹെബ്രാ.6:4-6). ഈ വചനത്തിന് പലരും പറയുന്ന വ്യാഖ്യാനം മാമ്മോദീസ സ്വീകരിച്ചതിനുശേഷം വീണുപോവുകയാണെങ്കിൽ അവരെ അനുതാപത്തിലേക്ക് പുനരാനയിക്കുക അസാധ്യമാണ് എന്നാണ്. ഇത് ശരിയല്ല. അങ്ങനെയെങ്കിൽ കുമ്പസാരത്തിന് എന്ത് പ്രസക്തിയാണുള്ളത് മാത്രമല്ല ഒരു മനുഷ്യനും രക്ഷപ്പെടുകയില്ല. മാമ്മോദീസ സ്വീകരിച്ചവരെല്ലാം സ്വർഗ്ഗീയ സമ്മാനം ആസ്വദിച്ചറിയുകയും വരാനിരിക്കുന്ന യുഗത്തിന്റെ ശക്തി രുചിച്ചറിയുകയും ചെയ്തവരാണോ? "*നമുക്കു **വെളിപ്പെടാനിരിക്കുന്ന മഹത്വത്തോടു** തുലനം ചെയ്യുമ്പോൾ ഇന്നത്തെ കഷ്ടതകൾ നിസ്സാരമാണെന്നു ഞാൻ കരുതുന്നു*" (റോമാ.8:18). വെളിപ്പെടാനിരിക്കുന്ന മഹത്വം എങ്ങിനെയാണ് ഇപ്പോൾ ആസ്വദിച്ചറിയാൻ കഴിയുക. ഈ പറയുന്നത് പുതിയ ഉടമ്പടിയ്ക്ക് ശേഷമുള്ള കാര്യമാണ്.

*"വിജയം വരിക്കുന്നവനെ ഞാൻ എന്റെ ദൈവത്തിന്റെ ആലയത്തിലെ ഒരു സ്തംഭമാക്കും; അവൻ പിന്നെ ഒരിക്കലും പുറത്തുപോവുകയില്ല. അവന്റെമേൽ എന്റെ* ***ദൈവത്തിന്റെ നാമവും*** *ദൈവസന്നിധിയിൽ നിന്നു സ്വർഗ്ഗം വിട്ട് ഇറങ്ങിവരുന്ന* ***പുതിയ ജറുസലെമാകുന്ന ദൈവനഗരത്തിന്റ നാമവും എന്റെ പുതിയ നാമവും*** *ഞാൻ എഴുതും"* (വെളി.3:12).

വിജയം വരിക്കുന്നവന്റെമേൽ മൂന്നു നാമങ്ങളാണ് എഴുതൂക എന്നു പറയുന്നു. ഏതൊക്കെയാണ് ഈ നാമങ്ങൾ?

**1,** ദൈവത്തിന്റെ നാമം.

**2,** പുതിയ ജറുസലെമാകുന്ന ദൈവനഗരത്തിന്റ നാമം. ഏതാണതെന്നു നോക്കാം."*സ്വർഗ്ഗീയ ജറുസലെം സ്വതന്ത്രയാണ്. അവളാണ് നമ്മുടെ അമ്മ*" (ഗലാത്തി. 4:26). "*.....മാതാവിന്റെ ഉദരത്തിൽ നിന്നു പുറത്തുവരുന്ന നിമിഷം മുതൽ സർവ്വരുടെയും മാതാവിന്റെ അടുത്തേക്കു മടങ്ങുന്നതുവരെ ആദത്തിന്റെ സന്തതികളുടെമേൽ ഭാരമുള്ള നുകം വയ്ക്കപ്പെട്ടിരിക്കുന്നു*"(പ്രഭാ. 40:1). "*അവളെ (ജ്ഞാനത്തെ) കൈവശപ്പെടുത്തുന്നവർക്ക് അവൾ ജീവന്റെ വൃക്ഷമാണ്; .......*" (സുഭാ.3:18). "*വിജയം വരിക്കുന്നവനു ദൈവത്തിന്റെ പറുദീസായിലുള്ള ജീവവൃക്ഷത്തിൽ നിന്നു ഞാൻ ഭക്ഷിക്കാൻ കൊടുക്കും*"(വെളി.2:7). "*.....ഞാൻ എന്റെ പിതാവിൽ നിന്ന് അധികാരം സ്വീകരിച്ചതുപോലെതന്നെ പുലർകാലനക്ഷത്രം ഞാൻ അവനു നൽകും*" (വെളി.2:28). 2പത്രോസ് 1:19-ൽ പറയുന്നു: "*പ്രഭാതം പൊട്ടിവിടരുകയും പ്രഭാതനക്ഷത്രം നിങ്ങളുടെ ഹൃദയങ്ങളിൽ ഉദിക്കുകയും ചെയ്യുന്നതുവരെ, ഇരുളിൽ പ്രകാശിക്കുന്ന ദീപത്തെ എന്നപോലെ പ്രവാചക വചനത്തെ നിങ്ങൾ ശ്രദ്ധിക്കേണ്ടതാണ്.*" **ജ്ഞാനവും** നിയമവുമാണ് ഉടമ്പടിഗ്രന്ഥം എന്ന് POC ബൈബിൾ പ്രഭാ. 24:23-ൽ പറയുന്നത് ഇവിടെ പ്രസക്തമാണ്. ദൈവത്തിന്റെ **സൃഷ്ടിക്കപ്പെട്ട ജ്ഞാനമാണ്** പരിശുദ്ധ കന്യകാമറിയമെന്ന് സഭയുടെ ആരംഭകാലം മുതൽ മനസ്സിലാക്കിയിരുന്നു എന്ന് കത്തോലിക്കാസഭയുടെ മതബോധനഗ്രന്ഥം പഠിപ്പിക്കുന്നു (CCC.721). സുഭാഷിതത്തിൽ പറയുന്നു: "*എന്നെ* (ജ്ഞാനത്തെ) *കണ്ടെത്തുന്നവൻ ജീവൻ കണ്ടെത്തുന്നു*"(8:35). ഇതിൽ നിന്നെല്ലാം ഭൂമിയിൽ മാംസം ധരിച്ച ജ്ഞാനവും സ്ത്രീയുമായ പരിശുദ്ധ അമ്മയാണ് '*സ്വർഗ്ഗീയ ജറുസലെം*' എന്നു മനസ്സിലാക്കാം. എന്നാൽ

അമ്മയുടെ പുതിയ നാമവും ദൗത്യവും എന്തെന്നറിയാൻ പുതിയ ഉടമ്പടിവരെ കാത്തിരിക്കണം. അതുകൊണ്ടാണ് "*വിജയം വരിക്കുന്നവനു ഞാൻ നിഗൂഢമന്ന നൽകും*"എന്ന് വെളി. 2: 17-ൽ പറയുന്നത്. പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമമല്ലേ എഴുതേണ്ടതെന്ന ചിന്ത ഇത്തരുണത്തിൽ തികച്ചും ന്യായമാണ്. അവർക്കായി Douay-Rheims ബൈബിളിലെ ഒരു വചനം ഇവിടെ കുറിക്കുന്നു."*He created her in the Holy Ghost, and saw her, and numbered her, and measured her*" (Eccl.1:9). അതായത്, "*അവൻ അവളെ പരിശുദ്ധാത്മാവിൽ സൃഷ്ടിച്ചു, അവളെ കണ്ടു, എണ്ണി, അളന്നു.*" ഇത് പരിശുദ്ധാത്മാവിനെയും പരിശുദ്ധ അമ്മയെയുംപ്പറ്റി വ്യക്തത നൽകുന്നു.

**3**, യേശുവിന്റെ നാമം. പുത്രൻ യേശു നാമം സ്വീകരിച്ച് ഭൂമിയിൽ ജാതനായത് രക്ഷാകരദൗത്യത്തിനാണ്. അതിനുശേഷം പുതിയ ഉടമ്പടിയിൽ കൂടുതൽ ശ്രേഷ്ഠമായ ഒരു ശുശ്രൂഷക സ്ഥാനം അവനുള്ളതിനാൽ പുതിയനാമവും ദൗത്യവും ആയിരിക്കും ഉണ്ടാകുക. അതുകൊണ്ടാണ് എന്റെ പുതിയനാമം നിങ്ങളിൽ എഴുതും എന്നു പറയുന്നത്. ഇതിൽനിന്നെല്ലാം നാം മിപ്പോൾ ആദ്യഉടമ്പടിയിലാണെന്ന് വ്യക്തമല്ലേ?

"ആദ്യത്തെ ഉടമ്പടി കുറ്റമറ്റതായിരുന്നെങ്കിൽ രണ്ടാമതൊന്നിന് അവസരമുണ്ടാകുമായിരുന്നില്ല"(ഹെബ്രായർ 8:7). എന്തുകൊണ്ടാണ് ആദ്യത്തെ ഉടമ്പടി കുറ്റമറ്റതല്ലാതായത്? അശുദ്ധിയുള്ള (പരിപൂർണ്ണനല്ലാത്ത) മനുഷ്യനുമായിട്ടായിരുന്നു ആദ്യ ഉടമ്പടി. അതുകൊണ്ട് മനുഷ്യരെ പരിപൂർണ്ണരാക്കിയശേഷം പുതിയ ഉടമ്പടി ചെയ്യുന്നത്. ആ ഉടമ്പടി എന്നേക്കും നിലനൽക്കും. അത് ലംഘിക്കുന്നവർക്ക് രക്ഷ അസാധ്യം.



# 3

## പരിശുദ്ധ കുർബ്ബാന എന്ത്, എന്തിനുവേണ്ടി?

പരിശുദ്ധ കുർബ്ബാനയെക്കുറിച്ച് ഒരു വിചിന്തനത്തിനായി ശ്രമിക്കുമ്പോൾ വിഷയത്തിന്റെ ഗൗരവും അതിനുള്ള യോഗ്യതയും വിസ്മരിച്ചുകൊണ്ടല്ല പ്രത്യുത അതിന്റെ പ്രാധാന്യത്തെ മുൻനിർത്തി മാത്രമാണ് ഇതിനു തുനിയുന്നത്. ഇതിന്റെ അടിസ്ഥാനം ദൈവശാസ്ത്രത്തെയും ബൈബിൾ വ്യാഖ്യാനങ്ങളെയും ആശ്രയിക്കാതെ വചനം വായിച്ചപ്പോൾ ലഭിച്ച ബോധ്യങ്ങൾ മാത്രമാണ്. ഇപ്രകാരം എഴുതുവാനുള്ള പ്രേരണയെ അതിജീവിക്കാനാകാത്തതുകൊണ്ടു മാത്രമാണ് ഈ സാഹസത്തിനു മുതിരുന്നത്.

ആമുഖമായി ചില വസ്തുതകൾ നാം മനസ്സിലാക്കണം. ആദിമാതാപിതാക്കളുടെ ദൈവകൽപനയുടെ ലംഘനം വഴി മനുഷ്യർക്ക് ദൈവമക്കൾ എന്ന സ്ഥാനം നഷ്ടപ്പെട്ട് സാത്താന്റെ അടിമകളായി മാറി. "*സത്യം സത്യമായി ഞാൻ നിങ്ങളോടു പറയുന്നു, പാപം ചെയ്യുന്നവൻ പാപത്തിൻെറ അടിമയാണ്*" (യോഹ. 8:34). മനുഷ്യന്റെ അന്തരംഗം ദൈവാത്മാവും (spirit) മനുഷ്യാത്മാവുമായി (soul) വേർപ്പെട്ടതിനാൽ ആത്മീയ ശരീരം നഷ്ടപ്പെട്ട അവർ പറുദീസയിൽ നിന്ന് ഭൂമിയിലേക്ക് മാറ്റപ്പെട്ട് ഭൗമികരായി. ആത്മാവും ശരീരവും ചേർന്ന മനുഷ്യന് നിയമം ലഭിച്ചിരിക്കുന്നത് ശരീരത്തിൽ വസിക്കുന്ന ആത്മാവിനാണ്. "*നിയമം ആത്മീയമാണെന്നു നാമറിയുന്നു*"(റോമാ.7:14). എന്നാൽ പാപം ആത്മാവിനെയും ശരീരത്തെയും മലിനമാക്കുന്നു. ആത്മാവില്ലാതെ ശരീരത്തിനു ജീവിക്കാനാകില്ല. ശരീരത്തിൽ നിന്നു ആത്മാവു വേറിടുമ്പോൾ ശാരീരിക മരണം സംഭവി

ക്കുന്നു. ദൈവാത്മാവ് ദൈവത്തിങ്കലേക്ക് തിരച്ചുപോകുന്നു. മലിനമായ ശരീരം അഴിഞ്ഞ് മണ്ണോട് ചേരുന്നു. മനുഷ്യാത്മാവ് മരണാനന്തര ജീവിതത്തിലേക്ക് പ്രവേശിക്കുന്നു. വിശുദ്ധീകരണം ആവശ്യമെങ്കിൽ അത് പൂർത്തിയാകുമ്പോൾ ആത്മാവ് പറുദീസാനുഭവത്തിലേക്ക് മാറ്റപ്പെടും.

എല്ലാ ആത്മാക്കളുടെയും സൃഷ്ടാവ് പിതാവായ ദൈവമാണ്. എന്നാൽ ശരീരം രൂപപ്പെട്ടത് ഭൂമിയിലെ ആദ്യ മാതാപിതാക്കളിലൂടെയാണ്. വചനം ഇത് സ്ഥിരീകരിക്കുന്നു. "*ഇതിനും പുറമേ, നമ്മെ തിരുത്തുന്നതിന് നമുക്കു* ***ഭൗമിക പിതാക്കന്മാരുണ്ടായിരുന്നു.*** *നാം അവരെ ബഹുമാനിക്കുകയും ചെയ്തു. അങ്ങനെയെങ്കിൽ, നാം* ***ആത്മാക്കളുടെ പിതാവിനു*** *വിധേയരായി ജീവിക്കേണ്ടതല്ലേ?*" (ഹെബ്രാ. 12:9). അതനുസരിച്ച് ഒരു ഭൗമികനും ദൈവത്തിൽനിന്നുള്ള ആത്മാവിനെ ശുദ്ധീകരിക്കാൻ കഴിയില്ല. അത് യേശുക്രിസ്തുവിന്റെ അവതാരത്തിലേക്കും അവന്റെ പാപപരിഹാര യാഗത്തിലേക്കും നയിച്ചു. അതുകൊണ്ടാണ് പഴയനിയമ ബലികളിലൂടെ ശാരീരിക വിശുദ്ധീകരണം മാത്രം നടന്നതും ആത്മാവിന്റെ വിശുദ്ധീകരണം (പാപമോചനം) സാധ്യമല്ലാതായതും. വചനം പറയുന്നുണ്ടല്ലോ; "*പാപങ്ങളകറ്റാൻ കഴിവില്ലാത്ത ബലികൾ ആവർത്തിച്ചർപ്പിച്ചു കൊണ്ട് ഓരോ പുരോഹിതനും ഓരോ ദിവസവും ശുശ്രൂഷ ചെയ്യുന്നു*" (ഹെബ്രാ.10:11). യേശുക്രിസ്തുവിന്റെ രക്തത്തിനല്ലാതെ ഒരു മനുഷ്യന്റെയോ മൃഗത്തിന്റെയോ രക്തത്തിന് ഒരു മനുഷ്യനെയും പൂർണ്ണമായി ശുദ്ധീകരിക്കാൻ കഴിയില്ല.

"*നിയമഗ്രന്ഥത്തിൽ എഴുതപ്പെട്ടിരിക്കുന്നതെല്ലാം അനുസരിക്കാതെയും പ്രവർത്തിക്കാതെയും ഇരിക്കുന്നവൻ ശപിക്കപ്പെട്ടവനാണ്*"(ഗലാ.3:10). "*ക്രിസ്തു നമ്മെപ്രതി ശപിക്കപ്പെട്ടവനായി തീർന്നു കൊണ്ട്* ***നിയമത്തിന്റെ*** *ശാപത്തിൽ നിന്ന് നമ്മെ രക്ഷിച്ചു*" (ഗലാ.3:13). അതായത് ആത്മീയ മരണത്തിൽ നിന്നു രക്ഷിച്ചു. ആദിമാതാപിതാക്കളോട് വൃക്ഷത്തിന്റെ ഫലം ഭക്ഷിച്ചാൽ നിങ്ങൾ മരിക്കും എന്നു പറഞ്ഞതായിരുന്നു ആത്മീയ മരണത്തിനു കാരണം. "*എന്തുകൊണ്ടെന്നാൽ, പാപം കൽപനവഴി അവസരം കണ്ടെത്തി എന്നെ ചതിക്കുകയും അതുവഴി എന്നെ* ***കൊല്ലുകയും*** *ചെയ്തു*"(റോമ.7:11). നിയമത്തിന്റെ ശാപം എന്തെന്ന് ഒരു ഉദാഹരണത്തിലൂടെ വ്യക്തമാക്കാം. ലൈസൻസില്ലാതെ വാഹനം ഓടിച്ച് അപകടം സംഭവി

ച്ചാൽ രണ്ടു തരത്തിൽ ശിക്ഷിക്കപ്പെടും. ലൈസൻസില്ലാതെ നിയമം ലംഘിച്ച് വാഹനം ഓടിച്ചതിനും അപകടത്തിലെ നഷ്ട ത്തിനനുസരച്ച് അതിനും."*തന്നെ സ്വീകരിച്ചവർക്കെല്ലാം, തന്റെ നാമത്തിൽ വിശ്വസിക്കുന്നവർക്കെല്ലാം ദൈവമക്കളാകാൻ അവൻ കഴിവു നൽകി*"(യോഹ.1:12). മാമ്മോദീസ സ്വീകരിച്ച് പരിഹാരബലിയിൽ നമ്മൾ അവകാശികളാകുന്നതിലൂടെ ദൈവമക്കളെന്ന പദവിയിലേക്ക് ഉയർത്തപ്പെടുന്നു. **നിയമ ത്തിന്റെ ശാപത്തിൽ നിന്ന്** – ആത്മാവിന്റെ നിത്യനാശത്തിൽ നിന്ന് – മോചനം ലഭിക്കുന്നു. "*നാം ശത്രുക്കളായിരുന്നപ്പോൾ അവിടുത്തെ പുത്രന്റെ മരണത്താൽ* ***ദൈവവുമായി രമ്യത പ്പെട്ടുവെങ്കിൽ,*** *രമ്യതപ്പെട്ടതിനുശേഷം അവന്റെ ജീവൻമൂലം* ***രക്ഷിക്കപ്പെടുമെന്നതും തീർച്ച***"(റോമാ.5:10). "*ഇപ്പോൾ നിങ്ങൾ പാപത്തിൽനിന്നു മോചിതരായി ദൈവത്തിന് അടിമകളായിരി ക്കുകയാൽ നിങ്ങൾക്കു ലഭിക്കുന്നതു* ***വിശുദ്ധീകരണവും അതിന്റെ അവസാനം നിത്യജീവനുമാണ്*** " (റോമാ. 6:22). "*ഇതു ക്രിസ്തുവിനെ ശ്രേഷ്ഠമായ ഒരു ഉടമ്പടിക്ക്* ***അച്ചാരമാ ക്കുന്നു***" (ഹെബ്രാ.7:22). അച്ചാരം കൊടുത്തതുകൊണ്ട് സ്വന്ത മാകില്ല. അതിന്റെ മുഴുവൻ വിലയും കൊടുക്കണം. അതിനാൽ മാമ്മോദീസ സ്വീകരിച്ചാൽ രക്ഷിക്കപ്പെടുമെങ്കിലും രക്ഷിക്ക പ്പെട്ടു കഴിഞ്ഞു എന്നു കരുതുന്നത് അപകടകരമാണ്.

പാപത്തിന്റെ രണ്ടാമത്തെ തലം സഹോദര സ്നേഹ ത്തിനെതിരാണ്. ഇവിടെ മറ്റുള്ളവർക്ക് അവകാശപ്പെട്ടത് കവർ ന്നെടുക്കുകയാണ്. അതിനാൽ ഇതിനെ കടം എന്നും പറയാം. അതിനാൽ പാപത്തിന്റെ ശാപത്തിൽ നിന്ന് പൂർണ്ണമായി മോ ചനം ലഭിക്കണമെങ്കിൽ ദൈവം ക്ഷമിക്കുകയും നമ്മുടെ പാപം മൂലം നഷ്ടം സഹിച്ചവരുമായി രമ്യതപ്പെടുകയും കടം വീട്ടു കയും വേണം. സഖ്യയുടെ പുസ്തകത്തിൽ ഇത് വ്യക്തമാക്കു ന്നുണ്ട്. "*കർത്താവ് മോശയോട് അരുളിച്ചെയ്തു: ഒരു പുരു ഷനോ സ്ത്രീയോ മനുഷ്യസഹജമായ ഏതെങ്കിലും തെറ്റു ചെയ്ത് കർത്താവിനോടുള്ള വിശ്വസ്തത ലംഘിച്ചാൽ, തന്റെ തെറ്റ് ഏറ്റുപറയണം.* ***മുഴുവൻ മുതലും അതിന്റെ അഞ്ചിലൊ ന്നും കൂടി താൻ ദ്രോഹിച്ച വ്യക്തിക്കു തിരിച്ചുകൊടുത്ത് അവൻ പൂർണ്ണ നഷ്ടപരിഹാരം ചെയ്യണം.*** *നഷ്ടപരിഹാരം സ്വീകരിക്കാൻ ബന്ധുക്കളാരുമില്ലെങ്കിൽ അതു കർത്താവിനു സമർപ്പിക്കണം; അതു പുരോഹിതനുള്ളതായിരിക്കും.* ***അവ***

***നുവേണ്ടി പാപപരിഹാരബലി അർപ്പിക്കാനുള്ള മുട്ടാടിനു പുറമേയാണിത്*"** (സംഖ്യ.5:5-8). തെറ്റ് ഏറ്റുപറഞ്ഞതുകൊണ്ട് മാത്രമായില്ല നഷ്ടപരിഹാരം കൂടി ചെയ്യണം. അല്ലെങ്കിൽ നീതി നിഷേധിക്കപ്പെട്ടവരുടെ ദൈവസന്നിധിയിലെ നിലവിളി നമുക്കുള്ള അനുഗ്രഹങ്ങളെ തടസ്സപ്പെടുത്തും. "*വലിയ സ്വരത്തിൽ അവർ ഇങ്ങനെ വിളിച്ചുപറഞ്ഞു: പരിശുദ്ധനും സത്യവാനുമായ നാഥാ,* ***ഭൂമിയിൽ വസിക്കുന്നവരുടെമേൽ ന്യായവിധി നടത്തി ഞങ്ങളുടെ രക്തത്തിനു പ്രതികാരം*** *ചെയ്യാൻ അങ്ങ് എത്രത്തോളം വൈകും?*"(വെളി.6:10). ഇവിടെ ജീവിച്ചിരിക്കുന്നവരുടെ മേലാണ് പ്രതികാരം വരുന്നത് എന്നത് ശ്രദ്ധിക്കുക. ലൂക്കാ സുവിശേഷകൻ പറയുന്നുണ്ടല്ലോ; "*ലോകാരംഭം മുതൽ ചൊരിയപ്പെട്ടിട്ടുള്ള സകല പ്രവാചകന്മാരുടെയും രക്തത്തിന് - ആബേൽ മുതൽ, ബലിപീഠത്തിനും വിശുദ്ധ സ്ഥലത്തിനും മധ്യേ വച്ചു കൊല്ലപ്പെട്ട സഖറിയാവരെയുള്ളവരുടെ രക്തത്തിന് - ഈ തലമുറ ഉത്തരം പറയേണ്ടി വരും. അതേ, ഞാൻ പറയുന്നു, ഈ തലമുറയോട് അത് ആവശ്യപ്പെടും*" (ലൂക്ക11:50,51).

ഇവിടെ ഒരു കാര്യം സൂചിപ്പിക്കട്ടെ. ലേറ്റിൻ ക്രമത്തിലുള്ള കുമ്പസാരത്തിനുള്ള ജപത്തിൽ '*സഹോദരരെ നിങ്ങളോടും*' എന്ന ഭാഗം മാറ്റം വരുത്തി, സീറോ മലബാർ റീത്തിൽ '*പിതാവെ അങ്ങയോടും*' എന്നാക്കി മാറ്റി. കുമ്പസാരിപ്പിക്കുന്ന പുരോഹിതനെയാണ് അർത്ഥമാക്കുന്നത് എന്നാണ് പറയുന്നത്. ദൈവത്തോട് പ്രാർത്ഥിക്കുമ്പോൾ പ്രതിപുരുഷനായ വൈദികനോട് പ്രത്യേകം പ്രാർത്ഥിക്കേണ്ടതുണ്ടോ? അതിനേക്കാൾ അർത്ഥവത്തായത് സഹോദരോട് എന്നതാണ്. അതായത് നമ്മുടെ പാപംമൂലം വേദനിക്കാനിടവന്നിട്ടുള്ളവരോട്. എന്തെന്നാൽ അവർ ക്ഷമിച്ചില്ലെങ്കിൽ നാം ശിക്ഷിക്കപ്പെടും. റീത്തുകൾ തമ്മിലുള്ള അനൈക്യം മൂലം പ്രാർത്ഥനകളിൽ വ്യത്യാസം വരുത്തുമ്പോൾ അർത്ഥം തന്നെ മാറിപോകുന്നു.

അതുകൊണ്ടാണ് സുവിശേഷത്തിൽ പറയുന്നത്: "*നീ ബലിപീഠത്തിൽ കാഴ്ചയർപ്പിക്കുമ്പോൾ,* ***നിന്റെ സഹോദരന് നിന്നോട് എന്തെങ്കിലും വിരോധം ഉണ്ടെന്ന്*** *അവിടെവച്ച് ഓർത്താൽ, കാഴ്ചവസ്തു അവിടെ ബലിപീഠത്തിനു മുമ്പിൽ വച്ചിട്ട് പോയി സഹോദരനോടു രമ്യതപ്പെടുക; പിന്നെ വന്നു കാഴ്ചയർപ്പിക്കുക*"(മത്താ.5:23,24). കുമ്പസാരത്തിൽ പാപം ഏറ്റുപറയുന്നതിലൂടെ ദൈവവുമായി രമ്യതപ്പെടുന്നെങ്കിലും

പാപകടങ്ങളിൽ നിന്ന് മോചനം ലഭിക്കണമെങ്കിൽ ആ പാപത്തിലൂടെ നഷ്ടം സഹിച്ചവരുമായി രമ്യതപ്പെടണം. സഭ്യയുടെ പുസ്തകത്തിൽ പറയുന്നതുപോലെ; "*മുഴുവൻ മുതലും **അതിന്റെ അഞ്ചിലൊന്നും** കൂടി താൻ ദ്രോഹിച്ച വ്യക്തിക്കു തിരിച്ചുകൊടുത്ത് അവൻ പൂർണ്ണ നഷ്ടപരിഹാരം ചെയ്യണം.*" അല്ലാതെ കുമ്പസാരത്തിൽ വൈദികൻ കല്പിക്കുന്ന പരിഹാരം കൊണ്ട് പാപകടങ്ങളിൽനിന്ന് മോചനം ലഭിക്കുമെന്ന് പ്രതീക്ഷിക്കുന്നത് തികച്ചും അബദ്ധമാണ്.

നിനക്ക് ആരോടെങ്കിലും വിരോധമുണ്ടെങ്കിൽ എന്നല്ല ആർക്കെങ്കിലും നിന്നോട് വിരോധമുണ്ടെന്ന് ഓർത്താൽ എന്ന വചനത്തിന്റെ വ്യാപ്തി വളരെയേറെയാണ്. എന്തെല്ലാം ന്യായീകരണങ്ങളുണ്ടെങ്കിലും ഏതെങ്കിലും ഒരു പ്രമാണ ലംഘനത്തിലൂടെയാണ് നാം അപരന്റെ വേദനക്ക് കാരണമാകുന്നതെങ്കിൽ അതിന്റെ ഉത്തരവാദിത്വം നമുക്കുതന്നെയാണ്. ഒരു ചെറിയ ഉദാഹരണത്തിലൂടെ വ്യക്തമാക്കാം. നാം ഒരാളിൽ നിന്ന് കൈക്കൂലി വാങ്ങുന്നു എന്നു കരുതുക. തന്നവനോട് നമുക്ക് വിരോധം ഉണ്ടാകില്ല. അനർഹമായ ഒന്നാണെങ്കിൽ അവന്റെ കാര്യം സാധിച്ചു കിട്ടിയതിനാൽ അവനും നമ്മോട് വിരോധം ഉണ്ടാകണമെന്നില്ല. എന്നാൽ അർഹതയുള്ളവർക്ക് കിട്ടാതെ വരുമ്പോൾ അവർക്ക് കൊടുത്തവനോടും വാങ്ങിയവനോടും നീരസം തോന്നുക സ്വാഭാവികമാണ്. അങ്ങനെയെങ്കിൽ ജോലിക്കും അഡ്മിഷ്യനുമെല്ലാം പൈസ വാങ്ങുന്നത് നീതീകരിക്കാനാകുമോ? അത് തെറ്റാണെന്നുപോലും അംഗീകരിക്കുന്നില്ല. എന്നിട്ട് ഒരു മനസ്സാക്ഷിക്കുത്തുമില്ലാതെ നാം ബലിയർപ്പിക്കുന്നു. മദർ തെരേസ പറഞ്ഞതുപോലെ വിജയം നേടുന്നതിലല്ല വിശ്വാസം വെടിയാതിരിക്കുന്നതാണ് പ്രധാനമെന്ന് ഓരോ ക്രിസ്തു വിശ്വാസിയും മനസ്സിലാക്കണം.

പാപത്താൽ മലിനമാക്കപ്പെട്ട ആത്മാവിന്റെയും ശരീരത്തിന്റെയും വിശുദ്ധീകരണം രണ്ടു രീതിയിലാണ് നടക്കുന്നത്. മാമ്മോദീസായിൽ **മനഃസ്സാക്ഷിയുടെ** വിശുദ്ധീകരണം മാത്രമാണ് നടക്കുന്നത്. അതുകൊണ്ടാണ് പത്രോസ്ശ്ലീഹ പറയുന്നത്: "*അതിൻെറ സാദൃശ്യമുള്ള ജ്ഞാനസ്നാനം ഇപ്പോൾ നിങ്ങളെ രക്ഷിക്കുന്നു. അതു നിങ്ങളുടെ **ശരീരത്തിലെ മാലിന്യത്തിന്റെ നിർമ്മാർജനമല്ല;** മറിച്ച്, **ശുദ്ധമനസ്സാക്ഷിക്കായി** യേശുക്രിസ്തുവിന്റെ ഉത്ഥാനംവഴി ദൈവത്തോടു*

*നടത്തുന്ന പ്രാർത്ഥനയാണ്*" (1പത്രോ.3:21). ദൈവഹിതത്തിനനുസൃതമായി വിശുദ്ധീകരണം പൂർത്തിയാക്കുന്നതിനാവശ്യമായ ഒരു മനസ്സാക്ഷിയാണ് മാമ്മോദീസായിലൂടെ നമുക്ക് ലഭിക്കുന്നത്. "*ഇതിന് **ദുഷ് മനഃസ്സാക്ഷിയിൽ നിന്നു നമ്മുടെ ഹൃദയത്തെ വെടിപ്പാക്കുകയും ശരീരം ശുദ്ധജലത്താൽ കഴുകുകയും** വേണം*" (ഹെബ്രാ. 10:22). പൗലോസ്ശ്ലീഹ പറയുന്നു: "*പ്രിയപ്പെട്ടവരേ, ഈ വാഗ്ദാനങ്ങൾ നമുക്കുള്ളതിനാൽ **ശരീരത്തിന്റെയും ആത്മാവിന്റെയും** എല്ലാ അശുദ്ധിയിലും നിന്നു നമ്മെത്തന്നെ ശുചീകരിക്കുകയും ദൈവഭയത്തിൽ വിശുദ്ധി **പരിപൂർണ്ണമാക്കുകയും** ചെയ്യാം*"(2കൊറി.7:1). "*നാം പാപങ്ങൾ **ഏറ്റുപറയുന്നെങ്കിൽ**, അവൻ വിശ്വസ്തനും നീതിമാനുമാകയാൽ, പാപങ്ങൾ ക്ഷമിക്കുകയും എല്ലാ അനീതികളിലും നിന്നു നമ്മെ ശുദ്ധീകരിക്കുകയും ചെയ്യും*" (1യോഹ.1:9). "*അവിടുത്തെ കൃപയുടെ സമൃദ്ധിക്കൊത്ത് നമുക്കു **ക്രിസ്തുവിൽ പാപമോചനവും** അവന്റെ **രക്തം വഴി രക്ഷയും** കൈവന്നിരിക്കുന്നു*" (എഫേ.1:7). അതിനാൽ മാമ്മോദീസായിലൂടെ മനസ്സാക്ഷിയുടെ വിശുദ്ധീകരണവും കുമ്പസാരത്തിലൂടെയും വചനാധിഷ്ഠിതമായ ജീവിതത്തിലൂടെയും തിരുശരീരരക്ത സ്വീകരണവും വഴി ആത്മാവിന്റെയും ശാരീരത്തിന്റെയും വിശുദ്ധീകരണവും നടക്കുന്നു. ***ലോകത്തിന്റെ ജീവനുവേണ്ടി** ഞാൻ നൽകുന്ന അപ്പം എന്റെ ശരീരമാണ്*" (യോഹ.6:51). കൂടാതെ "*നിങ്ങളുടെ **ശരീരങ്ങളെ** വിശുദ്ധവും ദൈവത്തിനു പ്രീതികരവുമായ സജീവ ബലിയായി സമർപ്പിക്കുവിൻ. ഇതായിരിക്കണം നിങ്ങളുടെ* **യഥാർത്ഥമായ ആരാധന**" എന്ന് റോമ. 12:1-ലെ വചനം നമ്മെ ഓർമ്മപ്പെടുത്തുന്നു.

ഇവിടെയാണ് പരിശുദ്ധ കുർബ്ബാനയുടെ പ്രസക്തി. പരിശുദ്ധ കുർബ്ബാനയിൽ കുരിശിലെ ബലിയെ അനുസ്മരിച്ചുകൊണ്ട് വിശ്വാസത്തോടെ അത് പ്രഖ്യാപിക്കുകയും പരിക്രമം ചെയ്യപ്പെട്ട അപ്പവും വീഞ്ഞും സത്യമായും കുരിശിൽ അർപ്പിക്കപ്പെട്ട ഈശോയുടെ തിരുശരീരരക്തമായി രൂപാന്തരപ്പെട്ടു എന്ന ബോദ്ധ്യത്തോടെ ഭക്ഷിക്കുകയും പാനം ചെയ്യുമ്പോഴെല്ലാം കുരിശിലെ ബലിയുടെ അതേ ഫലം നമുക്ക് ലഭിക്കുന്നു.

*"ക്രിസ്തുവിന്റെ ബലിയും കുർബ്ബാനയാകുന്ന ബലിയും ഒരേ ഒരു ബലിയാണ്. ബലിവസ്തു ഒന്നുതന്നെയാണ്. അന്നു കുരിശിൽ തന്നെത്തന്നെ അർപ്പിച്ചവൻ തന്നെയാണ് ഇന്നു*

*പുരോഹിതന്മാരുടെ ശുശ്രൂഷയിലൂടെ സമർപ്പിക്കുന്നത്. സമർപ്പണത്തിന്റെ രീതിക്കുമാത്രമെ വ്യത്യാസമുള്ളൂ. കുർബ്ബാനയിൽ ആഘോഷിക്കപ്പെടുന്ന ഈ ദൈവികബലിയിൽ ഒരിക്കൽ രക്തംചിന്തി കുരിശാകുന്ന അൾത്താരയിൽ തന്നെത്തന്നെ അർപ്പിച്ച ക്രിസ്തു സന്നിഹിതനാവുകയും രക്തരഹിതമായ വിധത്തിൽ അർപ്പിക്കപ്പെടുകയും ചെയ്യുന്നു*" (CCC.1367). കുരിശിൽ പീഢകൾ സഹിച്ച് രക്തംചിന്തി ബലിയർപ്പിച്ചുവെങ്കിൽ പരിശുദ്ധ കുർബ്ബാനയിൽ പീഢകൾ സഹിക്കാതെ രക്തം ചിന്താതെത്തന്നെ അപ്പവും വീഞ്ഞും താൻ കുരിശിൽ അർപ്പിച്ച ശരീരവും രക്തവുമായി മാറ്റുന്നു. അതിനാൽ ബലിവസ്തു ഒന്നു തന്നെയാണെങ്കിലും ക്രിസ്തുവിന്റെ കുരിശിലെ ബലിയും പരിശുദ്ധ കുർബാനയും ഒന്നാണെന്ന് പറയുന്നത് ശരിയല്ല. ഒന്നുകൂടി വ്യക്തമാക്കിയാൽ കുരിശിലെ സമർപ്പണം ബലിയും പരിശുദ്ധ കുർബ്ബാന കൂദാശയുമാണ്.

റോമാക്കാരുടെ ലേഖനത്തിൽ പറയുന്നു: "*ശരീരത്താൽ ബലഹീനമാക്കപ്പെട്ട നിയമത്തിന് അസാധ്യമായത് ദൈവം ചെയ്തു. അവിടുന്നു തന്റെ പുത്രനെ പാപപരിഹാരത്തിനു വേണ്ടി പാപകരമായ ശരീരത്തിന്റെ സാദൃശ്യത്തിൽ അയച്ചു കൊണ്ട് പാപത്തിനു ശരീരത്തിൽ ശിക്ഷവിധിച്ചു*" (റോമാ.8:3). അപ്രകാരം പിതാവായ ദൈവം പാപത്തിനു നൽകിയ ശിക്ഷയായിരുന്നു കുരിശിലെ ബലി. മനുഷ്യരക്ഷക്ക് ആവശ്യമായതെല്ലാം ഈശോ കുരിശുമരണത്തിലൂടെ പൂർത്തിയാക്കി. കുരിശിൽ ഈശോ പറയുന്നുണ്ടല്ലോ "*എല്ലാം പൂർത്തിയായിരിക്കുന്നു*" (യോഹ.19:30). അതിനാൽ കുരിശിൽ അർപ്പിക്കപ്പെട്ടത് ഏകബലിയാണ്. ആ ബലിയിലൂടെ ക്രിസ്തു സാത്താന്റെ മേൽ വിജയം വരിച്ചു. വീണ്ടും ഈശോ പറയുന്നു. "*സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള* ***എല്ലാ അധികാരവും എനിക്ക് നൽകപ്പെട്ടിരിക്കുന്നു***" (മത്താ.28:18). അതിലൂടെ ആ ബലിയുടെ ലക്ഷ്യം പൂർത്തീകരിച്ചതായി മനസ്സിലാക്കാം.

"*അന്നത്തെ പ്രധാന പുരോഹിതന്മാരെപ്പോലെ, ആദ്യമേ സ്വന്തം പാപങ്ങൾക്കു വേണ്ടിയും അനന്തരം ജനത്തിന്റെ പാപങ്ങൾക്കുവേണ്ടിയും അനുദിനം അവൻ ബലിയർപ്പിക്കേണ്ടതില്ല. അവൻ തന്നെത്തന്നെ അർപ്പിച്ചുകൊണ്ട്* ***എന്നേക്കുമായി ഒരിക്കൽ ബലിയർപ്പിച്ചിരിക്കുന്നു***"(ഹെബ്രാ.7:27). പ്ശീത്ത ബൈബിളിൽ ഇത് കുറച്ചു കൂടി വ്യക്തമായി പറയു

ന്നുണ്ട്. "*അവൻ തന്നെത്തന്നെ സമർപ്പിച്ചതു നിമിത്തം ഇത്* ***ഒരു പ്രാവശ്യംകൊണ്ട് ചെയ്തു കഴിഞ്ഞിരിക്കുന്നു.*** " അതാ യത് ഇനി ഒരു ബലിയുടെ ആവശ്യമില്ല. മറ്റൊരു വചനം അത് സ്ഥിതീകരിക്കുന്നു. "*അവനാകട്ടെ പാപങ്ങൾക്കുവേണ്ടി* ***എന്നേ ക്കുമായുള്ള ഏകബലി*** *അർപ്പിച്ചു കഴിഞ്ഞപ്പോൾ, ദൈവത്തി ന്റെ വലത്തുഭാഗത്ത് ഉപവിഷ്ടനായി*" (ഹെബ്രാ. 10:12). വീണ്ടും പറയുന്നു: "*അത്, പ്രധാനപുരോഹിതൻ തന്റേതല്ലാത്ത രക്ത ത്തോടുകൂടെ വിശുദ്ധ സ്ഥലത്തേക്ക് ആണ്ടുതോറും പ്രവേ ശിക്കുന്നതുപോലെ,* ***പല പ്രാവശ്യം തന്നെത്തന്നെ സമർപ്പി ക്കാനായിരുന്നില്ല.*** *ആയിരുന്നെങ്കിൽ ലോകാരംഭം മുതൽ* ***പല പ്രാവശ്യം അവൻ പീഢ സഹിക്കേണ്ടിവരുമായിരുന്നു.*** *കാല ത്തിന്റെ പൂർണതയിൽ തന്നെത്തന്നെ ബലിയർപ്പിച്ചുകൊണ്ട് പാപത്തെ നശിപ്പിക്കാൻ ഇപ്പോൾ ഇതാ, അവൻ ഒരിക്കൽ മാത്രം പ്രത്യക്ഷപ്പെട്ടിരിക്കുന്നു. മനുഷ്യൻ ഒരു പ്രാവശ്യം മരിക്കണം; അതിനുശേഷം വിധി എന്ന് നിശ്ചയിക്കപ്പെട്ടിരി ക്കുന്നു. അതുപോലെതന്നെ ക്രിസ്തുവും വളരെപ്പേരുടെ പാപങ്ങൾ ഉന്മൂലനം ചെയ്യുന്നതിനുവേണ്ടി* ***ഒരു പ്രാവശ്യം അർപ്പിക്കപ്പെട്ടു*** " (ഹെബ്രാ.9:25–28).

Douay-Rheims ബൈബിളിൽ ഇത് വ്യക്തമായി പറയു ന്നുണ്ട്. "*Nor yet that he should* ***offer himself often****, as the high priest entereth into the holies, every year with the blood of others*"(Hebrews 9:25). "*Offer himself often*"എന്നതിന്റെ വിവരണത്തിൽ പറയുന്നു."*ക്രിസ്തു ഇനി ഒരിക്കലും പാടു പീഢകൾ സഹിച്ച് രക്തം ചിന്തി ബലിയർപ്പിക്കുകയില്ല. അതിന് ഇനി ഒരവസരവുമില്ല. കുരിശിൽ സ്വയം അർപ്പിക്കപ്പെട്ട ഏക പാപപരിഹാര ബലിയിലൂടെ മനുഷ്യകുലത്തിന്റെ മഴുവൻ പാപ ത്തിനും പരിഹാരവും വീണ്ടെടുപ്പും പൂർത്തിയാക്കി. എന്നാൽ നമ്മുടെ ആത്മാക്കളുടെ വീണ്ടെടുപ്പിനായി* ***രക്തം ചിന്താത്ത*** *വിധത്തിൽ വിശുദ്ധ രഹസ്യങ്ങളിൽ ദിവസേനെ സ്വയം സമർപ്പി ക്കുന്നതിന് ഇത് തടസ്സമാകുന്നില്ല*".

ഇനി എന്താണ് പരിശുദ്ധ കുർബ്ബാന എന്നു നോക്കാം. പാപത്തിലൂടെ സാത്താൻ നഷ്ടപ്പെടുത്തിയ മനുഷ്യമക്കളുടെ ജീവനും പ്രസാദവരവും വീണ്ടെടുക്കുന്നതിനായി ഈശോ സ്ഥാപിച്ച കൂദാശയാണ് പരിശുദ്ധ കുർബ്ബാന. "*മോഷ്ടിക്കാനും കൊല്ലാനും നശിപ്പിക്കാനുമാണു കള്ളൻ വരുന്നത്. ഞാൻ*

*വന്നിരിക്കുന്നത് അവർക്കു ജീവനുണ്ടാകാനും അതു സമൃദ്ധമായി ഉണ്ടാകാനുമാണ്"*(യോഹ.10:10). പരിശുദ്ധ കുർബ്ബാനയിൽ കുരിശിലെ ബലിയെ അനുസ്മരിച്ചുകൊണ്ട് വിശ്വാസത്തോടെ അത് പ്രഖ്യാപിക്കുമ്പോൾ ഈശോ സന്നിഹിതനാവുകയും വൈദികൻ അർപ്പിക്കുന്ന അപ്പം കുരിശിൽ പീഢകളേറ്റ തന്റെ ശരീരമായും വീഞ്ഞ് താൻ ചിന്തിയ രക്തമായും രുപാന്തരപ്പെടുത്തുന്നു. ആഴമായ വിശ്വാസത്തോടും തീഷ്ണതയോടും കൂടി ബലിയർപ്പിക്കുമ്പോൾ ഈശോയുടെ കുരിശിലെ ബലി വിശുദ്ധർക്ക് അനുഭവസാദ്ധ്യമാകുന്നു. പരിശുദ്ധ കുർബ്ബാനക്ക് രണ്ടു തലങ്ങളുണ്ട്. അതിൽ പ്രധാനപ്പെട്ടത് കുരിശിൽ ചിന്തിയ രക്തവും ബലിയായി അർപ്പിച്ച തന്റെ ശരീരവും മക്കൾക്ക് **ജീവനുണ്ടാകുവാനും പാപമോചനത്തിനും** വേണ്ടി വിഭജിച്ചു കൊടുക്കുന്ന ശുശ്രൂഷയാണ് പരിശുദ്ധ കുർബ്ബാന എന്നതാണ്. രണ്ടാമത്തെ തലം തിരുശരീരരക്തമായി രൂപാന്തരപ്പെട്ട അപ്പവും വീഞ്ഞും പിതാവിന്റെ സന്നിധിയിൽ സമർപ്പിച്ചുകൊണ്ട് കരുണയുടെ കൊന്തയിൽ ചെയ്യുന്നതുപോലെ പാപമോചനത്തിനായി യാചിക്കുക എന്നതാണ്. ഈ രണ്ടിലും പരിശുദ്ധ കുർബ്ബാന ഫലമുള്ളതായി മാറുന്നതിന്റെ അടിസ്ഥാനം ഒരുവന്റെ വിശ്വാസമാണ്. അതിനാൽ പരിശുദ്ധ കുർബ്ബാനയിൽ അപ്പവും വീഞ്ഞും തിരുശരീരരക്തമായി രൂപാന്തരപ്പെടുന്നു എന്നു വിശ്വസിക്കാത്തവന് ഇതുകൊണ്ട് വലിയ പ്രയോജനമില്ല. പരിശുദ്ധ കുർബ്ബാനയുടെ മർമ്മം മറ്റെന്തിനേക്കാളുപരി യോഗ്യതയോടെ തിരുശരീരരക്തം ഭക്ഷിക്കുകയും പാനം ചെയ്യുക എന്നതാണ്. കാരണം ഈശോ പരിശുദ്ധ കുർബ്ബാന സ്ഥാപിച്ചതിന്റെ ഉദ്ദേശം അതാണ്. അതിനാൽ കുരിശിലെ ബലിയും പരിശുദ്ധ കുർബ്ബാനയും ഒന്നാണെന്നു പറയുന്നതിൽ അർത്ഥമില്ല. രണ്ടിന്റെയും ലക്ഷ്യവും ഫലപ്രാപ്തിവും വ്യത്യസ്ഥമാണ്.

കാൽവരിയിൽ നടന്ന ബലിയുടെ തുടർച്ച അല്ലെങ്കിൽ ബാക്കിപത്രം മാത്രമാണ് പരിശുദ്ധ കുർബ്ബാന. ഒരു ഉദാഹരണത്തിലൂടെ വ്യക്തമാക്കുകയാണെങ്കിൽ, കുരിശിലെ ബലിയെ മുന്തിരിപഴം നിറഞ്ഞു നിൽക്കുന്ന ഒരു മുന്തിരിവള്ളിയോട് ഉപമിച്ചാൽ, ആ മുന്തിരിപഴം തന്റെ മക്കൾക്ക് അവരുടെ രക്ഷക്കായി പറിച്ചു കൊടുക്കുന്ന കൂദാശകളിൽ ഒന്നാണ് പരിശുദ്ധ കുർബ്ബാന. അതുകൊണ്ട് യോഗ്യതയോടെ ദിവ്യകാരുണ്യം സ്വീകരിക്കാതെ പരിശുദ്ധ കുർബ്ബാനയിൽ പങ്കെടുക്കുന്നതിൽ പ്രസക്തിയില്ല.

മറ്റൊരു ഉദാഹരണത്തിലൂടെ വ്യക്തമാക്കാം. ഒരാൾക്ക് അസുഖം വന്നു എന്നു കരുതുക. ഒരു ഡോക്ടറെ കാണുന്നു. അദ്ദേഹം കഴിക്കാനായി രണ്ടു മരുന്നുകൾ കുറിച്ചുകൊടുക്കുന്നു. മെഡിക്കൽ ഷോപ്പിൽ പോയി കുറിപ്പ് കൊടുക്കുന്നു. ഒരു മരുന്ന് എടുത്തുകൊടുക്കുവാൻ അൽപ്പം ബുദ്ധിമുട്ട് ഉള്ളതുകൊണ്ട് ഈ രണ്ടുമരുന്നുകളുടെയും മൂലകം ഏകദേശം ഒന്നാകയാൽ ഒരു മരുന്നു കഴിച്ചാലും മതി എന്നുപറഞ്ഞ് ഷോപ്പുകാരൻ രോഗിക്ക് ഒരു മരുന്ന് കൊടുക്കുന്നു. ഇനി മറ്റൊരു രോഗിയാവട്ടെ ഷോപ്പിൽ പോയി വിലയെല്ലാം ചോദിച്ചറിഞ്ഞ് അത് വാങ്ങാതെ കുറിപ്പ് ആവർത്തിച്ച് വായിച്ചിട്ട് മടങ്ങി പോകുന്നു. ഡോക്ടർ പറഞ്ഞതനുസരിക്കാത്ത ഈ രണ്ടുപേരുടെയും രോഗം മാറുമോ? ഇതു തന്നെയാണ് പാപമോചനത്തിനായി ഈശോ സ്ഥാപിച്ച കുർബാനയിലും സംഭവിക്കുന്നത്. ഈ ഉപമയിലെ ഡോക്ടർ ഈശോയും ഷോപ്പുകാരൻ പുരോഹിതരും രോഗി നാം ഓരോരുത്തരും ആണെന്നുമാത്രം. അറിവില്ലായ്മയാണ് ഇതിനെല്ലാം അടിസ്ഥാന കാരണം.

ഇവിടെ സന്ദർഭോചിതമായി ഒന്നുപറയട്ടെ. പരിശുദ്ധ കുർബ്ബാനയിൽ ഈശോയുടെ തിരുശരീരരക്തമായി രൂപാന്തരപ്പെട്ട തിരുവോസ്തിയും വീഞ്ഞും ഭക്ഷ്യയോഗ്യമല്ലാത്തവിധം മലിനമായാൽ അതിലുള്ള ദൈവീക സാന്നിദ്ധ്യം ഇല്ലാതാകപ്പെടുന്നതായി ഒരു പഠനം സഭയിലുണ്ട്. തിരുവോസ്തിയിൽ ദൈവീകശക്തി ആവസിക്കുകയല്ല അപ്പവും വീഞ്ഞും ഈശോയുടെ തിരുശരീരരക്തമായി രൂപാന്തരപ്പെടുകയാണ് ചെയ്യുന്നത്. കൂദാശ പരികർമ്മങ്ങളിലൂടെ രൂപാന്തരപ്പെട്ട അപ്പവും വീഞ്ഞും ഭക്ഷിക്കാനാകാത്തവിധത്തിൽ മലിനമാക്കപ്പെട്ടാൽ അവയിലെ ദൈവീകശക്തി ഇല്ലാതാകുന്നെങ്കിൽ കൂദാശയുടെ പ്രസക്തിതന്നെ ചോദ്യം ചെയ്യപ്പെടുന്നു. അടുത്തകാലത്ത് നടന്ന ഒരു ദിവ്യകാരുണ്യ അത്ഭുതം, ഭക്ഷ്യയോഗ്യമല്ലാതായ തിരുവോസ്തി കളയാനുള്ള മടികൊണ്ട് മാറ്റി സൂക്ഷിച്ചിരുന്നത് അത്ഭുതകരമായി മാംസമായതാണ്. അതിനാൽ ഈ പഠനം പരിശുദ്ധ കുർബ്ബാനയെ കളങ്കപ്പെടുത്തുന്നതാണ്. മാത്രമല്ല മതബോധനഗ്രന്ഥം പറയുന്നു: "*ക്രിസ്തുവിന്റെ ദിവ്യകാരുണ്യസാന്നിദ്ധ്യം കൂദാശാകർമ്മത്തിന്റെ നിമിഷം മുതൽ തുടങ്ങുകയും* ***ദിവ്യകാരുണ്യസാദൃശ്യങ്ങൾ നിലനിൽക്കുന്നിട***

***ത്തോളം കാലം അത് തുടരുകയും ചെയ്യുന്നു.*** ......." (CCC.1377). ഇത് മേൽപറഞ്ഞ പഠനം ശരിയല്ലെന്ന് തെളിയിക്കുന്നു.

മത്തായിയുടെയും മർക്കോസിന്റെയും ലൂക്കായുടെയും സുവിശേഷങ്ങളിൽ പരിശുദ്ധ കുർബ്ബാനയുടെ സ്ഥാപനവും കൂദാശാവചനങ്ങളും പ്രതിപാദിക്കുമ്പോൾ അതിൽനിന്നും വ്യത്യസ്ഥമായി പരിശുദ്ധ കുർബ്ബാനയുടെ സാരാംശത്തെപ്പറ്റിയാണ് യോഹന്നാന്റെ സുവിശേഷം പ്രതിപാദിക്കുന്നത്.

പരിശുദ്ധ കുർബ്ബാനയുടെ സ്ഥാപനവേളയിൽ "*അവർ ഭക്ഷിച്ചുകൊണ്ടിരിക്കുമ്പോൾ യേശു അപ്പമെടുത്ത് ആശീർവദിച്ചു മുറിച്ച് ശിഷ്യന്മാർക്കു കൊടുത്തുകൊണ്ട് അരുളിച്ചെയ്തു: വാങ്ങി ഭക്ഷിക്കുവിൻ; ഇത് എന്റെ ശരീരമാണ്. അനന്തരം പാനപാത്രമെടുത്ത് കൃതജ്ഞതാസ്തോത്രം ചെയ്ത് അവർക്കു കൊടുത്തുകൊണ്ടു പറഞ്ഞു: നിങ്ങളെല്ലാവരും ഇതിൽനിന്നു പാനംചെയ്യുവിൻ. ഇതു* ***പാപമോചനത്തിനായി*** *അനേകർക്കു വേണ്ടി ചിന്തപ്പെടുന്നതും* ***ഉടമ്പടിയുടേതുമായ എൻെറ രക്തമാണ്*** " (മത്താ.26:26-28, മർ.14:23-25).

സൂക്ഷ്മമായി നിരീക്ഷിക്കുമ്പോൾ ഒരു കാര്യം വ്യക്തമാകുന്നു. പാനപാത്രമെടുത്ത് ഈശോ പറഞ്ഞത് ഇത് എന്റെ രക്തമാകുന്നു എന്നല്ല; പാപമോചനത്തിനായി അനേകർക്കു വേണ്ടി **ചിന്തപ്പെടുന്ന എന്റെ രക്തമാണ്** എന്നാണ്. അതായത് രക്തം ചിന്തുന്നതിനു മുമ്പെത്തന്നെ കുരിശിൽ ചിന്തിയ രക്തമാണ് ഈശോ ശിഷ്യന്മാർക്ക് കൊടുത്തത്. എങ്കിൽപിന്നെ രക്തം ചിന്തിയശേഷം എപ്പോൾ വേണമെങ്കിലും തന്നിൽ വിശ്വസിക്കുന്നവർക്ക് താൻ ചിന്തിയ രക്തം കൊടുക്കുവാൻ ഈശോയ്ക്ക് സാധിക്കുകയില്ലെ? എന്തുകൊണ്ടാണ് ഈശോ ഇപ്രകാരം പറഞ്ഞത്? പൂർണ്ണമായും പ്രതിഫലിപ്പിക്കാനാകുമോ എന്നറിയില്ലെങ്കിലും ഒരു ഉദാഹരണത്തിലൂടെ വ്യക്തമാക്കാം. നാം കുർബ്ബാനയിൽ ഉപയോഗിക്കുന്ന അപ്പത്തിനും വീഞ്ഞിനും ഏതാനം രൂപയുടെ മൂല്യമെയുള്ളൂ. എന്നാൽ കൂദാശചെയ്യപ്പെട്ട അപ്പത്തിന്റെയും വീഞ്ഞിന്റെയും വില നിർണ്ണയിക്കാനാകില്ല. മനുഷ്യകുലത്തിന്റെ പാപത്തിനു പരിഹാരമായി പീഡകളേറ്റ ഈശോയുടെ കുരിശിൽ സമർപ്പിക്കപ്പെട്ട ശരീരവും ചിന്തിയ രക്തവുമാണ് സാത്താനെ പരാജയപ്പെടുത്തിയതെന്ന സത്യം വിസ്മരിക്കരുത്. അതിനാൽ കുരശിൽ ചിന്തപ്പെട്ട രക്തത്തിന്റെ വില നാം മനസ്സിലാക്കണം.

ഏകവും വിശുദ്ധവും കാതോലികവും അപ്പസ്തോലികവും സർവ്വ സൗഭാഗ്യങ്ങളും നിറഞ്ഞ് മുടിചൂടിനിൽക്കുന്നതും യേശുക്രിസ്തു ശിരസ്സായതുമാണ് കത്തോലിക്കാസഭ എന്ന് നാം അവകാശപ്പെടുന്നു. ഒരു ഇടയന്റെ കീഴിലുള്ള അടിസ്ഥാനപരമായി ഒരേ ഘടനയുള്ള കത്തോലിക്കാസഭാ ജീവിതത്തിന്റെ കേന്ദ്രമായ പരിശുദ്ധ കുർബ്ബാനകളിൽ ഒരേ സംസ്കാരവും ഒരേ ഭാഷയും സംസാരിക്കുന്ന കേരളത്തിൽപോലും ഐക്യമില്ലെന്നതും ഏറ്റവും പ്രധാനപ്പെട്ട സ്ഥാപനവചനങ്ങൾ പോലും വ്യത്യസ്ഥമാണെന്നതും വേദനാജനകമാണ്.

ഉദാഹരണമായി സീറോ മലബാർ ക്രമത്തിലുള്ള കുർബ്ബാനകളിൽ പറയുന്നത്; "*ഇത് പാപമോചനത്തിനായി അനേകർക്കു വേണ്ടി* ***ചിന്തപ്പെടുന്ന*** *പുതിയ ഉടമ്പടിയുടെ എന്റെ രക്തമാകുന്നു നിങ്ങൾ എല്ലാവരും ഇത് വാങ്ങി പാനം ചെയ്യുവിൻ.*" സീറോ മലങ്കര ക്രമത്തിൽ പറയുന്നു; "*ഇത്* ***പുതിയ നിയമത്തിലെ എന്റെ രക്തമാകുന്നു.*** *ഇത് നിങ്ങൾക്കുവേണ്ടിയും അനേകർക്കുവേണ്ടിയും ചിന്തപ്പെടുകയും പാപമോചനത്തിനും നിത്യജീവനുമായി നൽകപ്പെടുകയും ചെയ്യുന്നു.*" ഇതിൽനിന്നും വ്യത്യസ്ഥമായി ലേറ്റിൻ ക്രമത്തിൽ പറയുന്നത്; "*ഇത് നിങ്ങൾക്കുവേണ്ടിയും അനേകർക്കുവേണ്ടിയും പാപമോചനത്തിനായി* ***ചിന്തപ്പെടാനിരിക്കുന്ന*** *എന്റെ രക്തത്തിന്റെ നവീനവും സനാതനവുമായ ഉടമ്പടിയുടെ പാനപാത്രമാകുന്നു*" എന്നുമാണ്. ഏകീകരണം നടപ്പിലാക്കിയ സീറോമലബാർ സഭയിൽതന്നെ മാർ അദായിയുടെയും മാർ തെയദോറിന്റെയും മാർ നെസ്തോറിയസിന്റെയും ക്രമങ്ങളനുസരിച്ച് മൂന്ന് തരം കുദാശാവചനങ്ങളുണ്ട്. 431-ൽ എഫേസോസ് സൂന്നഹദോസ് നെസ്തോറിയനിസം പാഷാണ്ഡതയായി പ്രഖ്യാപിച്ചിരുന്നുവെങ്കിലും സീറോമലബാർ സഭ ഈ കുർബ്ബാനക്രമവും ഉൾപ്പെടുത്തിയിരിക്കുന്നു എന്നത് ഇത്തരുണത്തിൽ ഓർക്കേണ്ടതുണ്ട്.

എന്നാൽ കത്തോലിക്കാസഭയുടെ മതബോധന ഗ്രന്ഥം പറയുന്നു: "*ക്രിസ്തു കുരിശിൽ സമർപ്പിച്ച അതേ ശരീരം അവിടുന്നു നമുക്ക് നൽകുന്നു. പാപപരിഹാരാർത്ഥം അനേകർക്കായി* ***ചിന്തിയ അതേരക്തം*** *നമുക്ക് നൽകുന്നു*" (CCC.1365). "*ഈ ദൈവികബലിയിൽ* ***ഒരിക്കൽ രക്തം ചിന്തി*** *കുരിശാകുന്ന അൾത്താരയിൽ തന്നെത്തന്നെ അർപ്പിച്ച ക്രിസ്തു സന്നിഹിതനാവുകയും* ***രക്തരഹിതമായ വിധത്തിൽ***

*അർപ്പിക്കപ്പെടുകയും ചെയ്യുന്നു''*(CCC.1367). ഇതിനർത്ഥം ക്രിസ്തു കുരിശിൽ മാത്രമെ രക്തം ചിന്തിയിട്ടുള്ളൂ എന്നും ആ രക്തം തന്നെയാണ് കുർബ്ബാനയിൽ ലഭിക്കുന്നതെന്നുമല്ലെ. *"നിങ്ങൾ ഈ അപ്പം ഭക്ഷിക്കുകയും ഈ പാത്രത്തിൽനിന്നു പാനം ചെയ്യുകയും ചെയ്യുമ്പോഴെല്ലാം **കർത്താവിന്റെ മരണം**, അവന്റെ പ്രത്യാഗമനംവരെ പ്രഖ്യാപിക്കുകയാണ് ചെയ്യുന്നത്"* (1കോറി.11:26). പൗലോസ്ശ്ലീഹ പറയുന്നതും **കുരിശിലെ ബലിയെയാണ് നാം അനുസ്മരിക്കേണ്ടതും പ്രഖ്യാപി ക്കേണ്ടതുമെന്നാണ്**. അതായത് അന്ത്യഅത്താഴത്തിന്റെയോ ഉത്ഥാനത്തിന്റെയോ ഓർമ്മയല്ല കുരിശിലെ ബലിയുടെ ഓർ മ്മയാണ് ആചരിക്കേണ്ടത്. അതിനാൽ കുരിശിൽ കിടന്നു കൊണ്ട് ഈശോ പറയുന്ന വിധത്തിലായിരിക്കണം പരിശുദ്ധ കുർബ്ബാനയിലെ കൂദാശാ വചനങ്ങളും. എങ്കിൽ പിന്നെ **ചിന്ത പ്പെടുന്നതും ചിന്താനിരിക്കുന്നതും പുതിയ ഉടമ്പടിയുടെ** രക്തമെല്ലാം ഏതു രക്തമാണ്? എന്തെന്നാൽ കാൽവരിയിലർ പ്പിച്ച ബലിയല്ലാതെ ഇനി അർപ്പിക്കപ്പെടുവാനായി ഒരു ബലി ഇല്ല. രക്തം ചിന്താതെ പാപമോചനം ഇല്ല എന്നും പറയുന്നു. വിശുദ്ധ കുർബ്ബാനയിൽ രക്തം ചിന്താത്തതിനാൽ പാപമോ ചനത്തിനായി നമുക്ക് ലഭിക്കുന്നത് കുരിശിൽ ചിന്തിയ രക്തമാണെന്ന് ഇത് ഒന്നുകൂടി വ്യക്തമാക്കുന്നു.

ഇതെപ്പറ്റി ഒരു ദൈവശാസ്ത്ര പണ്ഡിതനോട് ചോദി ച്ചപ്പോൾ അദ്ദേഹം പറഞ്ഞത്; പരിശുദ്ധ കുർബ്ബാന സ്ഥാപിച്ച പ്പോൾ ഈശോ ഉച്ചരിച്ച അതേ സ്ഥാപന വചനങ്ങൾ ഈശോ യ്ക്കുണ്ടേി പുരോഹിതർ ഏറ്റുചെല്ലുക മാത്രമാണ് ചെയ്യുന്ന തെന്നാണ്. ആ വചനങ്ങൾക്ക് മാറ്റം വരുത്തിയാൽ പരിശുദ്ധ കുർബ്ബാന തന്നെ ഫലമില്ലാത്തതാകുമത്രെ. കുരിശുമരണ ത്തിനു ഏതാനം മണിക്കൂറുകൾക്കു മുമ്പ് **ചിന്തപ്പെടുന്ന** എന്നു പറഞ്ഞത് 2021 വർഷങ്ങൾക്കു ശേഷവും ചിന്തപ്പെടുന്ന എന്നു തന്നെയാണോ ഇപ്പോഴും ഈശോ പറയുക? ഇപ്പോൾ കുരിശിൽ ചിന്തിയ രക്തം എന്നായിരിക്കും ഈശോ പറയുക. ഏതായാലും **ഈശോയുടെ വചനങ്ങൾ തിരുത്തപ്പെടാനാകാ ത്തതാണെന്ന തിരിച്ചറിവ് നല്ലതാണ്**. എന്നാൽ സീറോമല ബാർ, സീറോമലങ്കര റീത്തുകളിൽ ഈശോ പഠിപ്പിച്ചതെന്നു പറഞ്ഞ് ഈശോ പഠിപ്പിച്ചതിൽ നിന്നു വ്യത്യസ്ഥമായി, കൂദാ ശാവചനങ്ങൾ ഉച്ചരിക്കുന്നു. ഈശോ അപ്പമെടുത്ത് *ഇത് **പാപ മോചനത്തിനായി** നിങ്ങൾക്കുവേണ്ടി വിഭജിക്കപ്പെടുന്ന എന്റെ*

*ശരീരമാകുന്നു* എന്നു പറഞ്ഞതായി ഒരു വിശുദ്ധ ഗ്രന്ഥത്തിലും കാണാൻ കഴിയില്ല. ഈശോ പറഞ്ഞതിൽ നിന്നു വ്യത്യസ്ഥ മായി കൂദാശാവചനങ്ങൾ ഉച്ചരിക്കുന്ന ഈ കുർബ്ബാനൾക്ക് ഫലസിദ്ധിയുണ്ടോ?

കത്തോലിക്കാ വിശ്വാസത്തിലെ ഏറ്റവും പ്രധാനപ്പെട്ട കൂദാശയായ വിശുദ്ധ കുർബ്ബാനയിലെ ഏറ്റവും പ്രധാനപ്പെട്ട കൂദാശാവചനങ്ങളിലെ ഈ മാറ്റം അറിയാതെ സംഭവിച്ചതാ ണെന്ന് കരുതുന്നത് യുക്തിരഹിതമാണ്. വിശ്വാസികൾക്ക് യേശുക്രിസ്തുവിന്റെ ശരീരം മാത്രം പങ്കിടുന്നതിനെ ന്യായീ കരിക്കാൻ അധികാരികൾ ബോധപൂർവ്വം വരുത്തിയ മാറ്റമായി ഇത് കാണേണ്ടിയിരിക്കുന്നു. ഈശോയുടെ തിരുശരീരം നാം യോഗ്യതയോടെ ഭക്ഷിക്കുമ്പോൾ പാപത്താൽ മൃതമായ നമ്മുടെ ശരീരത്തിനു ജീവൻ ലഭിക്കുന്നു. "*സ്വർഗ്ഗത്തിൽ നിന്നിറങ്ങിയ ജീവനുള്ള അപ്പം ഞാനാണ്. ആരെങ്കിലും ഈ അപ്പത്തിൽ നിന്നു ഭക്ഷിച്ചാൽ അവൻ എന്നേക്കും ജീവിക്കും.* ***ലോകത്തിന്റെ ജീവനുവേണ്ടി*** *ഞാൻ നൽകുന്ന അപ്പം എന്റെ ശരീരമാണ്*" (യോഹ.6:51). പൂർണ്ണമായിട്ടല്ലെങ്കിലും ഈ വചന ത്തിൽനിന്നും പ്രചോദനം ഉൾക്കൊണ്ടാണ് മാർ തെയദോ റിന്റെ ക്രമത്തിലുള്ള കൂദാശാവചനം ക്രമീകരിച്ചിരിക്കുന്നത്.

ഈശോ ഉച്ചരിച്ച അതേ വചനങ്ങൾ പറഞ്ഞുകൊണ്ട് ബലിയർപ്പിക്കുമ്പോൾ ആവർത്തിക്കപ്പെടുന്നത് അന്ത്യഅത്താ ഴവിരുന്നിലെ ശുശ്രൂഷകളാണ്. അത് കുരിശിലെ ബലിയുടെ പ്രഖ്യാപനമല്ല. ഇനി വിശുദ്ധ ഗ്രന്ഥങ്ങളിൽ വ്യത്യസ്ഥമായ രീതിയിൽ രേഖപ്പെടുത്തിയിരിക്കുന്നതിനാൽ ഇതിൽ ഏതാണ് ഈശോ പറഞ്ഞതെന്നതിന് വ്യക്തതയുണ്ടോ? പരിശുദ്ധ കുർ ബ്ബാനയിൽ എല്ലാവരും ആവശ്യപ്പെടുന്നത് യേശുവിന്റെ രക്ത മാണെന്നതിൽ സംശയമൊന്നുമില്ല. യേശുവിന്റെ ശരീരവും രക്തവും പരിശുദ്ധവും വിലയുള്ളതുമാണ്. എന്നാൽ പീഢകൾ സഹിച്ച ശരീരത്തിനും കുരിശിൽ ചിന്തിയ രക്തത്തിനും പ്രത്യേ കതയുണ്ട്. അത് നമുക്കുവേണ്ടി തന്നെത്തന്നെ കുരിശിൽ സമർപ്പിച്ച ശരീരവും രക്തവുമാണ്. അതിനാൽ ചിന്തപ്പെടുന്ന തും ചിന്താനിരിക്കുന്നതും പുതിയനിയമത്തിലെ രക്തമെന്നും പറയുന്നത് സാങ്കേതികമായി ശരിയല്ല. എന്തെന്നാൽ "*രക്തം ചിന്താതെ പാപമോചനമില്ല*" (ഹെബ്രാ.9:22). പരിശുദ്ധ കുർ ബ്ബാനയിൽ രക്തം ചിന്തുന്നുമില്ല. അങ്ങനെയെങ്കിൽ എല്ലാ

വരും ഒരുപോലെ ഇത് **പാപമോചനത്തിനായി അനേകർക്കു വേണ്ടി കുരിശിൽ ചിന്തിയ എന്റെ രക്തമാകുന്നു** എന്നു പറയുന്നതല്ലേ ഉചിതം.

ഇനി തിരുശരീരരക്തം സ്വീകരണത്തിലൂടെ എന്താണ് സംഭവിക്കുന്നതെന്ന് പരിശോധിക്കാം."*യേശുക്രിസ്തുവിലുള്ള ജീവാത്മാവിന്റെ നിയമം നിന്നെ പാപത്തിന്റെയും മരണത്തിന്റെയും നിയമത്തിൽ നിന്നു സ്വതന്ത്രനാക്കിയിരിക്കുന്നു. ശരീരത്താൽ ബലഹീനമാക്കപ്പെട്ട നിയമത്തിന് അസാധ്യമായത് ദൈവം ചെയ്തു. അവിടുന്നു തന്റെ പുത്രനെ പാപപരിഹാരത്തിനുവേണ്ടി പാപകരമായ ശരീരത്തിന്റെ സാദൃശ്യത്തിൽ അയച്ചുകൊണ്ട്* ***പാപത്തിനു ശരീരത്തിൽ ശിക്ഷവിധിച്ചു"*** (റോമ.8:2,3). ആ ശിക്ഷ സ്വ ശരീരത്തിൽ ഏറ്റെടുത്ത് കുരിശിൽ ബലിയർപ്പിച്ച ഈശോയുടെ തിരുശരീരരക്തം നാം യോഗ്യതയോടെ ഭക്ഷിക്കുകയും പാനം ചെയ്യുകയും ചെയ്യുമ്പോൾ അവ നമ്മുടെ **ശരീരത്തിലെ ഓരോ കോശങ്ങളിലും അലിഞ്ഞ്ചേർന്ന് നമ്മുടെ ശരീരവും പാപപരിഹാരബലിയിൽ പങ്കുകാരാവുകയും വിശുദ്ധീകരിക്കപ്പെടുകയും നമ്മൾ ഈശോയുടെ ശരീരത്തിന്റെ ഭാഗമായി ജീവനുള്ളവരായി തീരുകയും ചെയ്യുന്നു.** "*നിങ്ങൾ ക്രിസ്തുവിന്റെ ശരീരവും ഓരോരുത്തരും അതിലെ അവയവങ്ങളുമാണ്*"(1കോറി.12:27). "*സത്യം സത്യമായി ഞാൻ നിങ്ങളോടു പറയുന്നു, നിങ്ങൾ മനുഷ്യപുത്രന്റെ ശരീരം ഭക്ഷിക്കുകയും അവൻെറ രക്തം പാനംചെയ്യുകയും ചെയ്യുന്നില്ലെങ്കിൽ, നിങ്ങൾക്കു ജീവൻ ഉണ്ടായിരിക്കുകയില്ല. എന്റെ ശരീരം ഭക്ഷിക്കുകയും എന്റെ രക്തം പാനം ചെയ്യുകയും ചെയ്യുന്നവനു നിത്യജീവനുണ്ട്. അവസാന ദിവസം ഞാൻ അവനെ ഉയിർപ്പിക്കും. എന്തെന്നാൽ,* ***എന്റെ ശരീരം യഥാർത്ഥ ഭക്ഷണമാണ്. എന്റെ രക്തം യഥാർത്ഥ പാനീയവുമാണ്.*** *എന്റെ ശരീരം ഭക്ഷിക്കുകയും എന്റെ രക്തം പാനം ചെയ്യുകയും ചെയ്യുന്നവൻ എന്നിലും ഞാൻ അവനിലും വസിക്കുന്നു. ജീവിക്കുന്നവനായ പിതാവ് എന്നെ അയച്ചു; ഞാൻ പിതാവു മൂലം ജീവിക്കുന്നു. അതുപോലെ, എന്നെ ഭക്ഷിക്കുന്നവൻ ഞാൻ മൂലം ജീവിക്കും.* (യോഹ. 6:53-57). അല്ലാതെ നമ്മുടെ ഹൃദയത്തിലേക്ക് ഈശോയ്ക്ക് വരുന്നതിനുള്ള ഒരു മാധ്യമം അല്ല തിരുശരീരരക്തം. ഒരു ഉപമയിലൂടെ ഈശോ ഇത് വ്യക്തമാക്കുന്നു. "*ഞാൻ മുന്തിരിച്ചെടിയും നിങ്ങൾ ശാഖകളുമാണ്.*

*ആര് എന്നിലും ഞാൻ അവനിലും വസിക്കുന്നുവോ അവൻ ഏറെ ഫലം പുറപ്പെടുവിക്കുന്നു. എന്നെ കൂടാതെ നിങ്ങൾക്ക് ഒന്നും ചെയ്യാൻ കഴിയുകയില്ല. എന്നിൽ വസിക്കാത്തവൻ മുറിച്ച ശാഖപോലെ പുറത്തെറിയപ്പെടുകയും ഉണങ്ങിപ്പോവുകയും ചെയ്യുന്നു. അത്തരം കമ്പുകൾ ശേഖരിച്ച് തീയിലിട്ടു കത്തിച്ചുകളയുന്നു"* (യോഹ.15:5,6). **അത് വേരിൽനിന്നു വരുന്ന ജീവരസം പങ്കുപറ്റുന്നതിനുവേണ്ടിയാണ്** (റോമ.11:17).

*"ഭൗതികമായ ഭക്ഷണം നമ്മുടെ ശാരീരിക ജീവിതത്തിൽ പുറപ്പെടുവിക്കുന്നതെന്തോ അതു കുർബ്ബാന സ്വീകരണം മൂലം നമ്മുടെ ആദ്ധ്യാത്മിക ജീവിതത്തിൽ വിസ്മയനീയമാംവിധം ഉളവാകുന്നു. **ഉത്ഥിതനായ** ക്രിസ്തുവിന്റെ ശരീരവുമായുള്ള സംസർഗ്ഗം, അതായത് പരശുദ്ധാത്മിവിലൂടെ ജീവൻ നൽകപ്പെട്ടതും ജീവൻ നൽകുന്നതുമായ സംസർഗ്ഗം മാമ്മോദീസായിൽ സ്വീകരിച്ച കൃപാവരത്തിന്റെ ജീവനെ സംരക്ഷിക്കുകയും വർദ്ധിപ്പിക്കുകയും നവീകരിക്കുകയും ചെയ്യുന്നു..........."* (CCC.1392). ഉത്ഥിതനായ ക്രിസ്തുവിന്റെ ശരീരമാണ് ദിവ്യകാരുണ്യത്തിലൂടെ ലഭിക്കുന്നതെന്ന വാദം അർത്ഥശൂന്യമാണ്. *"**മനുഷ്യപുത്രന്റെ** ശരീരം ഭക്ഷിക്കുകയും അവന്റെ രക്തം പാനം ചെയ്യുകയും ചെയ്യുന്നില്ലെങ്കിൽ നിങ്ങൾക്ക് ജീവൻ ഉണ്ടായിരിക്കയില്ല"*(യോഹ.6:53). *"ക്രിസ്തു കുരിശിൽ സമർപ്പിച്ച അതേ ശരീരം അവിടുന്നു നമുക്ക് നൽകുന്നു. പാപപരിഹാരാർത്ഥം അനേകർക്കായി ചിന്തിയ അതേരക്തം നമുക്ക് നൽകുന്നു"*(CCC.1365).

യോഹന്നാന്റെ സുവിശേഷം ആറാം അദ്ധ്യായം ഇരുപത്തിയഞ്ച് മുതലുള്ള വചനങ്ങളിൽ ജീവന്റെ അപ്പം ഭക്ഷിക്കേണ്ടതിന്റെ ആവശ്യകതയെപ്പറ്റി പറയുന്നു. *"സ്വർഗ്ഗത്തിൽ നിന്നിറങ്ങിയ **ജീവനുള്ള അപ്പം** ഞാനാണ്. ആരെങ്കിലും ഈ അപ്പത്തിൽനിന്നു ഭക്ഷിച്ചാൽ അവൻ എന്നേക്കും ജീവിക്കും. ലോകത്തിന്റെ ജീവനുവേണ്ടി ഞാൻ നൽകുന്ന അപ്പം എന്റെ ശരീരമാണ്"* (6:51). അതായത് ഉത്ഥിതനായവന്റെ ശരീരമല്ല നാം ഭക്ഷിക്കേണ്ടത്. മാത്രമല്ല ഉത്ഥിതനായ ക്രിസ്തുവിന്റെ ശരീരത്തിൽ മാംസവും രക്തവും ഉണ്ടോ എന്ന് നമുക്കറിയില്ല. എന്തെന്നാൽ 1കോറിന്തോസ് 15:50–ൽ പറയുന്നു: *"സഹോദരരേ, ശരീരത്തിനോ രക്തത്തിനോ ദൈവരാജ്യം അവകാശപ്പെടുത്തുക സാധ്യമല്ലെന്നും നശ്വരമായത് അനശ്വരമായതിനെ*

*അവകാശപ്പെടുത്തുകയില്ലെന്നും ഞാൻ പറയുന്നു.*" ലോകത്തിന്റെ വിവിധഭാഗങ്ങളിലായി വളരെയേറെ ദിവ്യകാരുണ്യ അത്ഭുതങ്ങൾ നടന്നിട്ടുണ്ട്. കഴിഞ്ഞവർഷം വത്തിക്കാനിൽ 126 ദിവ്യകാരുണ്യ അത്ഭുതങ്ങൾ പ്രദർശിപ്പിക്കുകയുണ്ടായി. അതെല്ലാം അപ്പവും വീഞ്ഞും ഈശോയുടെ മാംസവും രക്തവുമായി മാറിയതായിരുന്നു. കൂദാശ ചെയ്യപ്പെട്ട അപ്പവും വീഞ്ഞും ഒരിടത്തും ഈശോ ആയി രൂപാന്തരപ്പെട്ടതായി കേട്ടിട്ടില്ല. ഓരോ പരിശുദ്ധ കുർബ്ബാനയിലും പരിക്രമം ചെയ്യപ്പെട്ട് ഈശോയുടെ തിരുശരീരരക്തമായി രൂപാന്തരപ്പെട്ട തിരുവോസ്തിയിലും വീഞ്ഞിലും ഈശോയുടെ സാന്നിദ്ധ്യം നിഷേധിക്കുന്നില്ല. എങ്കിലും ഈശോയ്ക്ക് നമ്മിലേക്ക് വരുന്നതിനുള്ള മാധ്യമമായി കുർബ്ബാന സ്വീകരണത്തെ കാണാനാകില്ല.

"*സത്യം സത്യമായി ഞാൻ നിങ്ങളോട് പറയുന്നു. നിങ്ങൾ **മനുഷ്യപുത്രന്റെ** ശരീരം ഭക്ഷിക്കുകയും അവന്റെ രക്തം പാനംചെയ്യുകയും ചെയ്യുന്നില്ലെങ്കിൽ നിങ്ങൾക്ക് ജീവൻ ഉണ്ടായിരിക്കയില്ല. എന്റെ ശരീരം ഭക്ഷിക്കുകയും എന്റെ രക്തം പാനംചെയ്യുകയും ചെയ്യുന്നവനു നിത്യജീവനുണ്ട്. അവസാന ദിവസം ഞാൻ അവനെ ഉയർപ്പിക്കും. എന്തെന്നാൽ എന്റെ ശരീരം **യഥാർത്ഥ ഭക്ഷണമാണ്** *"(യോഹ.6:53,54).

ഈ വചനങ്ങൾ കഠിനമാണെന്ന് പറഞ്ഞ് ഈശോയ്ക്കെതിരെ പിറുപിറുക്കുന്നു എന്നു മനസ്സിലാക്കി ഈശോ പറയുന്നു: "***ആത്മാവാണു ജീവൻ നൽകുന്നത്; ശരീരം ഒന്നിനും ഉപകരിക്കുന്നില്ല.*** *നിങ്ങളോടു ഞാൻ പറഞ്ഞ വാക്കുകൾ ആത്മാവും ജീവനുമാണ്*"(യോഹ.6:63). ഇത് മുമ്പ് പറഞ്ഞ വചനത്തിന് നേരെ വിപരീതവും അതിനെ നിരാകരിക്കുന്നതുമല്ലേ എന്ന് തോന്നിയേക്കാം. ഇതിലൂടെ വചനങ്ങൾ അനുസരിക്കേണ്ടതിന്റെയും തിരുശരീരരക്തം ഭക്ഷിക്കേണ്ടതിന്റെയും തുല്യ പ്രാധാന്യത്തെയാണ് സൂചിപ്പിക്കുന്നത്. അതായത് ഇവ പരസ്പര വിരുദ്ധമല്ല ഇതിൽ ഒന്നും ഒഴിവാക്കാനാകില്ല എന്നുമാണ് മനസ്സിലാക്കേണ്ടത്.

"*എന്നെ സ്നേഹിക്കുന്നവൻ എന്റെ **വചനം പാലിക്കും. അപ്പോൾ** എന്റെ പിതാവ് അവനെ സ്നേഹിക്കുകയും ഞങ്ങൾ അവന്റെ അടുത്തുവന്ന് **അവനിൽ വാസമുറപ്പിക്കുകയും ചെയ്യും***" എന്ന് യോഹന്നാൻ 14:23-ൽ ഈശോ പറയുന്നു. എന്നാൽ റോമാ. 8:11-ൽ പൗലോസ്ശ്ലീഹ "*യേശുവിനെ മരിച്ച*

*വരിൽനിന്ന് ഉയിർപ്പിച്ചവന്റെ ആത്മാവ് നിങ്ങളിൽ വസിക്കുന്നുങ്കിൽ, യേശുക്രിസ്തുവിനെ ഉയിർപ്പിച്ചവൻ നിങ്ങളുടെ മർത്ത്യശരീരങ്ങൾക്കും നിങ്ങളിൽ വസിക്കുന്ന തന്റെ ആത്മാവിനാൽ ജീവൻ പ്രദാനം ചെയ്യും*" എന്നു പറയുന്നു. ഇതിൽനിന്നും നമുക്ക് മനസ്സിലാക്കാവുന്നത് വചനം അനുസരിച്ച് ജീവിക്കുന്നവൻ, അതായത് ആത്മാവ് വസിക്കുന്നവൻ തിരുശരീരരക്തം ഭക്ഷിക്കുന്നതുകൊണ്ട് മാത്രമേ പ്രയോജനമുള്ളൂ എന്നാണ്.

ഒരു പക്ഷേ നമ്മുടെ മനസ്സിൽ സംശയം ഉദിച്ചേക്കാം. ഇത്രയും ചെറുതായ അപ്പം അല്ലെങ്കിൽ അൽപ്പം വീഞ്ഞ് യഥാർത്ഥ ഭക്ഷണവും യഥാർത്ഥ പാനീയവും ആകുന്നതെങ്ങിനെ? അതിനുത്തരമായി എന്റെ മനസ്സിലേക്ക് കടന്നുവന്ന ചിന്ത ഇപ്രകാരമായിരുന്നു. ഒരു മൊട്ടുസൂചിയുടെ അറ്റം മുക്കിയ സൈയ്നൈഡിന് ഒരുവന്റെ മരണത്തിന് കാരണമാകാമെങ്കിൽ എന്തുകൊണ്ട് ഈശോയുടെ അമൂല്യമായ ശരീരത്തിനും രക്തത്തിനും നമ്മെ വിശുദ്ധീകരിക്കാനാകില്ല? ഇത് വെറും അപ്പവും വീഞ്ഞുമല്ലെന്ന് ഓർമ്മിക്കുന്നത് നല്ലതാണ്. ഇത് നമ്മുടെ പാപങ്ങൾക്കുവേണ്ടി കുരിശിൽ മരിച്ച യേശുക്രിസ്തുവിന്റെ ശരീരവും രക്തവുമാണ്. ഈ വിശ്വാസമില്ലെങ്കിൽ അത് സ്വീകരിക്കാതാതിരിക്കുന്നതാണ് നല്ലത്. വിശുദ്ധ പൗലോസ് അപ്പസ്തോലൻ തരുന്ന മുന്നറിയിപ്പ് അതിശക്തമാണ്.

പൗലോസ്ശ്ലീഹ പറയുന്നുണ്ടല്ലോ; "*തന്മൂലം, ആരെങ്കിലും **അയോഗ്യതയോടെ** കർത്താവിന്റെ അപ്പം ഭക്ഷിക്കുകയും പാത്രത്തിൽനിന്നു പാനംചെയ്യുകയും ചെയ്താൽ അവൻ കർത്താവിന്റെ ശരീരത്തിനും രക്തത്തിനും എതിരേ തെറ്റുചെയ്യുന്നു. അതിനാൽ, ഓരോരുത്തരും ആത്മശോധന ചെയ്തതിനുശേഷം ഈ അപ്പം ഭക്ഷിക്കുകയും പാത്രത്തിൽ നിന്നു പാനംചെയ്യുകയും ചെയ്യട്ടെ. എന്തുകൊണ്ടെന്നാൽ, ശരീരത്തെ **വിവേചിച്ചറിയാതെ** ഭക്ഷിക്കുകയും പാനം ചെയ്യുകയും ചെയ്യുന്നവൻ തന്റെ തന്നെ ശിക്ഷാവിധിയാണു ഭക്ഷിക്കുന്നതും പാനംചെയ്യുന്നതും. നിങ്ങളിൽ പലരും രോഗികളും ദുർബലരും ആയിരിക്കുന്നതിനും ചിലർ മരിച്ചുപോയതിനും കാരണമിതാണ്*" (1കോറി.11:27-30).

അതിപരിശുദ്ധമായ ഈശോയുടെ തിരുശരീരരക്തം ഭക്ഷിക്കാനുള്ള യോഗ്യത യഥാർത്ഥത്തിൽ ഒരു മനുഷ്യർക്കു

മില്ല. '*ജീവിക്കുന്ന ഒരുവനും ദൈവത്തിന്റെ മുമ്പിൽ നീതിമാന ല്ലെന്ന്*' സങ്കീർത്തകൻ 143:2-ൽ പറയുന്നതും, '*നല്ലവൻ ഒരു വൻ മാത്രം*' *എന്ന്* ഈശോ മത്തായി 19:17-ൽ പറയുന്നതും ഓർമ്മിക്കേണ്ടതുണ്ട്. പൗലോസ്ശ്ലീഹ ചോദിക്കുന്നുണ്ടല്ലോ; "*നിനക്ക് എന്തു പ്രത്യേക മാഹാത്മ്യമാണുള്ളത്? ദാനമായി ലഭിച്ചതല്ലാതെ നിനക്ക് എന്തുണ്ട്? എല്ലാം ദാനമായിരിക്കേ, ദാനമല്ല എന്ന മട്ടിൽ എന്തിനു നീ അഹങ്കരിക്കുന്നു?*" (1കോറി.4:7).

ഇവിടെ എന്താണ് നമ്മുടെ യോഗ്യത എന്നും എങ്ങി നെയാണ് ശിക്ഷിക്കപ്പെടുന്നതെന്നും മരിക്കുന്നതെന്നും മന സ്സിലാക്കേണ്ടതുണ്ട്. മാമ്മോദീസ സ്വീകരിച്ച് ദൈവമക്കളായി, വചനങ്ങളനുസരിച്ച് ജീവിക്കുവാൻ പരിശ്രമിക്കുകയും ഇതി നുള്ള അർഹത ഏതെങ്കിലും തരത്തിലുള്ള നമ്മുടെ പ്രവൃ ത്തികളുടെ ഫലമായി നാം നേടിയെടുത്തതല്ലെന്നും ദൈവ ത്തിന്റെ കരുണമാത്രമാണെന്ന തിരിച്ചറിവാണ് ഇത് ഭക്ഷിക്കു വാനുള്ള യോഗ്യത. റോമാ. 9:16-ൽ പറയുന്നു: "*മനുഷ്യന്റെ ആഗ്രഹമോ പ്രയത്നമോ അല്ല, ദൈവത്തിന്റ ദയയാണ് എല്ലാറ്റി ന്റേയും അടിസ്ഥാനം*". ഫരിസേയന്റേയും ചുങ്കക്കാരന്റേയും ഉപമയിൽ ഈശോ പറയുന്നുണ്ടല്ലോ സ്വയം നീതീകരിച്ച ഫരി സേയനേക്കാൾ ദൂരെനിന്നു സ്വർഗ്ഗത്തിലേക്കു കണ്ണുകൾ ഉയർ ത്താൻ പോലും ധൈര്യപ്പെടാതെ, മാറത്തടിച്ചുകൊണ്ട്, ദൈ വമേ, പാപിയായ എന്നിൽ കനിയണമേ എന്നു പ്രാർത്ഥിച്ച ചുങ്ക ക്കാരൻ ഫരിസേയനെക്കാൾ നീതീകരിക്കപ്പെട്ടുവെന്ന്. സങ്കീ ർത്തനത്തിൽ പറയുന്നു: "*ഉരുകിയ മനസ്സാണു ദൈവത്തിനു സ്വീകാര്യമായ ബലി; ദൈവമേ, നുറുങ്ങിയ ഹൃദയത്തെ അങ്ങു നിരസിക്കുകയില്ല*" (51:17). മറ്റൊരു അയോഗ്യത വിവേചിച്ചറി യാതെ - നമ്മൾ ഭക്ഷിക്കുന്നത് തിരുശരീരരക്തമാണെന്ന തിരിച്ചറിവില്ലാതെ ഭക്ഷിക്കുന്നതാണ്.

ഇത് ശിക്ഷാവിധിക്കും രോഗങ്ങൾക്കും കാരണമാകുന്നു. എന്തെന്നാൽ "***വിശ്വാസം വഴി സംലബ്ധമാകുന്ന രക്തം** കൊണ്ടുള്ള പാപപരിഹാരമായി ദൈവം അവനെ നിശ്ചയിച്ചു തന്നു*" (റോമ.3:25). വിശ്വാസം കൂടാതെയുള്ള പ്രവൃത്തി അ തിൽ തന്നെ നിർജ്ജീവമാണ്. നമുക്ക് വിശ്വാസംവഴി ദൃശ്യരൂപ ത്തിൽ ക്രിസ്തുവിന്റെ രക്തം ലഭ്യമാകുന്നത് പരിശുദ്ധ കുർ ബ്ബാനയിൽ മാത്രമാണ്. "*യേശു പറഞ്ഞു: സത്യം സത്യമായി*

*ഞാൻ നിങ്ങളോടു പറയുന്നു, നിങ്ങൾ മനുഷ്യപുത്രന്റെ* ***ശരീരം ഭക്ഷിക്കുകയും*** *അവന്റെ* ***രക്തം പാനം ചെയ്യുകയും*** *ചെയ്യുന്നില്ലെങ്കിൽ, നിങ്ങൾക്കു ജീവൻ ഉണ്ടായിരിക്കുകയില്ല"* (യോഹ. 6:53). ജീവനില്ലാതാകുമ്പോൾ മരണം സംഭവിക്കുന്നു. "*അവിടുന്നു പ്രകാശത്തിലായിരിക്കുന്നതുപോലെ, നമ്മളും പ്രകാശത്തിൽ സഞ്ചരിക്കുന്നെങ്കിൽ നമുക്കു പരസ്പരം കൂട്ടായ്മയുണ്ടാകും. അവിടുത്തെ പുത്രനായ* ***യേശുവിന്റരക്തം എല്ലാപാപങ്ങളിലും നിന്നു*** *നമ്മെ ശുദ്ധീകരിക്കുന്നു*"(1യോഹ.1:7). ഇപ്രകാരം ശുദ്ധീകരിക്കപ്പെടാതാകുമ്പോൾ രോഗത്തിന് അടിമപ്പെടുകയും പാപംമൂലം ശിക്ഷാവിധിക്ക് കാരണമാകുകയും ചെയ്യും.

യോഗ്യതയോടെയും അല്ലാതെയും അപ്പം ഭക്ഷിച്ചവരുടെ അനുഭവം വിശുദ്ധ ഗ്രന്ഥം സാക്ഷ്യപ്പെടുത്തുന്നുണ്ട്. അതിലൊന്നിൽ ഹൃദയവിശുദ്ധിയില്ലാതെ അപ്പം ഭക്ഷിച്ചപ്പോൾ യൂദാസിൽ സാത്താൻ പ്രവേശിക്കാൻ കാരണമായി. മറ്റൊന്നിൽ യാത്രാവേളയിൽ തിരുവചനങ്ങളെ മനനം ചെയ്ത് എമ്മാവൂസിലേക്ക് പോയിരുന്ന ശിഷ്യരോടുകൂടെ ഈശോ യാത്രചെയ്യുകയും അവസാനം ഭക്ഷണത്തിനിരിക്കുമ്പോൾ അപ്പമെടുത്ത് ആശീർവദിച്ച് മുറിച്ച് അവർക്ക് കൊടുത്തപ്പോൾ അവരുടെ കണ്ണുകൾ തുറക്കപ്പെടുകയും ചെയ്തു. അതായത് നഷ്ടപ്പെട്ടുപോയ കണ്ണുകളുടെ ജീവൻ അവർക്ക് തിരിച്ചുകിട്ടി. നമുക്ക് ഇത് ഒരു പാഠമാകണം.

"*ദിവ്യകാരുണ്യം മാരകപാപങ്ങളുടെ മോചനത്തിനു വേണ്ടിയുള്ളതല്ല. അത് അനുരഞ്ജനകൂദാശയുടെ മാത്രം ധർമ്മമാണ്. ദിവ്യകാരുണ്യം യഥാർത്ഥത്തിൽ സഭയോട് പൂർണ്ണമായ സംസർഗ്ഗത്തിലുള്ളവരുടെ കൂദാശയാണ്*"(CCC.1395). അതിനാൽ ഒരാൾ പാപാവസ്ഥയിൽ പശ്ചാത്താപമില്ലാതെ ദിവ്യകാരുണ്യം സ്വീകരിക്കുമ്പോൾ യൂദാസിനെപ്പോലെ ഈശോയെ ഒറ്റിക്കൊടുക്കുകയാണ് ചെയ്യുന്നത്. എന്തെന്നാൽ വചനം പറയുന്നു: "*സത്യം സത്യമായി ഞാൻ നിങ്ങളോടു പറയുന്നു, പാപം ചെയ്യുന്നവൻ പാപത്തിൻെറ അടിമയാണ്* "(യോഹ.8:34). അതായത് സാത്താന്റെ അടിമയാണ്. അപ്രകാരം പാപാവസ്ഥയിൽ ഈശോയെ സ്വീകരിക്കുമ്പോൾ ഈശോയെ സാത്താന് ഏൽപിച്ചു കൊടുക്കുകയാണ് ചെയ്യുന്നത്. അപ്രകാരം ഈശോ അവഹേളിക്കപ്പെടുന്നു. അതുകൊണ്ട് മാരകപാപത്തിലാണെന്ന് മനസ്സാക്ഷി കുറ്റപ്പെടുത്തുന്നെങ്കിൽ ദിവ്യകാരുണ്യം സ്വീകരി

ക്കാതെ ഉരികിയ മനസ്സോടെ നമുക്ക് പ്രാർത്ഥിക്കാം; *ദൈവപുത്രാ അങ്ങയുടെ ആത്മീയ അത്താഴത്തിൽ എന്നെ പങ്കുചേർക്കണമേ, യൂദാസിന്റെ ചുംബനം ഞാൻ അങ്ങേക്കു തരുകയില്ല. നല്ലകള്ളനോടൊപ്പം ഞാൻ വിളിച്ചു പറയുന്നു; കർത്താവെ അങ്ങയുടെ രാജ്യത്തിൽ വരുമ്പോൾ എന്നെ ഓർക്കണമേ!*

അജ്ഞത മൂലം സൗകര്യത്തിന്റെ പേരിൽ വിശ്വാസികൾക്ക് തിരുരക്തം നിഷേധിക്കപ്പെടുമ്പോൾ യേശുവിന്റ രക്തത്തിലൂടെയുള്ള ശുദ്ധീകരണം അസാദ്ധ്യമാകുന്നു. പരിശുദ്ധ കുർബ്ബാനയിൽ വിശ്വാസം വഴി സംലബ്ധമാകുന്ന യേശുവിന്റ തിരുശരീരരക്തം സ്വീകരിക്കാതിരിക്കുമ്പോളും ഓൺ ലൈയിൻ വഴിയുള്ള കുർബ്ബാനകളിലും ഈശോ സ്ഥാപിച്ച കുർബ്ബാനയുടെ പൂർണ്ണത നഷ്ടമാകുന്നു എന്ന് തിരിച്ചറിയണമെ. മനുഷ്യപുത്രന്റെ ശരീരം ഭക്ഷിക്കുകയും അവൻെറ രക്തം പാനം ചെയ്യുകയും ചെയ്യുന്നതാണ് പരിശുദ്ധ കുർബ്ബാനയുടെ മർമ്മം. അപ്പത്തിന്റെ മാത്രം സാദൃശ്യത്തിലുള്ള ദിവ്യകാരുണ്യ സ്വീകരണം സഭ അനുവദിച്ചിട്ടുള്ളതാണെങ്കിലും അതിന് പൂർണ്ണതയില്ലെന്ന് സഭതന്നെ സമ്മതിക്കുന്നുണ്ട്. "*ഐക്യത്തിന്റെ അടയാളം **രണ്ടു സാദൃശ്യങ്ങളിലും നൽകുമ്പോൾ കൂടുതൽ പൂർണ്ണതയുള്ളതായിത്തീരുന്നു** കാരണം, ആ രൂപത്തിൽ ദിവ്യകാരുണ്യ വിരുന്നിന്റെ അടയാളം കൂടുതൽ വ്യക്തമായി കാണപ്പെടുന്നു*" (CCC.1390).

ഈ സത്യം മനസ്സിലാക്കിയിട്ടും സൗകര്യത്തിന്റെ പേരിൽ വിശ്വാസികൾക്ക് ഇരുസാദൃശ്യങ്ങളിൽ ദിവ്യകാരുണ്യം നൽകാതിരിക്കുന്നതിന് ന്യായീകരണമില്ല. വിശ്വാസികൾ പൂർണ്ണമായി വിശുദ്ധീകരിക്കപ്പെടരുതെന്ന് സഭക്ക് താൽപര്യമുണ്ടോ? കുർബാന സ്വീകരണത്തിനു മുമ്പായി ഈശോയുടെ തിരുശരീരവും തിരുരക്തവും സ്വീകരിക്കാനായി സഭ ക്ഷണിക്കുന്നുണ്ട്. അതുപോലെ ദിവ്യകാരുണ്യം നൽകുമ്പോൾ ഈശോയുടെ ശരീരവും രക്തവും പാപമോചനവും നിത്യജീവനും നൽകട്ടെയെന്ന് ആശംസിക്കുന്നുണ്ട്. വളരെ കുറച്ചുപേരൊഴികെ ആരും തരുന്നില്ല എന്നു മാത്രം. കുർബ്ബാനയിലെ അവസാന പ്രാർത്ഥനകളിൽ ഒന്ന് ഇപ്രകാരമാണ്; ***ശരീരത്താൽ നമ്മുടെ കടങ്ങൾ പൊറുക്കുകയും രക്തത്താൽ നമ്മുടെ പാപങ്ങളുടെ കറ മായിച്ചുകളയുകയും** ചെയ്ത നമ്മുടെ കർത്താവ് സഭയിൽ വാഴ്ത്തപ്പെട്ടവനാകട്ടെ.* ഇതൊക്കെ മനസ്സിലാക്കി

യിട്ടും സൗകര്യത്തിന്റെ പേരിൽ വിശ്വാസികൾക്ക് ഇത് കൊടുക്കാത്തത് തികച്ചും ദൗർഭാഗ്യകരമാണ്. ഇതിനു ന്യായീകരണം പറയുന്നത് തിരുശരീരം അവിടത്തെ പാപമോചകമായ രക്തം കൊണ്ടു പുരോഹിതൻ റൂശ്മ ചെയ്യപ്പെടുന്നുണ്ടെന്നതാണ്. ഇത് എന്റെ ശരീരമാകുന്നു ഇത് എന്റെ രക്തമാകുന്നു, ഇത് വാങ്ങി ഭക്ഷിക്കുവിൻ, ഇത് വാങ്ങി പാനം ചെയ്യുവിൻ, എന്നു പറഞ്ഞ് ഈശോ സ്ഥാപിച്ച കുർബ്ബാന കണ്ടതുകെണ്ട് ഫലം ലഭിക്കുമോയെന്ന് വിശ്വാസികളും ചിന്തിക്കണം.

ഈശോ പറഞ്ഞതനുസരിക്കാതെ സ്വന്തം മാർഗ്ഗത്തിൽ വിശ്വാസികളെ പരിപൂർണ്ണരാക്കാൻ ശ്രമിക്കുന്നത് ഫലപ്രദമാകണമെന്നില്ല. അമിതമായ വാദ്യമേളങ്ങളുടെ അകമ്പടിയും വചനാധിഷ്ഠിതമല്ലാത്ത പ്രസംഗങ്ങളും ഒഴിവാക്കികൊണ്ട് വിശ്വാസികൾക്കു കൂടി തിരുശരീരരക്തം പങ്കുവെക്കുന്നതല്ലേ ഉചിതവും ഫലപ്രദവുമെന്ന് ഓരോ പുരോഹിതനും വ്യക്തിപരമായെങ്കിലും ചിന്തിക്കട്ടെ.

പഴയനിയമകാല ബലികളിലെപോലെ ആചാരാനുഷ്ടാനങ്ങൾക്ക് അത്ര പ്രാധാന്യം പരിശുദ്ധ കുർബ്ബാനകളിൽ ഈശോ കൊടുക്കുന്നതായി കാണുന്നില്ല. ഈ ശുശ്രൂഷക്കു വേണ്ടി ഈശോ ആവശ്യപ്പെടുന്ന ഏകനിബന്ധന **ഹൃദയ വിശുദ്ധിയും എളിമയും വിശ്വാസവും** മാത്രമാണ്. ഈശോ പറയുന്നുണ്ടല്ലോ: "*രണ്ടോ മൂന്നോപേർ എന്റെ നാമത്തിൽ ഒരുമിച്ചുകൂടുന്നിടത്ത് അവരുടെ മദ്ധ്യേ ഞാൻ ഉണ്ടായിരിക്കും*" (മത്താ. 18:20). "*മനുഷ്യന്റെ ആഗ്രഹമോ പ്രയത്നമോ അല്ല, ദൈവത്തിന്റെ ദയയാണ് എല്ലാറ്റിന്റെയും അടിസ്ഥാനം*" (റോമാ.9:16). നാം ആകട്ടെ ഹൃദയ വിശുദ്ധിയെക്കാളുപരി ബാഹ്യമായ അനുഷ്ടാനങ്ങൾക്ക് പ്രാമുഖ്യം കൊടുത്തുകൊണ്ട് അതിന്റെ പേരിൽ കടിപിടികൂടുന്നു. പാരമ്പര്യത്തിന്റെയും സംസ്കാരത്തിന്റെയും പേരിൽ മാത്സര്യവും വ്യർത്ഥാഭിമാനവും മൂലം പരസ്പരം പോരിടുന്നത് സാത്താന്റെ വിജയമാണ്. ഒരേ തൊഴുത്തിലെ ഒരു ഇടയന്റെ കീഴിലുള്ളവരാണെന്ന് അഭിമാനിക്കുന്ന നാം ആരാധനാരീതികളിൽ അനുരൂപണം വരുത്തിയാൽ വിശ്വാസവും പാരമ്പര്യവും സംസ്കാരവും തകർന്നു പോകുമെന്ന ഭയത്തിന്റെ സ്രോതസ്സ് സാത്താനാണെന്ന് മനസ്സിലാക്കണമെ.

കുരിശിന്റെ ആകൃതിയിലുള്ള മാറ്റത്തെ ചൊല്ലി പരസ്പരം പോരടിക്കുന്ന ശ്രേഷ്ഠവൈദികർക്കും വിശ്വാസികൾക്കും

യേശുക്രിസ്തുവിനെ ശ്രീബുദ്ധന്റെയും നടരാജവിഗ്രഹത്തിന്റെയും രൂപത്തിലാക്കുന്നതിലും പരിശുദ്ധ കുർബ്ബാനയുടെ മർമ്മമായ സ്ഥാപന വചനങ്ങളിലുള്ള വൈരുദ്ധ്യങ്ങളിലും തിരുരക്തം വിശ്വാസികൾക്ക് നൽകാത്തതിലും യാതൊരുവിധ അസ്വസ്ഥതയും ഇല്ല എന്നതുതന്നെ ഇതിനു തെളിവല്ലേ? ഈ വൈകിയ വേളയിലെങ്കിലും സഭാധികാരികൾ നിഷ്പക്ഷമായി ആത്മശോധന ചെയ്യട്ടെ.

ഈശോയുടെ വേദന ഈ വചനത്തിലൂടെ വെളിപ്പെടുത്തുന്നു: "*കപടനാട്യക്കാരായ നിയമജ്ഞരേ, ഫരിസേയരേ, നിങ്ങൾക്കു ദുരിതം! നിങ്ങൾ പാനപാത്രത്തിന്റെയും ഭക്ഷണപാത്രത്തിന്റെയും പുറം വെടിപ്പാക്കുന്നു; എന്നാൽ, അവയുടെ ഉള്ള് കവർച്ചയും ആർത്തിയുംകൊണ്ട് നിറഞ്ഞിരിക്കുന്നു. അന്ധനായ ഫരിസേയാ, പാനപാത്രത്തിന്റെയും ഭക്ഷണ പാത്രത്തിന്റെയും പുറംകൂടി ശുദ്ധിയാകാൻവേണ്ടി ആദ്യമേ അകം ശുദ്ധിയാക്കുക. കപടനാട്യക്കാരായ നിയമജ്ഞരേ, ഫരിസേയരേ, നിങ്ങൾക്കു ദുരിതം! നിങ്ങൾ വെള്ളയടിച്ച കുഴിമാടങ്ങൾക്കു സദൃശരാണ്. അവ പുറമേ മനോഹരമായി കാണപ്പെടുന്നെങ്കിലും അവയ്ക്കുള്ളിൽ മരിച്ചവരുടെ അസ്ഥികളും സർവവിധ മാലിന്യങ്ങളും നിറഞ്ഞുകിടക്കുന്നു. അതുപോലെ, ബാഹ്യമായി മനുഷ്യർക്കു നല്ലവരായി കാണപ്പെടുന്ന നിങ്ങൾ ഉള്ളിൽ കാപട്യവും അനീതിയും നിറഞ്ഞവരാണ്*"(മത്തായി. 23:25–28).

"*ഈ ജനം അധരങ്ങൾകൊണ്ട് എന്നെ ബഹുമാനിക്കുന്നു. എന്നാൽ, അവരുടെ ഹൃദയം എന്നിൽനിന്നു വളരെ ദൂരെയാണ്.* ***വ്യർത്ഥമായി അവർ എന്നെ ആരാധിക്കുന്നു;*** *മനുഷ്യരുടെ കൽപനകൾ പ്രമാണങ്ങളായി പഠിപ്പിക്കുകയും ചെയ്യുന്നു. ദൈവത്തിൻെറ കൽപന ഉപേക്ഷിച്ച്, മനുഷ്യരുടെ പാരമ്പര്യം നിങ്ങൾ മുറുകെപ്പിടിക്കുന്നു. അവൻ തുടർന്നു: നിങ്ങളുടെ പാരമ്പര്യം പാലിക്കാൻ വേണ്ടി നിങ്ങൾ കൗശലപൂർവ്വം ദൈവകൽപന അവഗണിക്കുന്നു*"(മർക്കോസ് 7:6–9).

"*എന്നെക്കാളധികം പിതാവിനെയോ മാതാവിനെയോ സ്നേഹിക്കുന്നവൻ എനിക്കു യോഗ്യനല്ല; എന്നെക്കാളധികം പുത്രനെയോ പുത്രിയെയോ സ്നേഹിക്കുന്നവനും എനിക്കു യോഗ്യനല്ല* (മത്താ.10:37) എന്നു പഠിപ്പിച്ച കർത്താവിന്റെ മുമ്പിൽ പാര്യമ്പര്യത്തിന്റെയും സംസ്കാരത്തിന്റെയും പേരിൽ ഭിന്നിച്ച് നിൽക്കുന്നത് കർത്താവിന് സ്വീകാര്യമായിരിക്കുമോ?

എളിമയോടെ പരിശുദ്ധാത്മാവിന് വിധേയപ്പെട്ട് ക്രിസ്തുവിന്റെ ശുശ്രൂഷകരായിരിക്കാം. "*വിനീതന്റെ പ്രാർത്ഥന മേഘങ്ങൾ തുളച്ചുകയറുന്നു*" (പ്രഭാ.35:21).

ക്രിസ്തുവിനോടുള്ള സ്നേഹത്തേക്കാളുപരി സ്വന്തം താൽപര്യമാണ് പലരെയും നയിക്കുന്നത്. അതുകൊണ്ടാണ് ഇന്നു സഭകൾ തമ്മിലും സഭകൾക്കുള്ളിലും കിടമത്സരങ്ങൾക്ക് കാരണമാകുന്നത്. വിശ്വാസികളെക്കാളുപരി നേതൃത്വത്തിലുള്ളവരാണ് ഇതിനു കാരണക്കാർ. ആരാധനാരീതികളിൽ പോലും ഐക്യമില്ലാത്തതിനു പ്രധാനകാരണം ആത്മീയതെക്കാളുപരി ഭൗതീകതയാണ്. ഞാൻ കുറയുകയും ക്രിസ്തു വളരുകയും വേണം. അതാണ് സ്നാപക യോഹന്നാൻ നമ്മെ പഠിപ്പിച്ചത്. നേരേ നടക്കാത്ത കുട്ടികളെ നോക്കി പരിതപിക്കുന്ന ഞണ്ടിന്റെ അവസ്ഥയാണ് ഇന്ന് സഭകളിലുള്ളത്.

"*സഹോദരരേ, നിങ്ങൾ എല്ലാവരും സ്വരച്ചേർച്ചയോടും ഐക്യത്തോടും ഏകമനസ്സോടും ഏകാഭിപ്രായത്തോടും കൂടെ വർത്തിക്കണമെന്നു* ***നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ നാമത്തിൽ ഞാൻ നിങ്ങളോട് അഭ്യർഥിക്കുന്നു.*** *....... ഞാൻ പൗലോസിന്റേതാണ്, ഞാൻ അപ്പോളോസിന്റേതാണ്, ഞാൻ കേപ്പായുടേതാണ്, ഞാൻ ക്രിസ്തുവിന്റേതാണ് എന്നിങ്ങനെ നിങ്ങളോരോരുത്തരും പറയുന്നതിനെയാണ് ഞാൻ ഉദ്ദേശിക്കുന്നത്.* ***ക്രിസ്തു വിഭജിക്കപ്പെട്ടിരിക്കുന്നുവോ?***" (1കോറി.1:10-13).

ഇത്തരുണത്തിൽ പൗലോസ്ശ്ലീഹ പറയുന്ന ഒരു കാര്യം കൂടി ഗൗരവപൂർവ്വം കണക്കിലെടുക്കേണ്ടതുണ്ട്. "*ആകയാൽ പ്രിയപ്പെട്ടവരേ, വിഗ്രഹാരാധനയിൽനിന്ന് ഓടിയകലുവിൻ. വിവേകമതികളോടെന്നപോലെ ഞാൻ നിങ്ങളോടു പറയുന്നു: ഞാൻ പറയുന്നതു നിങ്ങൾതന്നെ വിധിക്കുവിൻ. നാം ആശീർവ്വദിക്കുന്ന അനുഗ്രഹത്തിൻെറ പാനപാത്രം ക്രിസ്തുവിന്റെ രക്തത്തിലുള്ള ഭാഗഭാഗിത്വമല്ലേ? നാം മുറിക്കുന്ന അപ്പം ക്രിസ്തുവിന്റെ ശരീരത്തിലുള്ള ഭാഗഭാഗിത്വമല്ലേ? അപ്പം ഒന്നേയുള്ളു. അതിനാൽ, പലരായിരിക്കുന്ന നാം ഒരു ശരീരമാണ്. എന്തെന്നാൽ, ഒരേ അപ്പത്തിൽ നാം ഭാഗഭാക്കുകളാണ്. ജനനം കൊണ്ടുമാത്രം ഇസ്രായേൽക്കാരായവരെ നോക്കുവിൻ.* ***ബലിവസ്തുക്കൾ ഭക്ഷിക്കുന്നവർക്കല്ലേ ബലിപീഠത്തിലെ***

*ഭാഗഭാഗിത്വം?* *വിഗ്രഹത്തിനു സമർപ്പിച്ച ആഹാര പദാർഥമോ വിഗ്രഹംതന്നെയോ എന്തെങ്കിലും ആണെന്നു ഞാൻ ഉദ്ദേശിക്കുന്നുണ്ടോ? ഇല്ല.* ***വിജാതീയർ ബലിയർപ്പിക്കുന്നതു പിശാചിനാണ്, ദൈവത്തിനല്ല എന്നാണു ഞാൻ പറയുന്നത്. നിങ്ങൾ പിശാചുക്കളുടെ പങ്കാളികളാകാൻ ഞാൻ ആഗ്രഹിക്കുന്നില്ല. ഒരേ സമയം കർത്താവിന്റെ പാനപാത്രവും പിശാചുക്കളുടെ പാനപാത്രവും കുടിക്കാൻ നിങ്ങൾക്കു സാധിക്കുകയില്ല.*** *കർത്താവിന്റെ മേശയിലും പിശാചുക്കളുടെ മേശയിലും ഭാഗഭാക്കുകളാകാനും സാധിക്കുകയില്ല. കർത്താവിൽ നാം അസൂയ ഉണർത്തണമോ? നാം അവിടുത്തെക്കാൾ ശക്തരാണോ?* ” (1കോറി.10:14-22).

മറ്റൊരു വചനം പറയുന്നു: “*നിങ്ങളുടെ ശരീരങ്ങൾ ക്രിസ്തുവിൻെറ അവയവങ്ങളാണെന്നു നിങ്ങൾക്ക് അറിഞ്ഞുകൂടേ? ക്രിസ്തുവിൻെറ അവയവങ്ങൾ എനിക്കു വേശ്യയുടെ അവയവങ്ങളാക്കാമെന്നോ? ഒരിക്കലുമില്ല! വേശ്യയുമായി വേഴ്ച നടത്തുന്നവൻ അവളോട് ഏക ശരീരമായിത്തീരുന്നുവെന്നു നിങ്ങൾക്ക് അറിവുള്ളതല്ലേ? എഴുതപ്പെട്ടിരിക്കുന്നതുപോലെ, അവർ ഇരുവരും ഒരു ശരീരമായിത്തീരും. കർത്താവുമായി സംയോജിക്കുന്നവൻ അവിടുത്തോട് ഏകാത്മാവായിത്തീരുന്നു. വ്യഭിചാരത്തിൽ നിന്ന് ഓടിയകലുവിൻ. മനുഷ്യൻ ചെയ്യുന്ന മറ്റു പാപങ്ങളെല്ലാം ശരീരത്തിനു വെളിയിലാണ്. വ്യഭിചാരം ചെയ്യുന്നവനാകട്ടെ സ്വന്തം ശരീരത്തിനെതിരായി പാപം ചെയ്യുന്നു. നിങ്ങളിൽ വസിക്കുന്ന ദൈവദത്തമായ പരിശുദ്ധാത്മാവിന്റെ ആലയമാണു നിങ്ങളുടെ ശരീരമെന്ന് നിങ്ങൾക്ക് അറിഞ്ഞുകൂടെ? നിങ്ങൾ നിങ്ങളുടെ സ്വന്തമല്ല. നിങ്ങൾ വിലയ്ക്കു വാങ്ങപ്പെട്ടവരാണ്. ആകയാൽ, നിങ്ങളുടെ ശരീരത്തിൽ ദൈവത്തെ മഹത്വപ്പെടുത്തുവിൻ*” (1കോറി.6:15-20). അതായത് ഇശോയുടെ തിരുശരീരരക്തം സ്വീകരിക്കുമ്പോൾ എപ്രകാരം നാം വിശുദ്ധീകരിക്കപ്പെടുന്നുവോ അപ്രകാരം തന്നെ വിഗ്രഹാർപ്പിത ഭക്ഷണം കഴിക്കുമ്പോൾ നാം മരണാർഹരായി തീരുന്നു. ഇതിലൂടെ ബലിവസ്തുക്കൾ വർജിക്കേണ്ടതിന്റെ ആവശ്യകത പൗലോസ്ശ്ലീഹ ഒരു സംശയത്തിനും ഇടയില്ലാത്ത വിധത്തിൽ സ്നേഹപൂർവ്വം വ്യക്തമാക്കുന്നു.

നിങ്ങളുടെ ജീവിതത്തിൽ വിഗ്രഹാർപ്പിത ഭക്ഷണം കഴിക്കാനിടയായിട്ടുണ്ടോ? ഒരു കുറ്റബോധത്തിന്റെയും ആവശ്യമില്ല. നമ്മുടെ ദൈവം ശിക്ഷിക്കുന്നതിൽ വിമുഖനും കരുണാനിധിയു

മാണ്. കർത്താവിന്റെ മുമ്പിൽ പൊറുതിക്കായി യാചിക്കാം. കുമ്പസാരത്തിൽ ഏറ്റു പറയാം. കടന്നുവന്നിട്ടുള്ള തിന്മയുടെ സ്വാധീനത്തിൽ നിന്ന് മോചിപ്പിക്കണമേയെന്ന് ഓരോ ദിവ്യകാരുണ്യ വേളയിലും ഈശോയോട് അപേക്ഷിക്കാം. കാരുണ്യവാനായ ദൈവം തിന്മയുടെ സ്വാധീനത്തിൽനിന്ന് നമ്മെ മോചിപ്പിക്കും.

വിജാതീയർ ബലിയർപ്പിക്കുന്നതു പിശാചിനാണെന്ന് സഭ വിശ്വസിക്കുന്നില്ലെന്നും അതിനാൽ വിഗ്രഹാർപ്പിതഭക്ഷണം കഴിക്കുന്നതിൽ തെറ്റില്ലെന്നും പഠിപ്പിക്കുന്നവർ തിരച്ചറിയുക. ഒരു വസ്തു ആർക്കെങ്കിലും സമർപ്പിക്കുന്നതിലൂടെ ആ വസ്തുവിൽ അവരുടെ സ്വാധീനം കടന്നുവരുന്നു. അതിന് നീണ്ട പ്രാർത്ഥനയുടെയോ പൂജയുടെയോ ആവശ്യമില്ല. "*നിങ്ങൾ അനുസരണമുള്ള ദാസരെപ്പോലെ നിങ്ങളെത്തന്നെ ആർക്കെങ്കിലും സമർപ്പിക്കുമ്പോൾ, നിങ്ങൾ അവന്റെ അടിമകളാണെന്ന് അറിയുന്നില്ലേ?* "(റോമ.6:16). ഹലാൽ ഭക്ഷണവും വിഗ്രഹാർപ്പിതമാണെന്ന തിരിച്ചറിവില്ലാത്തതിന്റെ ഭവിഷ്യത്തുകൾ ഈ അടുത്തകാലത്തായി നാം ഏറെ അനുഭവിച്ചുവരുന്നു.

എന്റെ ജീവതത്തിലുണ്ടായ ഒര അനുഭവം പങ്കുവെക്കാം. ഏതാനം വർഷങ്ങൾക്കുമുമ്പ് അശുദ്ധാത്മാവ് ബാധിച്ച ഒര വ്യക്തിക്കുവേണ്ടി പ്രാർത്ഥിക്കേണ്ടിവന്നു. പ്രാർത്ഥനക്കിടയിൽ ആ വ്യക്തി കാണാതെ ഒരു ഗ്ലാസ് വെള്ളമെടുത്ത് കുരിശ്വരച്ച് ഈശോയെ ഇത് അങ്ങയുടെ തിരുരക്തമാക്കി മാറ്റണമേ എന്ന് പ്രാർത്ഥിച്ചുകൊണ്ട് അയാൾക്ക് കുടിക്കുവാൻ കൊടുത്തു. അത് ഒന്നു രുചിച്ചു നോക്കിയിട്ട് രക്തം മണക്കുന്നേ എന്നു പറഞ്ഞുകൊണ്ട് അത് കുടിച്ചില്ല. ഇപ്രകാരം പലതും നമ്മുടെ നഗ്നനേത്രങ്ങൾക്ക് അഗ്രാഹ്യമാണെങ്കിലും നമ്മുടെ ഓരോ വാക്കും പ്രപഞ്ചത്തിലുണ്ടാക്കുന്ന മാറ്റങ്ങൾ വലുതാണെന്ന് അറിഞ്ഞിരിക്കണം. ഇത്രയും ഞാൻ പറഞ്ഞത് എനിക്കുള്ള കഴിവിനെ കാണിക്കാനല്ല. ഇത് ഈശോ എല്ലാ മനുഷ്യർക്കും കൊടുത്തിട്ടുള്ള അധികാരമാണ്.

"*പ്രഭാതത്തിൽ നഗരത്തിലേക്ക് പോകുമ്പോൾ അവന് വിശന്നു. വഴിയരുകിൽ ഒരു വൃക്ഷം കണ്ട് അവൻ അതിന്റെ അടുത്ത് എത്തി. എന്നാൽ അതിൽ ഇലകളല്ലാതെ ഒന്നും കണ്ടില്ല. അവൻ അതിനോട് പറഞ്ഞു. ഇനി ഒരിക്കലും നിന്നിൽ ഫലങ്ങളുണ്ടാകാതിരിക്കട്ടെ. ആ നിമിഷം തന്നെ അത്തി വൃക്ഷം*

*ഉണങ്ങിപ്പോയി. ഇതുകണ്ട് ശിഷ്യന്മാർ അത്ഭുതപ്പെട്ടു; ആ അത്തിവൃക്ഷം ഇത്രവേഗം ഉണങ്ങിപ്പോയതെങ്ങനെ എന്നു ചോദിച്ചു. യേശു പറഞ്ഞു: സത്യമായി ഞാൻ നിങ്ങളോടു പറയുന്നു, നിങ്ങൾ വിശ്വസിക്കുകയും സംശയിക്കാതിരിക്കുകയും ചെയ്താൽ അത്തിവൃക്ഷത്തോടു ഞാൻ ചെയ്തതു മാത്രമല്ല നിങ്ങൾക്കു ചെയ്യാൻ കഴിയുക; ഈ മലയോട് ഇവിടെനിന്നു മാറി കടലിൽചെന്നു വീഴുക എന്നു നിങ്ങൾ പറഞ്ഞാൽ അതും സംഭവിക്കും"* (മത്താ.21:18-21). മനുഷ്യനു കൊടുത്തിട്ടുള്ള അധികാരത്തെയാണ് ഇത് സൂചിപ്പിക്കുന്നത്. ഏതു ഭക്ഷണപാനീയങ്ങളും കഴിക്കുന്നതിനും മുമ്പ് ഈശോയെ അങ്ങയുടെ തിരുരക്തത്താൽ കഴുകി വിശുദ്ധീകരിക്കണമെ എന്നു പ്രാർത്ഥിച്ച് കഴിക്കുക. നമ്മുടെ മക്കളെ അപ്രകാരം ശീലിപ്പിക്കുക. *"അതിനാൽ നിങ്ങൾ ഭക്ഷിക്കുകയോ പാനംചെയ്യുകയോ മറ്റെന്തെങ്കിലും പ്രവൃത്തിക്കുകയോ ചെയ്യുമ്പോൾ അവയെല്ലാം **ദൈവമഹത്വത്തിനായി** ചെയ്യുവിൻ "* (1കോറി.10:31).

യുക്തമെന്നു കരുതി സാവൂൾ ചെയ്ത പ്രവർത്തിയുടെ പേരിൽ സാവൂളിനു വന്നുഭവിച്ച ദുരന്തം നമുക്കെല്ലാവർക്കും ഒരു പാഠമാണ്. സാമുവൽ പ്രവാചകന്റെ പുസ്തകത്തിൽ സാവൂളിനെ രാജാവായി അഭിഷേകം ചെയ്യുന്നതിന്റെ വിവരണം ഉണ്ട്. അഭിഷേകം ചെയ്തതിനു ശേഷം സാമുവൽ പ്രവാചകൻ സാവൂളിനോട് പറയുന്നു. *"എനിക്കു മുമ്പേ ഗിൽഗാലിലേക്കു നീ പോകണം. ദഹനബലികളും സമാധാന ബലികളും അർപ്പിക്കാൻ ഞാനും വരുന്നുണ്ട്. എന്താണ് ചെയ്യേണ്ടതെന്ന് ഞാൻ വന്നു കാണിച്ചു തരുന്നതുവരെ ഏഴു ദിവസം നീ കാത്തിരിക്കുക"* (1സാമു.10:8). സാമുവലിന്റെ വരവ് വൈകിയതിനാൽ, അതിക്രമിച്ചുകയറുന്ന ഫിലിസ്ത്യരുടെ ഭീഷണിയെ ഭയപ്പെട്ട് സാവൂൾ കൽപ്പന ലംഘിച്ചുകൊണ്ട് ഹോമയാഗം നടത്തി. അനുസരണക്കേട് കാരണം ദൈവം സാവൂളിന്റെ രാജത്വം പിൻവലിച്ചു. മറ്റൊരു സന്ദർഭത്തിൽ, ആരെയും ഒഴിവാക്കാതെ അമാലേക്യരെ തുടച്ചുനീക്കാനുള്ള കൽപ്പനയിൽ സാവൂൾ അമാലേക്യരെ നശിപ്പിക്കുന്നു, പക്ഷേ അവൻ രാജാവിനെയും ചില മൃഗങ്ങളെയും സംരക്ഷിക്കുന്നു. ആചാരങ്ങളെക്കാൾ അനുസരണത്തിന്റെ മൂല്യം ഊന്നിപ്പറഞ്ഞുകൊണ്ട് സാമുവൽ സാവൂളിനെ ഉപദേശിക്കുന്നു. *"തന്റെ കൽപന അനുസരിക്കുന്നതോ ദഹനബലികളും മറ്റു ബലികളും അർപ്പിക്കുന്നതോ കർത്താവിന് പ്രീതികരം?*

***അനുസരണം ബലിയേക്കാൾ ശ്രേഷ്ഠം:*** *മുട്ടാടുകളുടെ മേദസ്സി നെക്കാൾ ഉൽകൃഷ്ടമായ കർത്താവിന്റെ വചനം നീ തിരസ്ക രിച്ചതിനാൽ അവിടുന്ന് രാജത്വത്തിൽ നിന്ന് നിന്നെയും തിര സ്കരിച്ചിരിക്കുന്നു"* (1സാമു.15:22,23). തിരസ്കരണം ഒഴിവാക്കു ന്നതിന് അനുസരണത്തിന്റെ ആവശ്യകത ഈ വിവരണം മുന്ന റിയിപ്പ് നൽകുന്നു. എന്തെന്നാൽ "***ദൈവകൽപനകൾ പാലി ക്കുക എന്നതാണു സർവ്വപ്രധാനം***"(1കോറി.7:19). സാവൂളിനു വന്നുഭവിച്ച ദുരന്തത്തിനു കാരണമായി വിശുദ്ധഗ്രന്ഥം വിവരി ച്ചിരിക്കുന്ന ഈ വിവരണം ബലിയോടനുബന്ധിച്ചായിരുന്നു എന്നതാണ് ഇവിടെ കുറിക്കാൻ എന്നെ പ്രേരിപ്പിച്ചത്.

"*പുരോഹിതൻ അധരത്തിൽ ജ്ഞാനം സൂക്ഷിക്കണം. ജനം പ്രബോധനം തേടി അവനെ സമീപിക്കണം. അവൻ സൈ ന്യങ്ങളുടെ കർത്താവിന്റെ ദൂതനാണ്. എന്നാൽ നിങ്ങൾ വഴി തെറ്റി പോയിരിക്കുന്നു. നിങ്ങളുടെ ഉപദേശം അനേകരുടെ ഇടർ ച്ചയ്ക്കു കാരണമായി* "(മലാ.2:7,8). "*ഇടയന്മാർ വഴിതെറ്റിച്ച് മല കളിൽ ചിതറി നഷ്ടപ്പെട്ട ആടുകളാണ് എന്റെ ജനം. അവ മല കളും കുന്നുകളും താണ്ടി. തങ്ങളുടെ ആല മറന്നുപോയി.* ***കണ്ട വർ കണ്ടവർ അവയെ വിഴുങ്ങി*** "(ജറെ.50:6,7). ജറെമിയാ പ്രവാ ചകനിലൂടെയുള്ള കർത്താവിന്റെ വിലാപം ശ്രദ്ധിക്കണമേ. അന്ധ രെ അന്ധൻ നയിക്കുന്ന അവസ്ഥയിലാണ് നാം ഇന്ന്. അതിനാൽ തിരുവചനങ്ങളിലഭയം പ്രാപിക്കുക. വചനം നമ്മുടെ പാദത്തിനു വിളക്കും പാതയിൽ പ്രകാശവുമായിരിക്കട്ടെ (സങ്കീ.119:105).



# 4

## പരിശുദ്ധ അമ്മ സഹരക്ഷകയോ!

വിഷയത്തിലേക്ക് കടക്കുന്നതിനു മുമ്പായി രക്ഷാകര പദ്ധതിയെപ്പറ്റി നമുക്ക് വ്യക്തമായ ധാരണ വരുത്തേണ്ടതുണ്ട്. കാൽവരിയിലെ കുരിശുമരണത്തോടെ അവസാനിക്കുന്ന ഒന്നല്ല ഇത്. അന്ത്യവിധിവരെ നീണ്ടു നിൽക്കുന്ന ഒന്നാണ്. മനുഷ്യനെ സൃഷ്ടിക്കുമ്പോൾ പിതാവായ ദൈവത്തിന് ഒരു പദ്ധതിയുണ്ടായിരുന്നു. പറുദീസയിൽ തന്റെ മക്കളോടൊത്ത് വസിക്കുക. ആ പദ്ധതിയിൽ അസൂയപൂണ്ട സാത്താൻ ആദിമാതാപിതാക്കളെ പ്രലോഭിപ്പിച്ച് ചതിച്ച് പാപം ചെയ്യിച്ച് ദൈവിക പദ്ധതിയെ തകിടം മറിച്ചു. അതിലൂടെ ദൈവഹിതത്തിനെതിരായി മരണം മനുഷ്യന്റെമേൽ ആധിപത്യം സ്ഥാപിച്ചു. പറുദീസാനുഭവം പുനർസ്ഥാപിച്ച്, മരണത്തിന്റെ ആധിപത്യം ഇല്ലാതാക്കി – സാത്താൻ നിത്യമായി ശിക്ഷിക്കപ്പെടുമ്പോൾ – മാത്രമെ യേശുക്രിസ്തുവിന്റെ രക്ഷാകര ദൗത്യം പൂർത്തിയാകുന്നുള്ളൂ. ഇതിനുവേണ്ടിയാണ് യേശുക്രിസ്തു മനുഷ്യനായി അവതരിച്ചത് എന്ന് നാം അിറിഞ്ഞിരിക്കണം. "*പിശാചിന്റെ പ്രവൃത്തികളെ നശിപ്പിക്കുന്നതിനു വേണ്ടിയാണു ദൈവപുത്രൻ പ്രത്യക്ഷനായത്* " (1യോഹ.3:8).

1975–ൽ വിശ്വാസ തിരുസംഘം ഇറക്കിയ 'ക്രൈസ്തവ വിശ്വാസവും പിശാചിനെപ്പറ്റിയുള്ള പഠനവും' എന്ന രേഖയിൽ രക്ഷ സാക്ഷാൽകരിക്കപ്പെട്ടുവെന്നും അതുകൊണ്ട് അന്ധകാര ശക്തികൾക്കെതിരെ പുതിയ നിയമവും ആദ്ധ്യാത്മീയ ആചാര്യന്മാരും ആഹ്വാനം ചെയ്ത സമരമുറയുടെ പ്രസക്തി നഷ്ടപ്പെട്ടു എന്നു വിശ്വസിക്കുന്നത് അപകടകരമാണെന്നും തെറ്റാണെന്നും പ്രസ്താവിക്കുന്നുണ്ട്.

കോറിന്തോസുകാർക്കുള്ള ഒന്നാം ലേഖനത്തിൽ പൗലോസ്ശ്ലീഹ പറയുന്നുണ്ട്: "*അവൻ എല്ലാ ഭരണവും അധികാരവും ശക്തിയും നിർമ്മാർജ്ജനം ചെയ്ത് രാജ്യം പിതാവായ ദൈവത്തിന് സമർപ്പിക്കുമ്പോൾ എല്ലാത്തിന്റെയും അവസാനമാകും. എന്തെന്നാൽ സകല ശത്രുക്കളെയും തന്റെ പാദസേവകരാക്കുന്നതു വരെ അവിടുന്നു വാഴേണ്ടിയിരിക്കുന്നു.* ***മരണമെന്ന അവസാന ശത്രുവും നശിപ്പിക്കപ്പെട്ടിരിക്കുന്നു.*** *എന്നാൽ, സമസ്തവും അധീനമാക്കി എന്നു പറയുമ്പോൾ അവ അധീനമാക്കിയവൻ ഒഴികെ എന്നതു സ്പഷ്ടം. സമസ്തവും അവിടുത്തേക്ക്* ***അധീനമായിക്കഴിയുമ്പോൾ*** *സമസ്തവും തനിക്ക് അധീനമാക്കിയവന്* ***പുത്രൻ തന്നെയും അധീനനാകും***" (15:24-28). അധീനമായിക്കഴിഞ്ഞിട്ടില്ലെന്നത് സ്പഷ്ടം. അതുകൊണ്ടാണ് "*.....എല്ലാം അവൻെറ അധീനതയിലാക്കിയപ്പോൾ അവനു കീഴ്പ്പെടാത്തതായി ഒന്നും അവിടുന്ന് അവശേഷിപ്പിച്ചില്ല. എന്നാൽ,* ***എല്ലാം അവന് അധീനമായതായി നാം കാണുന്നില്ല***"(ഹെബ്രാ. 2:8) എന്നതിനു കാരണം.

ഇത് വായിക്കുമ്പോൾ ഒരു പക്ഷേ എല്ലാ ഭരണവും അധികാരവും ശക്തിയും അധീനമാക്കുന്നത് യേശുക്രിസ്തുവാണെന്ന് തോന്നിയേക്കാം. സമസ്തവും അവിടുത്തേക്ക് (യേശുക്രിസ്തുവിന്) അധീനമായിക്കഴിയുമ്പോൾ സമസ്തവും തനിക്ക് അധീനമാക്കിയവന് (പിതാവിന്) പുത്രൻ തന്നെയും അധീനനാകും. സങ്കീർത്തനം 110:1 പറയുന്നു: "കർത്താവ് എന്റെ കർത്താവിനോട് അരുളിച്ചെയ്യുന്നു: ഞാൻ നിന്റെ ശത്രുക്കളെ നിന്റെ പാദപീഠമാക്കുവോളം എന്റെ വലത്തുഭാഗത്തിരിക്കുക." ഇവിടെ ഒരു കാര്യം വ്യക്തമാണ്. ശത്രുക്കളെ തന്റെ പാദപീഠമാക്കുന്നത് പിതാവിന്റെ വലതുഭാഗത്ത് ഇരിക്കുന്ന യേശുക്രിസ്തുവല്ല. അത് പിതാവ് ഭരമേൽപ്പിച്ച ഒരാളാണ്. തന്റെ കുരിശുമരണത്തിലൂടെ സാത്താനെ തോൽപിച്ച് സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള എല്ലാ അധികാരവും യേശുക്രിസ്തുവിന് ലഭിക്കുകയും ശത്രുക്കളെ തന്റെ പാദപീഠമാക്കുവോളം പിതാവിന്റെ വലതുഭാഗത്ത് വാഴുകയും ചെയ്യുന്നു. ഇത് ലേഖനം സ്ഥിരീകരിക്കുന്നു: "*നിൻെറ ശത്രുക്കളെ* ***ഞാൻ*** *നിനക്കു പാദപീഠമാക്കുവോളം എൻെറ വലത്തുഭാഗത്തിരിക്കുക*" (ഹെബ്രാ.1:13).

ക്രിസ്തുവിന്റെ ഭൂമിയിലേക്കുള്ള രണ്ടാം വരവ് ക്രിസ്തുവിന്റെ സഹസ്രാബ്ദ ഭരണത്തിന്റെ അവസാനത്തി

ലാണ് സംഭവിക്കുന്നത്. അന്തിമവിധിയിലൂടെ ദുഷ്ടശക്തികളെ ഉന്മൂലനം ചെയ്ത് കർത്താവിന് സ്വയം സമർപ്പിച്ച് പിതാവിനെ മഹത്വപ്പെടുത്തും. സാത്താനെ അഗ്നി തടാകത്തിലേക്ക് അയക്കുമ്പോൾ മാത്രമേ വീണ്ടെടുപ്പിന്റെ ദൗത്യം പൂർത്തിയാകൂ എന്ന് ഇതിലൂടെ ഒന്നുകൂടി സ്ഥിരീകരിക്കപ്പെടുന്നു.

മറ്റൊരു വചനംകൂടി ശ്രദ്ധിക്കാം. "*അനന്തരം, സ്വർഗ്ഗത്തിൽ ഒരു യുദ്ധമുണ്ടായി. മിഖായേലും അവൻെറ ദൂതന്മാരും സർപ്പത്തോടു പോരാടി. സർപ്പവും അവൻെറ ദൂതന്മാരും എതിർത്തു യുദ്ധം ചെയ്തു. എന്നാൽ, അവർ പരാജിതരായി.* ***അതോടെ സ്വർഗ്ഗത്തിൽ അവർക്ക് ഇടമില്ലാതായി.*** *ആ വലിയ സർപ്പം, സർവ്വലോകത്തെയും വഞ്ചിക്കുന്ന സാത്താനെന്നും പിശാചെന്നും വിളിക്കപ്പെടുന്ന ആ പുരാതന സർപ്പം, ഭൂമിയിലേക്കു വലിച്ചെറിയപ്പെട്ടു; അവനോടു കൂടി അവൻെറ ദൂതന്മാരും. സ്വർഗ്ഗത്തിൽ ഒരു വലിയ സ്വരം വിളിച്ചു പറയുന്നതു ഞാൻ കേട്ടു:* ***ഇപ്പോൾ നമ്മുടെ ദൈവത്തിൻെറ രക്ഷയും ശക്തിയും രാജ്യവും അവിടുത്തെ അഭിഷിക്തൻെറ അധികാരവും ആഗതമായിരിക്കുന്നു.*** *എന്തെന്നാൽ, നമ്മുടെ സഹോദരരെ* ***ദുഷിക്കുകയും*** *രാപകൽ ദൈവ സമക്ഷം അവരെ പഴിപറയുകയും ചെയ്തിരുന്നവൻ വലിച്ചെറിയപ്പെട്ടു. അവരാകട്ടെ* ***കുഞ്ഞാടിൻെറ രക്തം കൊണ്ടും*** *സ്വന്തം സാക്ഷ്യത്തിൻെറ വചനം കൊണ്ടും അവൻെറമേൽ വിജയം നേടി. ജീവൻ നൽകാനും അവർ തയ്യാറായി. അതിനാൽ, സ്വർഗ്ഗമേ, അതിൽ വസിക്കുന്നവരേ, ആനന്ദിക്കുവിൻ. എന്നാൽ ഭൂമിയേ, സമുദ്രമേ നിങ്ങൾക്കു ദുരിതം. ചുരുങ്ങിയ സമയമേ അവശേഷിക്കുന്നുള്ളൂ എന്നറിഞ്ഞ് അരിശം കൊണ്ട പിശാച് നിങ്ങളുടെ അടുത്തേക്ക് ഇറങ്ങിയിട്ടുണ്ട്. താൻ ഭൂമിയിലേക്ക് എറിയപ്പെട്ടു എന്നു കണ്ടപ്പോൾ, ആൺകുട്ടിയെ പ്രസവിച്ച* ***സ്ത്രീയെ അന്വേഷിച്ച്*** *സർപ്പം പുറപ്പെട്ടു*"(വെളി.12:7–13).

ക്രിസ്തുവിന്റെ രക്തം കൊണ്ടാണ് സാത്താനെ പരാജയപ്പെടുത്തി **ദൈവത്തിന്റെ രാജ്യവും അധികാരവും പുനർസ്ഥാപിച്ചതെന്ന്** വ്യക്തമാണ്. യേശുവാണ് രക്ഷകൻ എന്നതിന് സംശയമില്ല. കുരിശു മരണത്തിലൂടെ സ്വർഗ്ഗത്തിൽ നിന്ന് നിഷ്കാസിതനായ സാത്താൻ ഭൂമിയിൽ പ്രവർത്തന നിരതനാണെന്നത് വിസ്മരിച്ചു കൂടാ. എന്താണ് സർപ്പം അമ്മയെ അന്വേഷിച്ച് നടക്കുന്നു എന്ന് പറയുന്നതിനർത്ഥം? അതിനുള്ള ഉത്തരം POC ബൈബിളിൽ നിന്നും വ്യത്യസ്ഥമായി Douay - Rheims

കത്തോലിക്കാ ബൈബിൾ വ്യക്തമാക്കുന്നു. "*നീയും സ്ത്രീയും തമ്മിലും നിന്റെ സന്തതിയും അവളുടെ സന്തതിയും തമ്മിലും ഞാൻ ശത്രുത ഉളവാക്കും. അവൾ നിന്റെ തല തകർക്കും. നീ അവളുടെ കുതികാലിൽ പരിക്കേൽപിക്കും*" (ഉൽപത്തി.3:15). പിശാച് സ്ത്രീയെ അന്വേഷിച്ച് നടക്കുന്നതിൽ നിന്നും ശത്രുത വചനത്തിൽ പറയുന്നതുപോലെ സാത്താനും സ്ത്രീയും തമ്മിലാണെന്ന് മനസ്സിലാക്കാം. ഈശോയോടുപോലുമില്ലാത്ത വിരോധം പരിശുദ്ധ അമ്മയോട് സാത്താനുണ്ടാകാനുള്ള കാരണമതാണ്. സ്വയം ദൈവമായി അവരോധിച്ച് ദൈവകോപം നേരിടേണ്ടിവന്ന ഒരുവന് ഒരു സ്ത്രീയുടെ മുന്നിൽ കീഴടങ്ങേണ്ടി വരുന്നതിന്റെ നാണക്കേട് എത്രമാത്രമാണ്.

ഉത്ഭവപാപം പോലുമില്ലാത്ത പാപരഹിതയായ പരിശുദ്ധ അമ്മയെ വ്യക്തിപരമായി പോറലേൽപിക്കാനുള്ള ശക്തിയൊന്നും സാത്താനില്ല. സ്ത്രീയുടെ നേരെ കോപിച്ച സർപ്പത്തിന്റെ തുടർ നടപടിയിൽനിന്നും അത് വ്യക്തമാണ്. ദൈവകൽപനകൾ കാക്കുന്നവരും യേശുവിന് സാക്ഷ്യം വഹിക്കുന്നവരുമായ അമ്മയുടെ പ്രിയപ്പെട്ട മക്കൾക്കുനേരെ തിരിയുന്നു. എന്തെന്നാൽ ആത്മീയമായി അമ്മ അവരിൽ വസിക്കുന്നു. "*ഏകയെങ്കിലും സകലതും അവൾക്കു സാധ്യമാണ്, മാറ്റത്തിന് അധീനയാകാതെ അവൾ സർവ്വവും നവീകരിക്കുന്നു, ഓരോ തലമുറയിലുമുള്ള വിശുദ്ധ ചേതനകളിൽ പ്രവേശിക്കുന്നു; അവരെ ദൈവ മിത്രങ്ങളും പ്രവാചകരുമാക്കുന്നു*"(ജ്ഞാനം.7:27).

ഭൂമിയിൽ പരിശുദ്ധ അമ്മയുടെ ദൗത്യം എന്താണ്? യേശുവിന് ജന്മം നൽകുക എന്നത് മാത്രമായിരുന്നുവോ? തീർച്ചയായും അല്ല. അവൾക്ക് മറ്റൊരു വലിയ ദൗത്യം കൂടിയുണ്ട്. തന്റെ മകനോടൊപ്പം പിതാവിന്റെ രക്ഷാകര ദൗത്യത്തിൽ പങ്കാളിയാകുക. അതായത് സഹരക്ഷകയാകുക. ഭൂമിയിലേക്ക് എറിയപ്പെട്ട സാത്താനെ പരാജയപ്പെടുത്തി പാതാളത്തിലേക്ക് അയക്കുന്നത് ശത്രുക്കളെ പാദപീഠമാക്കുവോളം പിതാവിന്റെ വലത്തുഭാഗത്തിരിക്കുന്ന യേശുക്രിസ്തുവല്ല പിതാവിനാൽ നിയോഗിക്കപ്പെട്ട **സഹരക്ഷകയായ** പരിശുദ്ധ അമ്മയാണ്. *ലോകത്തിന്റെ അധികാരിയായ സാത്താൻ വിധിക്കപ്പെട്ടിരിക്കുന്നെങ്കിലും* (യോഹ.16:11) വിധി പൂർണ്ണമായി നടപ്പിൽ വരുന്നത് യുഗാന്ത്യത്തിൽ മാത്രമാണ്. അതിനാൽ രക്ഷാകര ദൗത്യം പൂർത്തീകരി

ക്കുന്നത് അവൻ നിത്യമായി ഗന്ധകാഗ്നിതടാകത്തിലേക്ക് എറിയപ്പെടുമ്പോൾ മാത്രമാണെന്ന് ഒന്നുകൂടി സ്ഥിരീകരിക്കുന്നു.

ഇവിടെ ഒരു കാര്യം സൂചിപ്പിക്കാതിരിക്കാൻ നിർവ്വാഹമില്ല. വെളിപാട് 12-ലെ 'സ്ത്രി' പരിശുദ്ധ അമ്മയല്ല സഭയുടെ പ്രതീകമാണെന്ന് വിശ്വസിക്കുന്ന പ്രബലമായ ഒരു വിഭാഗം ദൈവശാസ്ത്രജ്ഞന്മാർ ഇന്ന് കത്തോലിക്കാസഭയിലുണ്ട്. "*അവൾ ഒരാൺകുട്ടിയെ പ്രസവിച്ചു. സകല ജനപദങ്ങളെയും ഇരുമ്പുദൺഡുകൊണ്ട് ഭരിക്കാനുള്ളവനാണ് അവൻ* "(വെളി.12:5). സകല ജനപദങ്ങളെയും ഭരിക്കാനുള്ളവൻ ഈശോയാണെന്ന് വിശ്വസിക്കുന്നെങ്കിൽ അവനെ പ്രസവിച്ച വെളിപാടിലെ 'സ്ത്രി' പരിശുദ്ധ അമ്മയാകാതിരിക്കുന്നതെങ്ങിനെ?

Douay - Rheims കത്തോലിക്കാ ബൈബിളിൽ ജ്ഞാനമാണ് മാതാവെന്ന് കുറച്ചുകൂടി വ്യക്തമാക്കുന്നുണ്ട്. ജ്ഞാനത്തെക്കുറിച്ച് പറയുന്നിടത്ത് പറയുന്നു: " Then the creator of all things commanded, and said to me: and he that made me, rested in my tabernacle" (Eccl.24:12). (അപ്പോൾ സകലത്തിന്റെയും സ്രഷ്ടാവ് കൽപിച്ചു, അവിടുന്നു പറഞ്ഞു; എന്നെ സൃഷ്ടിച്ച അവിടുന്നു എന്റെ സക്രാരിയിൽ - ഉദരത്തിൽ - വസിച്ചു). ദൈവത്തിന്റെ ആദ്യ സൃഷ്ടിയായ ജ്ഞാനം എങ്ങിനെയാണ് ദൈവ മാതാവാകുന്നതെന്ന സംശയം ഉദിച്ചേക്കാം. ദൈവവും ദൈവപുത്രനും ജ്ഞാനവുമെല്ലാം അരൂപികളായിരുന്നു. അതിനാൽ രക്ഷാകര ദൗത്യത്തിനായി ദൈവപുത്രന് മനുഷ്യനായി അവതരിക്കുവാൻ ആദ്യം സഹരക്ഷകയായ ജ്ഞാനം വിശുദ്ധയായ അന്നയിലൂടെ മറിയമായി അവതരിച്ച് ദൈവപുത്രന് ജന്മമേകി. ഇപ്രകാരം പരിശുദ്ധ മറിയം മനുഷ്യപുത്രനായ യേശുക്രിസ്തുവിന്റെ മാതാവായി. എന്നെ സൃഷ്ടിച്ചവൻ എന്റെ സക്രാരിയിൽ വസിച്ചു എന്ന് ജ്ഞാനം പറയുന്നതിനുള്ള കാരണം ഇതാണ്. യേശുക്രിസ്തു ഒരേ സമയം പൂർണ്ണ മനുഷ്യനും പൂർണ്ണ ദൈവവുമാകയാൽ പരിശുദ്ധ അമ്മയെ നാം ദൈവ മാതാവെന്ന് അഭിസംബോധന ചെയ്യുന്നു. എന്നിരുന്നാലും ദൈവത്വത്തിന്റെ (ത്രിത്വത്തിന്റെ) മാതാവല്ല പരിശുദ്ധ കന്യകാമറിയം. എന്നാൽ സീറോ മലബാർ സഭയിലെ ഉയിർപ്പുകാല ത്രിസന്ധാജപത്തിൽ പിതാവായ ദൈവത്തിന്റെ മാതാവായി കന്യകാമറിയത്തെ കാണുന്നതിന്റെ കാരണം എന്തെന്നെനിക്കറിയില്ല.

Douay-Rheims Bible -നുള്ള പ്രാമുഖ്യം കുറഞ്ഞതും, "*അതേ സമയം ആദത്തിന്റെ സന്തതിയെന്ന നിലയിൽ രക്ഷിക്കപ്പെടേണ്ടവരിൽ ഒരുവളാണ് മറിയവും*" എന്ന ആശയം പ്രബലമായതും രണ്ടാംവത്തിക്കാൻ സൂനഹദോസിനു ശേഷമാണ്. ഗലാത്തിയർക്കുള്ള ലേഖനത്തിൽ പറയുന്നു: "*കാലസമ്പൂർണ്ണത വന്നപ്പോൾ ദൈവം തന്റെ പുത്രനെ അയച്ചു. അവൻ **സ്ത്രീയിൽ നിന്നു** ജാതനായി; നിയമത്തിന് അധീനനായി ജനിച്ചു*" (4:4). അമലോത്ഭയാണെന്ന് പ്രഖ്യാപിക്കുകയും, ദൈവത്തിന്റെ സൃഷ്ടിക്കപ്പെട്ട ജ്ഞാനമാണ് പരിശുദ്ധ കന്യകാമറിയമെന്ന് സഭയുടെ ആരംഭകാലം മുതൽ മനസ്സിലാക്കിയിരുന്നു എന്ന് കത്തോലിക്കാസഭയുടെ മതബോധനഗ്രന്ഥം പഠിപ്പിക്കുകയും (CCC.721) ചെയ്യുമ്പോൾ രക്ഷിക്കപ്പെടേണ്ടവരിൽ ഒരുവളാണ് മറിയം എന്നു പറയുന്നത് വിരോധാഭാസമല്ലേ?

ദൈവമനുഷ്യന്റെ സ്നേഹഗീതയിൽ ദൈവത്തിന്റെ ആദ്യ സൃഷ്ടി മറിയത്തിന്റെ ആത്മാവാണെന്നും മനുഷ്യവംശം മുഴുവൻ ഒരുമിച്ചു സ്നേഹിക്കുന്നതിലുമധികം സ്നേഹിക്കാൻ തന്റെ അമ്മയ്ക്കു കഴിയുമെന്നും ലോകത്തിന്റെ രക്ഷ അവളിലാണെന്നും സ്നേഹത്തിൽ പിതാവിനോട് ഒന്നായി ലയിച്ചുചേർന്നതാണ് അവളുടെ ആത്മാവെന്നും യേശു പറയുന്നു. (ദൈവമനുഷ്യന്റെ സ്നേഹഗീത. Volume 8. page 234). Douay-Rheims ബൈബിളിലെ ഒരു വചനം ഇത് സ്ഥിരീകരിക്കുന്നു. "*He created her in the Holy Ghost, and saw her, and numbered her, and measured her*" (Eccl.1:9). അതായത് *അവൻ അവളെ പരിശുദ്ധാത്മാവിൽ സൃഷ്ടിച്ചു, അവളെ കണ്ടു, എണ്ണി, അളന്നു.*

ഉൽപത്തി 3:15 പ്രകാരം യഥാർത്ഥത്തിൽ ശത്രുത സാത്താനും സ്ത്രീയും തമ്മിലും, സാത്താന്റെ സന്തതിയും സ്ത്രീയുടെ സന്തതിയും തമ്മിലാണ്. സ്ത്രീയുടെ സന്തതി വചനം മാംസം ധരിച്ച ഈശോയാണ്. അതുകൊണ്ടാണ് ലൂക്കാ 8:21-ൽ ഈശോ പറയുന്നത്: "*ദൈവവചനം ശ്രവിക്കുകയും അതനുസരിച്ചു പ്രവർത്തിക്കുകയും ചെയ്യുന്നവരാണ് എന്റെ അമ്മയും സഹോദരരും.*" ഇപ്രകാരം ദൈവവചനം അനുസരിച്ച് പ്രവർത്തിക്കുന്നവരെല്ലാം സാത്താന്റെ ശത്രുക്കളായി മാറുന്നു. അതിനാലാണ് വെളിപാട് 12-17 ൽ പറയുന്നുത്: "*ദൈവ കൽപനകൾ കാക്കുന്നവരും യേശുവിന് സാക്ഷ്യം വഹിക്കുന്നവരുമായി അവളുടെ സന്താനങ്ങളിൽ ശേഷിച്ചിരുന്നവരോട് യുദ്ധം ചെയ്യുവാൻ*

*അതു പുറപ്പെട്ടു.*" തിരുവചനമനുസരിച്ച് ആരൊക്കെയാണ് ശത്രു പക്ഷത്തുള്ളവർ എന്നു മനസ്സിലാക്കിയാൽ ഒരു പക്ഷെ കുറച്ചു കൂടി വ്യക്തത ലഭിക്കും. റോമാക്കാർക്കുള്ള ലേഖനം 5:10–ൽ പറയുന്നു: "***നാം ശത്രുക്കളായിരുന്നപ്പോൾ*** *അവിടുത്തെ പുത്രൻെറ മരണത്താൽ ദൈവവുമായി രമ്യതപ്പെട്ടുവെങ്കിൽ, .....*" വീണ്ടും 6:3–ൽ പറയുന്നു: "*യേശുക്രിസ്തുവിനോട് ഐക്യപ്പെടാൻ ജ്ഞാനസ്നാനം സ്വീകരിച്ച നാമെല്ലാവരും അവൻെറ മരണത്തോട് ഐക്യപ്പെടാനാണ് ജ്ഞാനസ്നാനം സ്വീകരിച്ചതെന്നു നിങ്ങൾക്കറിഞ്ഞുകൂടേ?*" ഇതിൽ നിന്നും വിശ്വസിച്ച് ജ്ഞാനസ്നാനം സ്വീകരിക്കാത്തവരെല്ലാം ആത്മീയമായി ശത്രു പക്ഷത്തുള്ളവരാണെന്ന് മനസ്സിലാക്കാം. ഈ ലോകത്തിന്റെ അധിപൻ സാത്താനായതിനാലാണ് ഈ കാലഘട്ടത്തിൽ വിശ്വാസികൾ അകാരണമായി പീഢിപ്പിക്കപ്പെടുന്നത്.

POC ബൈബിളിൽ '*അവൻ നിന്റെ തലയെ തകർക്കും നീ അവന്റെ കുതികാലിൽ പരിക്കേൽപിക്കും*' എന്നാണ് പറയുന്നത്. **ഒരു സൃഷ്ടിയായ സാത്താൻ തന്റെ സൃഷ്ടാവായ ഈശോയെ പരിക്കേൽപിക്കും എന്നു പറയുന്നതു തന്നെ ഒരു വിരോധാഭാസമല്ലെ?** അവന് ഇല്ലാത്ത ശക്തി അംഗീകരിച്ച് കൊടുക്കലാണ്. ഇനി ഈശോയുടെ കുരിശുമരണത്തെയാണ് ഇത് സൂചിപ്പിക്കുന്നതെങ്കിൽ അത് ശരിയല്ല. സാത്താനെ തകർത്ത് മനുഷ്യവംശത്തെ രക്ഷിക്കാനുള്ള പിതാവായ ദൈവത്തിന്റെ രക്ഷാകര പദ്ധതിയുടെ ഭാഗമാണ് കുരിശിലെ ബലി. അല്ലാതെ സാത്താൻ പരിക്കേൽപ്പിച്ചതല്ല.

ഇനി എന്താണ് കുതികാലിൽ പരിക്കേൽപിക്കും എന്നു പറയുന്നത് എന്ന് നോക്കാം. കുതികാലിൽ പരിക്കേറ്റാൽ വേഗത്തിൽ നടക്കുവാനോ പ്രവർത്തിക്കാനോ സാധിക്കാതെ വരുന്നു. മനുഷ്യനെ സൃഷ്ടിച്ച് പറുദീസയിലാക്കിയപ്പോൾ അവരെ ജീവന്റെ വൃക്ഷത്തിൽ നിന്നൂകൂടി ഭക്ഷിപ്പിച്ച് (ജ്ഞാനവും സ്ത്രീയുമായ പരിശുദ്ധ അമ്മയെകൂടി കൊടുത്ത്) അമർത്യരാക്കുക എന്നത് ദൈവീക പദ്ധതിയായിരുന്നു. ആദിമാതാപിതാക്കളുടെ പാപത്തിലൂടെ ഈ ദൈവീക പദ്ധതിക്ക് കാലവിളമ്പം വരുത്തുവാൻ സാത്താനായി എന്നതാണ് കുതികാലിൽ പരിക്കേൽപിച്ചു എന്നതുകൊണ്ട് അർത്ഥമാക്കുന്നത്. പരിശുദ്ധ അമ്മയുടെ മഹത്ത്വീകരണത്തെ താമസിപ്പിക്കാൻ സാത്താന് സാധിച്ചു. മാത്ര

മല്ല ഒരു അളവുവരെ അമ്മയെ അപകീർത്തിപെടുത്താനും അവനു സാധിച്ചു.

പരിശുദ്ധ അമ്മയെപ്പറ്റി *"സമയവും സമയങ്ങളും സമയത്തിന്റെ പകുതിയും അവൾ അവിടെ സംരക്ഷിക്കപ്പെടേണ്ടിയിരുന്നു"* എന്ന് വെളിപാട് 12:14 -ൽ പറയുന്നതിന്റെ കാരണം നോക്കാം. യേശുക്രിസ്തുവിന് ജന്മം നൽകുക മാത്രമായിരുന്നില്ല പരിശുദ്ധ അമ്മയുടെ ദൗത്യം എന്നും അത് ഇന്നും തുടർന്നുകൊണ്ടേയിരിക്കുന്നു എന്നും ഇത് വ്യക്തമാക്കുന്നു. സമയവും സമയങ്ങളും സമയത്തിന്റെ പകുതിയും എന്നതുകൊണ്ട് എന്താണ് ഉദ്ദേശിക്കുന്നത്. ദാനിയേലിന്റെ പുസ്തകത്തിൽ ഇത് വിവരിക്കുന്നുണ്ട്. ഈ അത്ഭുതങ്ങൾ അവസാനിക്കാൻ എത്രകാലം വേണമെന്ന ചോദ്യത്തിനുത്തരമായി ദൂതൻ പറയുന്നുണ്ട് *"അത് സമയവും സമയങ്ങളും സമയത്തിന്റെ പകുതിയുംവരെ ആയിരിക്കും"* (12:7). അന്ന് ജീവന്റെ ഗ്രന്ഥത്തിൽ പേരുള്ള എല്ലാവരും രക്ഷിക്കപ്പെടും, ഭൂമിയിലെ പൊടിയിൽ ഉറങ്ങുന്ന അനേകർ ഉണരും, ചിലർ നിത്യജീവനായും ചിലർ ലജ്ജയ്ക്കും നിത്യ നിന്ദയ്ക്കുമായും. അനേകർ അങ്ങുമിങ്ങും ഓടിനടക്കുകയും അറിവു വർദ്ധിക്കുകയും ചെയ്യും (12:1,2,4). ഇതെല്ലാം യുഗാന്ത്യത്തിൽ സംഭവിക്കുന്ന കാര്യങ്ങളാണ്. അതിനാൽ ഇതെല്ലാം സംഭവിക്കുന്നതുവരെ പരിശുദ്ധ അമ്മ സംരക്ഷിക്കപ്പെടേണ്ടതുണ്ട് എന്ന് പറയുന്നതിലൂടെ ഇവയിലുള്ള അമ്മയുടെ പങ്ക് വ്യക്തമാണ്.

പരിശുദ്ധ അമ്മയുടെ വളരെ പ്രധാനപ്പെട്ട ഒരു ദൗത്യമാണ് യേശുക്രിസ്തുവിന്റെ രണ്ടാം വരവിനായി ലോകത്തെ സജ്ജമാക്കുക എന്നത്. കോറിന്തോസുകാർക്കുള്ള ലേഖനത്തിൽ പൗലോസ്ശ്ലീഹ പറയുന്നുണ്ടല്ലോ: "*ആ മനുഷ്യനെ അവന്റെ അധമവികാരങ്ങൾ ഇല്ലായ്മ ചെയ്യേണ്ടതിന് പിശാചിന് ഏൽപിച്ചുകൊടുക്കണം. അങ്ങനെ അവന്റെ ആത്മാവ് കർത്താവായ യേശുവിന്റെ ദിനത്തിൽ രക്ഷപ്രാപിക്കട്ടെ*" (1കോറി.5:5). സാത്താന്റെ ശക്തിസ്രോതസ്സുകളായ ഈ ആത്മാക്കളെ അടിമത്വത്തിൽ നിന്ന് മോചിപ്പിച്ച് അവന്റെ ശക്തി ക്ഷയിപ്പിക്കുക അല്ലെങ്കിൽ തകർക്കുക എന്നതാണ് അമ്മയുടെ ദൗത്യം. ദാനിയേൽ 12:7-ൽ പറയുന്നു: "*വിശുദ്ധജനം രക്ഷിക്കപ്പെട്ടുകഴിയുമ്പോൾ ഇവ നിവർത്തിയാകും*"(പ്ശീത്ത ബൈബിൾ). RSV ബൈബിൾ പറയുന്നത് "*And that when the shattering of the power of the holy people comes to an end, all these things would be accomplished*"

എന്നാണ്. അതായത് വിശുദ്ധ ജനത്തെ തകർക്കുന്നവന്റെ ശക്തി ഇല്ലാതാകുമ്പോൾ ഇവ സംഭവിക്കും. പാപത്തിന് അടിമപ്പെട്ട് മരിച്ചുപോയ കോടാനുകോടി ആത്മാക്കൾ അവന്റെ ശക്തിയും പരിചയുമാണ്. അമ്മയുടെ ദൗത്യം എന്ന് പറയുന്നത് ഈ ആത്മാക്കളുടെ രക്ഷയാണ്. ആത്മാക്കൾ രക്ഷപ്രാപിക്കുന്നതിലൂടെ അവന്റെ ശക്തി ഇല്ലാതാകുന്നു. യേശുക്രിസ്തുവിന്റെ രണ്ടാം വരവിനു മുമ്പായി ആത്മാക്കളുടെ രക്ഷ പൂർത്തീകരിക്കേണ്ടതുണ്ട്. ഇതിനുവേണ്ടിയാണ് യുഗാന്ത്യംവരെ അമ്മ ഇവിടെ സംരക്ഷിക്കപ്പെടുന്നതും പരിശുദ്ധ കന്യകാമറിയം നരക സർപ്പത്തിന്റെ തലയെ തകർക്കും എന്ന് പറയുന്നതും. **അതുകൊണ്ടാണ് പരിശുദ്ധ അമ്മക്ക് 'സഹരക്ഷക' സ്ഥാനം ഉള്ളത്.**

എന്നാൽ "*വിശുദ്ധ ജനത്തിന്റെ ശക്തി തകർക്കാൻ കഴിയുമ്പോൾ ഇവ നിവൃത്തിയാകും*" (ദാനി.12:7) എന്ന് POC ബൈബിൾ പറയുന്നു. അത് സാത്താന്റെ അതിമോഹം മാത്രമാണ്. വിശുദ്ധ ഗ്രന്ഥത്തിൽ സാത്താന് മഹത്വം കൊടുക്കുന്ന ഈ വചനം എങ്ങനെ വന്നു എന്നത് പഠന വിഷയമാക്കേണ്ടതാണ്.

വെളിപാട് പുസ്തകത്തിൽ പറയുന്നു:"*സ്വർഗ്ഗത്തിൽ നിന്ന് ഒരു ദൂതൻ ഇറങ്ങുന്നതു ഞാൻ കണ്ടു. അവന്റെ കൈയിൽ പാതാളത്തിന്റെ താക്കോലും വലിയ ഒരു ചങ്ങലയും ഉണ്ട്. അവൻ ഒരു ഉഗ്രസർപ്പത്തെ സാത്താനും പിശാചുമായ പുരാതന സർപ്പത്തെ പിടിച്ച് ആയിരം വർഷത്തേക്കു ബന്ധനത്തിലാക്കി. അതിനെ പാതാളത്തിലേക്കെറിഞ്ഞ്, വാതിൽ അടച്ചു മുദ്രവച്ചു. ആയിരം വർഷം തികയുവോളം ജനതകളെ അവൻ വഞ്ചിക്കാതിരിക്കുന്നതിനു വേണ്ടിയാണിത്. തദനന്തരം അൽപസമയത്തേക്ക് അതിനെ അഴിച്ചുവിടേണ്ടിയിരിക്കുന്നു*"(വെളി.20:1-3).

പരിശുദ്ധ അമ്മ Fr. സ്റ്റെഫാനൊ ഗോബിയിലൂടെ വെളിപ്പെടുത്തുന്നു."*സാത്താൻ അവന്റെ എല്ലാവിധ നാരകീയ സൈനീക ശക്തികളോടും കൂടെ മരണവും അന്ധകാരവും നിറഞ്ഞുനിൽക്കുന്ന അവന്റെ രാജ്യത്തിൽ ബന്ധിക്കപ്പെടുമ്പോഴാണ് എന്റെ വിജയം പൂർണ്ണമാകുന്നത്. ബന്ധനസ്ഥനായി കഴിഞ്ഞാൽ വീണ്ടും ഈ ലോകത്തിൽ അസ്വസ്ഥതകൾ സൃഷ്ടിക്കാൻ തക്കരീതിയിൽ ഒരിക്കലും സ്വാതന്ത്ര്യം നേടില്ല.*

*ഇതിനുവേണ്ടി ആ പുരാതന സർപ്പത്തെ ആ മഹാവ്യാളിയെ അവന്റെ എല്ലാ അനുജരന്മാരോടുമൊത്ത് ബന്ധിതനാക്കു*

*വാൻ പാതാളത്തിന്റെ താക്കോലും ചങ്ങലയും സൂക്ഷിക്കുന്ന ഒരു മാലാഖ സ്വർഗ്ഗത്തിൽനിന്നും ഭൂമിയിലേക്ക് വരേണ്ടതുണ്ട്. ഒരു പ്രത്യേക ദൗത്യം നിറവേറ്റാനായി ദൈവത്താൽ അയക്കപ്പെട്ട ഒരു അരൂപിയാണ് മാലാഖ.*

*ഞാൻ മാലാഖമാരുടെ രാജ്ഞിയാണ്. സാത്താനെ കീഴടക്കുക എന്ന സുപ്രധാന ദൗത്യം നിറവേറ്റാനാണ് ദൈവപിതാവ് എന്നെയും അയച്ചിരിക്കുന്നത്.*

*വാസ്തവത്തിൽ ആദിമുതലേ തന്നെ സർപ്പത്തിന്റെ ശത്രുവായ സ്ത്രീ ഞാൻ തന്നെയാണെന്ന് പ്രഖ്യാപിതമായ സംഗതിയാണ്. അവനോട് യുദ്ധം ചെയ്യുന്നവൾ ഞാനാണ്. അന്തിമ വേളയിൽ അവന്റെ തല തകർക്കുന്നവളും ഞാൻ തന്നെ. നീയും സ്ത്രീയും തമ്മിലും നിന്റെ സന്തതിയും അവളുടെ സന്തതിയും തമ്മിലും ഞാൻ ശത്രുത ഉളവാക്കും. അവൾ നിന്റെ തലതകർക്കും. നി അവളുടെ കുതികാൽ വെട്ടും*

*എന്റെ സന്തതി ക്രിസ്തുവാണ്. രക്ഷാകരദൗത്യം നിറവേറ്റുകയും നിങ്ങളെ സാത്താന്റെ ബന്ധനത്തിൽ നിന്നും മോചിപ്പിക്കുകയും ചെയ്ത അവനിലൂടെ എന്റെ സംപൂർണ്ണ വിജയം സാക്ഷാൽകരിക്കപ്പെടും.*

*അതുപോലെ തന്നെ പാതാളകവാടങ്ങൾ അടക്കുവാനും തുറക്കുവാനും അനുയോജ്യമായ താക്കോലും എന്നെ ഏൽപിച്ചിട്ടുണ്ട്.*

*ആ താക്കോൽ യേശുവിൽ ഉൾക്കൊണ്ടിരിക്കുന്ന ശക്തിയുടെ പ്രതീകമാണ്. ഈ അർത്ഥത്തിൽ ഈ വിശ്വത്തിന്റെ താക്കോൽ കൈയ്യാളുന്നവൻ അവതരിക്കപ്പെട്ട വചനം മാത്രമാണ്. കാരണം എല്ലാം അവനിലൂടെയാണ് സൃഷ്ടിക്കപ്പെട്ടിരിക്കുന്നത്. ആകയാൽ യേശുവാണ് സ്വർഗ്ഗവും ഭൂമിയും പാതാളവുമടങ്ങുന്ന ഈ വിശ്വത്തിന്റെ നാഥനും രാജാവും.*

*എന്റെ പുത്രൻ യേശു മാത്രമാണ് പാതാളത്തിന്റെ താക്കോൽ കൈയ്യാളുന്നത്. അവൻ തുറക്കുന്നത് മറ്റാരും അടക്കില്ല. അവൻ അടക്കുന്നത് മറ്റാരും തുറക്കില്ല.*

*നിങ്ങൾക്കും എന്റെ പുത്രനും ഇടയിലുള്ള മധ്യസ്ഥയെന്ന നിലയിൽ അവന്റെ ദിവ്യശക്തി പ്രതിഫലിക്കുന്ന ആ താക്കോൽ എന്നെ അവൻ ഏൽപിച്ചിരിക്കുന്നു.* ***സാത്താനെയും***

***അവന്റെ ദുഷ്ട സൈന്യത്തെയും കീഴടക്കുന്ന ദൗത്യം ഇനി എന്റേതാണ്.*** *ഈ താക്കോലുപയോഗിച്ചാണ്. പാതാള കവാട ങ്ങൾ ഞാൻ അടക്കുകയും തുറക്കുകയും ചെയ്യുന്നത്.*

*എന്നിലൂടെയും എന്നോടൊത്തും നടത്തിയ പ്രാർത്ഥ നയാണ് ആ ഭീകരവ്യാളിയെ ബന്ധിപ്പിക്കുന്നതിനുള്ള ചങ്ങല. ഈ ചങ്ങലയാകട്ടെ, പരിശുദ്ധ ജപമാലയുടെ പ്രാർത്ഥനകളിൽ ഏറ്റം പ്രഥമമായി ചങ്ങലയുടെ ദൗത്യം, അവന്റെ ചില പ്രവർത്ത നങ്ങൾക്ക് കടിഞ്ഞാണിടുക എന്നതാണ്. അതുകഴിഞ്ഞാൽ ചങ്ങല ബന്ധനത്തിനുപയോഗിക്കുന്നു. ഏറ്റം അവസാനമായി. ചങ്ങലയിൽ ബന്ധിതനായവന്റെ എല്ലാ പ്രവർത്തനങ്ങളും നിർ വീര്യമാക്കപ്പെടുന്നു."* (നമ്മുടെ ദിവ്യനാഥ വൈദി. No. 479). ഇതിലൂടെ മുമ്പ് പറഞ്ഞ വചനങ്ങൾക്ക് കൂടുതൽ വ്യക്തത ലഭിക്കുന്നു.

പരിശുദ്ധ അമ്മയ്ക്കുള്ള 'സഹരക്ഷക' സ്ഥാനം പാപ്പ മാരുടെ പ്രബോധനങ്ങളിൽ കാണാം. 15-ാം ബനഡിക്ട് പാപ്പ 'ഇന്റർ സൊഡാലിയ' എന്ന അപ്പസ്തോലിക തിരുവെഴുത്തിൽ പറയുന്നതിപ്രകാരമാണ്. ക്രിസ്തുവിനോടുകൂടെ മറിയം മനു ഷ്യവർഗത്തെ രക്ഷിച്ചു. തന്റെ സഹിക്കുന്ന പുത്രനോടൊത്ത് അത്രയധികം അവൾ സഹിച്ചു. മരിക്കുന്ന തന്റെ പുത്രനോ ടൊത്ത് അത്രമാത്രം അവൾ മരിച്ചു. തന്റെ പുത്രന്റേമേലുള്ള അമ്മയ്ക്കടുത്തുള്ള അവകാശങ്ങൾ അത്രയധികമായി അവൾ മാനവരക്ഷക്കായി ബലികഴിച്ചു. അതിനാൽ ക്രിസ്തുവിനോടു കൂടെ മറിയം ഈ ലോകത്തെ രക്ഷിച്ചു എന്നു പറയുന്നത് ന്യായയുക്തമാണ്. 11-ാം പിയൂസ് പാപ്പ തന്റെ 'ഒസ്സവത്തോരെ റൊമാനോ' എന്ന തിരവെഴുത്തിൽ മൂന്നു തവണ പരിശുദ്ധ മറിയത്തെ സഹരക്ഷക എന്ന് വിശേഷിപ്പിച്ചിട്ടുണ്ട്. ഒരിടത്ത് പറയുന്നു: കരുണയുടെ മാതാവെ, കുരിശുമരം ആകുന്ന അൾത്താരയിൽ അങ്ങേ പ്രിയപുത്രൻ മനുഷ്യ രക്ഷ നിർവഹി ച്ചുകൊണ്ടിരുന്നപ്പോൾ അമ്മ അവിടെ നിന്ന് പുത്രനോടൊത്ത് സഹിച്ചുകൊണ്ട് സഹരക്ഷകയായി. അങ്ങനെ അമ്മേ നീ രക്ഷാകര കർമ്മത്തിന്റെ വിലമതിക്കാനാവാത്ത ഫലങ്ങൾ നിന്റെ കുമാരനോടൊപ്പം ഞങ്ങൾക്കായി കരുതി സൂക്ഷിച്ചു. 12-ാം പിയൂസ് പാപ്പ തന്റെ 'മ്യൂണിഫിച്ചേന്തി സിമുസ്ദേവൂസ്' എന്ന തിരുവെഴുത്തിൽ പരിശുദ്ധ മറിയത്തെ വിളിച്ചത് രക്ഷ കന്റെ വൽസല സഹപ്രവർത്തക എന്നാണ്. രക്തസാക്ഷിക

ളുടെ രാജാവിനൊപ്പം അവർണ്ണനീയമായ രക്ഷാ കർമ്മത്തിൽ അമ്മയും സഹപ്രവർത്തകയുമെന്ന നിലക്ക് സഹകരിച്ച പരിശുദ്ധ മറിയം എന്നേക്കും അവിടത്തോടൊത്തു നില കൊള്ളുന്നു. ഈ രക്ഷാകർമ്മത്തിന്റെ ഫലങ്ങൾ വിതരണം ചെയ്യുന്നതിന് സർവ്വ അധികാരത്തോടെ തന്നെയാണവൾ നിലകൊള്ളുന്നത്. കൂടാതെ ജോൺപോൾ രണ്ടാമൻ പാപ്പ പല പ്പോഴും പരിശുദ്ധ മറിയത്തെ സഹരക്ഷകയെന്ന് അഭിസംബോ ധന ചെയ്തിട്ടുണ്ട് എന്നതും വിസ്മരിക്കരുത്.

ജ്ഞാനത്തിന്റെ പുസ്തകം 7-ാം അദ്ധ്യായം 27-ാം തിരുവചനം പറയുന്നു: "*ഏകയെങ്കിലും സകലതും അവൾക്കു സാധ്യമാണ്. മാറ്റത്തിന് അധീനയാകാതെ അവൾ സർവ്വടവും നവീകരിക്കുന്നു. ഓരോ തലമുറയിലുമുള്ള വിശുദ്ധ ചേതന കളിൽ പ്രവേശിക്കുന്നു; അവരെ ദൈവമിത്രങ്ങളും പ്രവാചക രുമാക്കുന്നു.*" ഇപ്രകാരം ദൈവകൽപനകൾ കാക്കുന്നവരും യേശുവിന് സാക്ഷ്യം വഹിക്കുന്നവരുമായ അമ്മയ്ക്ക് പ്രിയ പ്പെട്ട മക്കളിലൂടെ ആത്മാക്കളുടെ രക്ഷ പൂർത്തീകരിക്കുന്നു. അതുകൊണ്ടാണ് ഫാത്തിമായിൽ പ്രത്യക്ഷപ്പെട്ടപ്പോൾ മൂന്നു കുട്ടികൾക്കും നരകത്തിലെ ദൃശ്യം കാണിച്ചുകൊടുക്കുകയും അവർക്കു വേണ്ടി കൂടുതൽ ജപമാലകൾ ചൊല്ലി പ്രാർത്ഥി ക്കാൻ ആവശ്യപ്പെടുകയും ചെയ്തത്. കൂടാതെ ഈ കാലഘ ട്ടത്തിൽ ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ പരിശുദ്ധ അമ്മ പൂർവ്വീകർക്കുവേണ്ടി പ്രാർത്ഥിക്കേണ്ടതിന്റെ ആവശ്യകത വെളിപ്പെടുത്തികൊണ്ടിരിക്കുന്നു.

പരിശുദ്ധ അമ്മയെക്കുറിച്ച് തിരുവചനങ്ങളിൽ പ്രത്യ ക്ഷത്തിൽ കുറച്ച് പരാമർശങ്ങളെയുള്ളുവെങ്കിലും പരോക്ഷ മായി വളരെയേറെയുണ്ട്. ഉൽപത്തിയുടെയും വെളിപാടിന്റെയും പുസ്തകങ്ങളിൽ സ്ത്രീയായും സുഭാഷിതങ്ങളിലും ബാറൂ ക്കിന്റെയും പ്രഭാഷകന്റെയും പുസ്തകങ്ങളിൽ ജ്ഞാനമായു ള്ളവ പരിശുദ്ധ അമ്മയെക്കുറിച്ചാണെന്ന് ആദിമകാലം മുതൽ സഭ വിശ്വസിച്ചു വരുന്നുണ്ട്. ഈശോ പറയുന്നു: "*.....ഞാൻ എന്റെ പിതാവിൽ നിന്ന് അധികാരം സ്വീകരിച്ചതുപോലെ തന്നെ പുലർ കാല നക്ഷത്രം ഞാൻ അവനു നൽകും*" (വെളി.2:28). വീണ്ടും മറ്റൊരു വചനം പറയുന്നു: "*.....മാതാവിൻെറ ഉദരത്തിൽ നിന്നു പുറത്തുവരുന്ന നിമിഷം മുതൽ **സർവ്വരുടെയും മാതാവിൻെറ** അടുത്തേക്കു മടങ്ങുന്നതുവരെ ആദത്തിൻെറ സന്തതികളുടെ*

*മേൽ ഭാരമുള്ള നുകം വയ്ക്കപ്പെട്ടിരിക്കുന്നു"* (പ്രഭാ.40:1). ഓരോ മനുഷ്യനും അവസാനം സർവ്വരുടെയും മാതാവായ പരിശുദ്ധ അമ്മയുടെ(ജ്ഞാനവും സ്ത്രീയുമായ) അടുക്കൽ എത്തുമെന്ന ല്ലെ ഈ വചനങ്ങൾ സ്പഷ്ടമാക്കുന്നത്. മറ്റൊരു വചനം പറയുന്നു *"വിജയം വരിക്കുന്നവനു ഞാൻ നിഗൂഢ മന്ന നൽകും"* (വെളി. 2:17). നിഗൂഢ മന്ന – ഇതുവരെയും വെളിപ്പെടുത്താത്തത് – പുലർകാല നക്ഷത്രവും ജീവന്റെ വൃക്ഷവുമായ പരിശുദ്ധ അമ്മയാണ്. ഇപ്രകാരം സൃഷ്ടികർമ്മം മുതൽ അന്ത്യവിധിവരെ പ്രവർത്തന നിരതയായ പരിശുദ്ധ അമ്മയെ അംഗീകരിക്കാതിരിക്കുന്നത്, അമ്മയുടെ സഹായം തേടാതിരിക്കുന്നത് ആത്മ രക്ഷയെ പ്രയാസമേറിയതാക്കും.

ഒരു വിഭാഗം ദൈവമക്കളുടെ ബുദ്ധിയിൽ അന്ധകാരം നിറച്ച് വചനത്തിന് തെറ്റായ വ്യാഖ്യാനങ്ങൾ നൽകിക്കൊണ്ട് സാത്താൻ പരിശുദ്ധ അമ്മയെ അപകീർത്തിപ്പെടുത്തുവാനും അവഹേളിക്കുവാനും ശ്രമിക്കുന്നു. ഒരു പരിധിവരെ അതിൽ വിജയിക്കാനും ഒരു വിഭാഗത്തെ അമ്മക്കെതിരെ തിരിക്കാനും അവനു സാധിച്ചു. പരിശുദ്ധ അമ്മക്ക് ദൈവപുത്രന് ജന്മം കൊടുക്കുക എന്ന ദൗത്യം മാത്രമെയുള്ളൂ എന്ന് വിശ്വസിക്കുന്ന ഒരു വിഭാഗമാണ് അമ്മയെ ഏറ്റവും കുടുതൽ അവഹേളിക്കുകയും ആക്രമിക്കുകയും ചെയ്യുന്നത്. പരിശുദ്ധ അമ്മയെ മുട്ടത്തോടിനോട് ഉപമിക്കുന്നവർ അവരുടെ അജ്ഞതയെയാണ് വിളിച്ചോതുന്നത്. ഇതിനുതെളിവായി അവർ പറയുന്ന ഒന്നാണ് കാനായിലെ കല്യാണ വിരുന്നിൽ യേശു തന്റെ അമ്മയെ സ്ത്രീയെ എന്നു വിളിച്ചു എന്നും, എനിക്കും നിനക്കും എന്ത് എന്ന് ചോദിച്ചു എന്നതും.

ആ പ്രസക്ത വചന ഭാഗങ്ങൾ ഇപ്രകാരമാണ്. *"അവിടെ വീഞ്ഞു തീർന്നുപോയപ്പോൾ യേശുവിന്റെ അമ്മ അവനോട് പറഞ്ഞു: അവർക്ക് വീഞ്ഞില്ല. യേശു അവളോട് പറഞ്ഞു. സ്ത്രീയെ എനിക്കും നിനക്കും എന്ത്? എന്റെ സമയം ഇനിയും ആയിട്ടില്ല. അവന്റെ അമ്മ പരിചാരകരോട് പറഞ്ഞു. അവൻ നിങ്ങളോട് പറയുന്നത് ചെയ്യുവിൻ."* (യോഹ. 2:3-5). സ്ത്രീയായ എന്റെ അമ്മേ (സ്ത്രീയുടെ ദൗത്യം വഹിക്കുന്നവളെ) ഈ കാര്യത്തിൽ അമ്മയ്ക്കും എനിക്കും എന്താണ് കാര്യമുള്ളത്? വീഞ്ഞു തീർന്നുപോയെങ്കിൽ അത് അവരുടെ കാര്യമല്ലെ? ഇനി എന്തെങ്കിലും ചെയ്യണമെങ്കിൽ തന്നെ അതിനുള്ള സമയവുമായിട്ടില്ല

എന്നാണ് യേശു പറഞ്ഞതിനർത്ഥം. എന്നാൽ വീട്ടുകാരുടെ വിഷമാവസ്ഥയിൽ അലിവു തോന്നിയ അമ്മയ്ക്ക് സമയമായില്ലെങ്കിൽ പോലും തന്റെ ആഗ്രഹം മകൻ സാധിപ്പിച്ചു തരും എന്ന കാര്യത്തിൽ ഒരു സംശയം പോലുമുള്ളതായി കാണുന്നില്ല. അതുകൊണ്ടാണ് മകന്റെ മറുപടിക്ക് ഒട്ടും വഴങ്ങാതെ പരിചാരകരോട് *'അവൻ പറയുന്നത് ചെയ്യുക'* എന്നു പറഞ്ഞത്. എന്തുകൊണ്ടെന്നാൽ അവൻ പറയുമെന്ന് അമ്മയ്ക്ക് അത്രമാത്രം ഉറപ്പുണ്ടായിരുന്നു. ഈ സംഭവത്തിലൂടെ യഥാർത്ഥത്തിൽ തന്റെ അമ്മ ആരാണെന്ന് – ഉൽപത്തി 3:15–ലെ സ്ത്രീയാണെന്ന് – യേശു വെളിപ്പെടുത്തുകയായിരുന്നു. ഗലാത്തിയർക്കുള്ള ലേഖനത്തിൽ പറയുന്നുണ്ടല്ലോ: "*കാലസമ്പൂർണ്ണത വന്നപ്പോൾ ദൈവം തന്റെ പുത്രനെ അയച്ചു. അവൻ **സ്ത്രീയിൽനിന്നു** ജാതനായി; നിയമത്തിന് അധീനനായി ജനിച്ചു*" (4:4). ഇതിലൂടെ അമ്മ അവഹേളിക്കപ്പെടുകയായിരുന്നില്ല, മറിച്ച് അമ്മയ്ക്ക് മകന്റെമേലുള്ള സ്വാധീനം വെളിപ്പെടുകയും അമ്മ മഹത്വപ്പെടുകയുമായിരുന്നു.

ഒരു വിഭാഗം ദൈവമക്കൾ പരിശുദ്ധ അമ്മയോട് ചേർന്ന് നിന്ന് സർപ്പം അവന്റെ വായിൽ നിന്ന് ഒഴുക്കിയ ദുർവ്യാഖ്യാനങ്ങളെ എതിർത്ത് തോൽപ്പിച്ച് അമ്മയെ മഹത്വപ്പെടുത്തുന്നു. ഭൂമി അവളെ സഹായിച്ചു എന്ന് പറയുന്നതിനർത്ഥം അതാണ്. ഇതിനു വേണ്ടിയാണ് യേശു കുരിശിൽ കിടന്നുകൊണ്ട് തന്റെ അമ്മയെ, താൻ സ്നേഹിക്കുന്ന, തന്നെ സ്നേഹിക്കുന്ന ഓരോ മക്കൾക്കും പരസ്പരം ഏൽപിച്ചു കൊടുത്തത്. സാത്താൻ ഇത്തരത്തിലുള്ളവരെ തെരഞ്ഞു പിടിച്ച് ആക്രമിക്കുന്നത് അതുകൊണ്ടാണ്. "*സർപ്പത്തിന്റെ വായിൽനിന്നു രക്ഷപെട്ടു തന്റെ സങ്കേതമായ മരുഭൂമിയിലേക്കു പറന്നുപോകാൻ വേണ്ടി **ആ സ്ത്രീക്കു വൻകഴുകന്റെ രണ്ടു ചിറകുകൾ നൽകപ്പെട്ടു.** സമയവും സമയങ്ങളും സമയത്തിന്റെ പകുതിയും അവൾ അവിടെ സംരക്ഷിക്കപ്പെടേണ്ടിയിരുന്നു*"(വെളിപാട്.12:14). ഉത്ഭവപാപംപോലും ഇല്ലാതെ ജനിക്കുകയും പാപമില്ലാതെ ജീവിക്കുകയും ചെയ്ത പരിശുദ്ധ അമ്മയെ ദ്രോഹിക്കാൻ സാത്താനാകില്ല. അതിനാൽ സാത്താൻ അമ്മയുടെ പ്രിയപ്പെട്ട മക്കൾക്കുനേരെ (അമ്മ വസിക്കുന്നവർക്കു നേരെ) തിരിയുന്നു. സാത്താനുമായുള്ള യുദ്ധത്തിൽ അവനെതിരെ പടപൊരുതുവാൻ നൽകിയിട്ടുള്ള ശക്തമായ ആയുധങ്ങളായ **പരിശുദ്ധ കുർബ്ബാനയും, ജപമാലയും** ആണ് വൻകഴുകന്റെ രണ്ടു ചിറകുകൾ

എന്നു പറയുന്നത്. സ്വർഗ്ഗം നൽകിയ ഈ ആയുധങ്ങൾ ധരിച്ചിരിക്കുന്നവരെ കീഴ്പ്പെടുത്തുക സാത്താന് അസാധ്യമാകയാൽ വിശ്വാസികൾ ഇവ മുറുകെ പിടിക്കണം.

Fr. സ്റ്റെഫാനൊ ഗോബിയിലൂടെ മാതാവ് വെളിപ്പെടുത്തുകയുണ്ടായി; "*ഭൂമിയിൽ ആധിപത്യം സ്ഥാപിച്ച് വിജയം വരിക്കാൻ ആ ചുവന്ന സർപ്പം, സൂര്യനെ ധരിച്ചിരിക്കുന്ന സ്ത്രീയെ പീഡിപ്പിക്കാൻ ഇറങ്ങി പുറപ്പെട്ടിട്ടുണ്ട്. സത്രീയെ മുക്കിക്കളയാൻ സർപ്പം അവന്റെ വായിൽ നിന്ന് ഒരു ജലപ്രവാഹം തുറന്നു വച്ചിട്ടുണ്ട്. നിങ്ങളുടെ സ്വർഗ്ഗീയ മാതാവിനെ, അവൾക്ക് പരിശുദ്ധ ത്രിത്വം നൽകിയിരിക്കുന്ന സ്ഥാനത്തു നിന്ന് താഴെയിറക്കുവാൻ യത്നിക്കുന്ന* ***ദൈവശാസ്ത്രസിദ്ധാന്തങ്ങളല്ലാതെ*** *മറ്റെന്താണ് ഈ ജലപ്രവാഹം? ഈ സിദ്ധാന്തങ്ങൾ ആത്മാക്കളിലും എന്റെ അനേകം മക്കളുടെ ജീവിതത്തിലും പ്രവേശിച്ചു.* ***എന്റെ കർത്താവ് എന്നെ അലങ്കരിച്ചിരിക്കുന്ന ചില പ്രത്യേകാനുകൂല്യങ്ങളെ നിരാകരിക്കുന്നതിനു പോലും തുനിഞ്ഞുകൊണ്ട്*** *എന്നെ നിഷ്പ്രഭമാക്കുന്നതിന് ഈ സിദ്ധാന്തങ്ങൾക്ക് കഴിഞ്ഞിട്ടുണ്ട്. മഹാജല പ്രളയത്തിൽ നിന്ന് ഓടി രക്ഷപ്പെടാൻ സ്ത്രീക്ക് ഒരു വലിയ കഴുകന്റെ ചിറകുകൾ നൽകപ്പെട്ടു. അങ്ങനെ മരുഭൂമിയിൽ തനിക്കായി ഒരു സ്ഥലം കണ്ടുപിടിക്കുന്നതിന് അവൾക്ക് കഴിഞ്ഞു. സ്ത്രീ അപ്പോൾ കണ്ടുപിടിച്ച സ്ഥലം, എന്റെ പ്രിയ പുത്രന്മാരുടെയും എന്റെ വിമല ഹൃദയത്തിനു ആത്മപ്രതിഷ്ഠ നടത്തിയ എല്ലാവരുടെയും ആത്മാവും ഹൃദയവുമാകുന്നു*" (നമ്മുടെ ദിവ്യനാഥ വൈദി. No.201). അമ്മയുടെ വേദന കണ്ടില്ലെന്ന് നടിക്കാനാകില്ല.

'ഒരു ഇടയനും ഒരു തൊഴുത്തും' എന്ന സഭാഐക്യം സാധ്യമാകുവാൻ 'സഹരക്ഷക' എന്ന പ്രഖ്യാപനം തടസ്സമാകുമെന്ന് കരുതുന്നവർ ഓർക്കുക, മറ്റുള്ളവരെ ഈശോയിലേക്ക് അടുപ്പിക്കേണ്ടത് നമ്മുടെ വിശ്വാസം ത്യജിച്ച് അവരുടെ വിശ്വാസം സ്വീകരിച്ച് അവരെ വാരിപ്പുണർന്നിട്ടല്ല. എപ്രകാരമായിരിക്കണമെന്ന് യൂദാസ്ശ്ലീഹ തരുന്ന താക്കീത് നിസ്സാരമായി കാണരുത്. "*ചഞ്ചലചിത്തരോട് അനുകമ്പ കാണിക്കുവിൻ. അഗ്നിയിൽ അകപ്പെട്ടവരെ പിടിച്ചു കയറ്റുവിൻ. മാംസദാഹത്താൽ കളങ്കിതരായവരുടെ* ***വസ്ത്രത്തെപ്പോലും വെറുത്തുകൊണ്ട്*** *ഭയത്തോടെ അവരോടു കരുണ കാണിക്കുവിൻ* "(യൂദാ.1:22,23).

വചനം തരുന്ന താക്കീത് അവഗണിച്ചാൽ തവള പിടിച്ച പാമ്പിന്റെ ഗതിയായിരിക്കും വരിക.

മനുഷ്യ വർഗ്ഗത്തെ ദുഷ്ട പിശാചിന്റെ കരങ്ങളിൽ നിന്ന് മോചിപ്പിക്കുവാനുള്ള സ്വർഗ്ഗീയ പിതാവിന്റെ രക്ഷാകര പദ്ധതി പൂർത്തീകരിക്കുന്നതിന്, മനുഷ്യ ജന്മമെടുത്ത് സ്വന്തം ശരീരത്തിൽ ദൈവപുത്രനെ മാംസം ധരിച്ച്, ജ്ഞാനത്തിലും വിവേകത്തിലും വളർത്തി, കാൽവരിയിലെ കുരിശിൻ ചുവട്ടിൽ അവസാന നിമിഷംവരെ അവനെ പിന്തുടർന്ന് ശക്തിപ്പെടുത്തി സഹകരിച്ച, സ്ത്രീയായ, ജ്ഞാനമായ, പരിശുദ്ധ അമ്മ – യേശുക്രിസ്തുവിന്റെ രണ്ടാം വരവിനായി ലോകത്തെ സജ്ജമാക്കാൻ, ആത്മാക്കളുടെ രക്ഷയ്ക്കായി ലോകമെമ്പാടും ഓടിനടന്ന് തന്റെ മക്കളെ ബോധവൽക്കരിച്ചുകൊണ്ട്, അത്ഭുതങ്ങളും അടയാളങ്ങളും വർഷിച്ച്, ദൈവപിതാവിന്റെ പദ്ധതികളുടെ വിജയത്തിനായി രക്തകണ്ണീർ പൊഴിക്കുന്ന പരിശുദ്ധ അമ്മ – സഹരക്ഷക എന്ന പദവിക്ക് തികച്ചും അർഹയാണ്. കൂടുതൽ ജപമാലകൾ അർപ്പിച്ചുകൊണ്ട് പരിശുദ്ധ അമ്മയെ മഹത്വപ്പെടുത്തി, സാത്താന്റെ തലയെ തകർക്കുവാനുള്ള അമ്മയുടെ യജ്ഞത്തിൽ നമുക്കും സഹകാരികളാകാം. ആവേ മരിയ!



# 5

## തിരുവചനങ്ങളും ദൈവശാസ്ത്രവും

ദൈവം മനുഷ്യന് വെളിപ്പെടുത്തി കൊടുത്തതാണ് തിരുവചനങ്ങൾ. എന്നാൽ മനുഷ്യൻ തന്റെ ബുദ്ധിശക്തികൊണ്ട് ദൈവത്തെ മനസ്സിലാക്കിയതിൽ നിന്ന് രൂപപ്പെട്ടതാണ് ദൈവ ശാസ്ത്രം. അതിനാൽ ദൈവവചനങ്ങളെ നിരാകരിക്കുന്ന ഒന്നും തന്നെ ദൈവശാസ്ത്രത്തിൽ ഉണ്ടാകാൻ പാടില്ല. ദൈവവചനങ്ങ ളെ തിരുത്തുവാനോ നിർവ്വീര്യമാക്കുവാനോ ആർക്കും തന്നെ അധികാരമില്ലായെന്ന് കത്തോലിക്കാസഭയുടെ മതബോധനഗ്ര ന്ഥം വ്യക്തമായി പഠിപ്പിക്കുന്നുണ്ട്. "*എന്നാലും* ***സഭയുടെ ഈ പ്രബോധനാധികാരം ദൈവവചനത്തിന് അതീതമല്ല;*** *അതിനു ശുശ്രൂഷ നടത്തുകയാണ് ചെയ്യുന്നത്.* ***പരമ്പരാഗതമായി ലഭി ച്ചവ മാത്രമാണു സഭ തന്റെ ഔദ്യോഗിക പ്രബോധനത്തി ലൂടെ പഠിപ്പിക്കുന്നത്.*** *ദിവ്യകൽപനയാലും പരിശുദ്ധാത്മാവിന്റെ സഹായത്താലും സഭയുടെ പ്രബോധനാധികാരം* ***ദൈവവചന ത്തെ ഭക്തിപൂർവം ശ്രവിക്കുകയും വിശുദ്ധമായി പരിരക്ഷി ക്കുകയും വിശ്വസ്തതാപൂർവ്വം വിശദീകരിക്കുകയും ചെ യ്യുന്നു.*** *ദൈവാവിഷ്കൃത സത്യങ്ങളെന്നു വിശ്വസിക്കേണ്ടതി നായി നിർദ്ദേശിക്കപ്പെടുന്നവയെല്ലാം വിശ്വാസത്തിന്റെ ഈ ഏക നിക്ഷേപത്തിൽ നിന്ന് എടുക്കപ്പെടുന്നവയാണ്*"(CCC.86).

തിരുവചനങ്ങളെ വ്യാഖ്യാനിക്കുമ്പോൾ അത് എഴു തിയ പശ്ചാത്തലം, കാലഘട്ടത്തിലെ ഭാഷ, സംസ്കാരം, സാ ഹിത്യ രചനാ രീതികളെല്ലാം കണക്കിലെടുക്കേണ്ടതുണ്ട് എന്ന തിൽ സംശയമൊന്നുമില്ല. എല്ലാം അക്ഷരാർത്ഥത്തിൽ വ്യാഖ്യാ നിക്കാൻ ശ്രമിച്ചാൽ സത്യം ഗ്രഹിക്കാൻ കഴിഞ്ഞെന്നു വരില്ല.

എന്നാൽ "*വി. ഗ്രന്ഥത്തിലെ വാക്കുകൾ സൂചിപ്പിക്കുന്നതും വാക്യ വിശകലനത്തിൽ നിന്ന് അനാവൃതമാകുന്നതുമായ അർത്ഥമാണു വാച്യാർത്ഥം.* ***വി. ഗ്രന്ഥത്തിന്റെ മറ്റെല്ലാ അർത്ഥങ്ങളും വാച്യാർത്ഥത്തിൽ അധിഷ്ഠിതമാണ്*** " (CCC. 116) എന്ന വസ്തുത മറക്കരുത്. **തിരുവചനങ്ങളെല്ലാം ദൈവ നിവേശിതമാകയാൽ ഒരു വചനം വ്യാഖ്യാനിക്കുമ്പോൾ മറ്റു വചനങ്ങളോട് പൂർണ്ണമായി നീതി പുലർത്തിക്കൊണ്ടു വേണം വ്യാഖ്യാനിക്കാൻ.** ഏതെങ്കിലും വചനത്തിന്റെ അർത്ഥം പൂർണ്ണമായി ഗ്രഹിക്കുവാൻ പ്രയാസം അനുഭവപ്പെടുന്നെങ്കിൽ ആ വചനത്തിന്റെ ഇണയെ കണ്ടുപിടിച്ച് പഠിച്ചിട്ടു വേണം വ്യാഖ്യാനിക്കാൻ. അല്ലെങ്കിൽ തെറ്റുപറ്റാനിടയുണ്ട്. അതുകൊണ്ടാണ് ഏശയ്യാ 34:16-ൽ പറയുന്നത്; "*കർത്താവിൻെറ ഗ്രന്ഥത്തിൽ കണ്ടു പിടിച്ചു വായിക്കുക. ഇവയിലൊന്നും കാണാതിരിക്കുകയില്ല. ഒന്നിനും ഇണയില്ലാതിരിക്കുകയില്ല. എന്തെന്നാൽ, കർത്താവിൻെറ അധരങ്ങൾ കൽപ്പിക്കുകയും അവിടുത്തെ ആത്മാവ് അവയെ ഒരുമിച്ചു കൂട്ടുകയും ചെയ്തിരിക്കുന്നു.*"

കത്തോലിക്കാ സഭയുടെ മതബോധന ഗ്രന്ഥത്തിൽ പറയുന്നു: "*ആവിഷ്കൃത സത്യങ്ങൾ നമ്മുടെ സ്വാഭാവിക ബുദ്ധിയുടെ വെളിച്ചത്തിൽ സത്യവും സുഗ്രാഹ്യവുമായി കാണപ്പെടുന്നു എന്ന വസ്തുതയല്ല വിശ്വസിക്കാൻ നമ്മെ പ്രേരിപ്പിക്കുന്നത്. പ്രത്യുത, അവ വെളിപ്പെടുത്തുന്ന ദൈവത്തിന്റെ,* ***വഞ്ചിക്കുവാനോ വഞ്ചിക്കപ്പെടുവാനോ കഴിയാത്ത ദൈവത്തിന്റെ, ആധികാരികതയുടെ അടിസ്ഥാനത്തിലാണു നാം വിശ്വസിക്കുന്നത്.*** *ഇങ്ങനെയാണെങ്കിലും നമ്മുടെ വിശ്വാസ വിധേയത്വം യുക്തിക്ക് അനുസൃതമായിരിക്കേണ്ടതിനായി പരിശുദ്ധാത്മാവിന്റെ ആന്തരിക സഹായങ്ങൾക്കൊപ്പം ദൈവാവിഷ്കരണത്തിന്റെ ബാഹ്യമായ തെളിവുകളും ഉണ്ടായിരിക്കണമെന്നു ദൈവം തിരുമനസ്സായി. ക്രിസ്തുവിന്റെയും വിശുദ്ധരുടെയും അത്ഭുതങ്ങളും പ്രവചനങ്ങളും, സഭയുടെ വളർച്ചയും വിശുദ്ധിയും, അവളുടെ ഫലപുഷ്ടിയും സ്ഥിരതയും ദൈവാവിഷ്കരണത്തിന്റെ ഏറ്റവും ഉറപ്പുള്ളവയും സർവ്വരുടെയും ബുദ്ധിക്ക് ഇണങ്ങുന്നവയുമായ അടയാളങ്ങളാണ്. വിശ്വാസം നൽകുന്ന വിധേയത്വം, യാതൊരു വിധത്തിലും മനസ്സിന്റെ അന്ധമായ ഒരു പ്രേരണയല്ല എന്നു കാണിച്ചു തരുന്ന വിശ്വാസ്യതയുടെ പ്രേരകഘടകങ്ങളാണവ* " (CCC.156).

എന്നാൽ കാലഘട്ടങ്ങൾക്കനുസരിച്ച് വചനങ്ങളെ വ്യാഖ്യാനിക്കാൻ ആരംഭിച്ചതോടെ വചനവുമായി പൊരുത്തപ്പെടാത്ത പല പഠനങ്ങളും സഭയിൽ സ്ഥാനം പിടിച്ചിരിക്കുന്നു. ചില ഉദാഹരണങ്ങൾ നോക്കാം.

ആദ്യമായി ഉൽപത്തി പുസ്തകത്തിലെ ഒരു വചനം തന്നെ പരിഗണിക്കാം. *"മനുഷ്യർ ഭൂമിയിൽ പെരുകാൻ തുടങ്ങുകയും അവർക്കു പുത്രിമാർ ജനിക്കുകയും ചെയ്തപ്പോൾ മനുഷ്യപുത്രിമാർ അഴകുള്ളവരാണ് എന്നു കണ്ട് ദൈവപുത്രന്മാർ തങ്ങൾക്ക് ഇഷ്ടപ്പെട്ടവരെയെല്ലാം ഭാര്യമാരായി സ്വീകരിച്ചു. അപ്പോൾ ദൈവമായ കർത്താവു പറഞ്ഞു: എന്റെ ചൈതന്യം മനുഷ്യനിൽ എന്നേക്കും നിലനിൽക്കുകയില്ല. അവൻ ജഡമാണ്. അവന്റെ ആയുസ്സ് നൂറ്റിയിരുപതു വർഷമായിരിക്കും. ദൈവപുത്രന്മാർ മനുഷ്യപുത്രിമാരുമായി ചേരുകയും അവർക്കു മക്കളുണ്ടാവുകയും ചെയ്തിരുന്ന അക്കാലത്തും പിന്നീടും ഭൂമിയിൽ അതികായന്മാർ ഉണ്ടായിരുന്നു. അവരാണ് പുരാതനകാലത്തെ പ്രസിദ്ധിയാർജിച്ച പ്രബലന്മാർ* "(ഉൽപത്തി 6:1-4). ഇതിനു പറയുന്ന ആധുനിക വ്യാഖ്യാനം ഇതിലെ ദൈവപുത്രന്മാർ ദൈവവചനം അനുസരിച്ച് ജീവിക്കുന്നവരും മനുഷ്യപുത്രിമാർ ദൈവഭയമില്ലാതെ ജീവിക്കുന്നവർ എന്നുമാണ്. എന്നാൽ ജോബിന്റെ പുസ്തകത്തിലെ ഒരു വചനത്തിൽ ദൈവപുത്രന്മാർ ആരെന്നത് വ്യക്തമാണ്. *"പ്രഭാതനക്ഷത്രങ്ങൾ ഗീതങ്ങളാലപിക്കുകയും **ദൈവപുത്രന്മാർ** സന്തോഷിച്ചാർക്കുകയും ചെയ്തപ്പോൾ അതിന്റെ അടിസ്ഥാനങ്ങൾ ഏതിന്മേൽ ഉറപ്പിക്കപ്പെട്ടു? അതിനു മൂലക്കല്ലിട്ടതും ആര്?"* (ജോബ് 38:7). ഭൂമിക്ക് അടിസ്ഥാനമിട്ടപ്പോളത്തെ കാര്യമായതിനാൽ ഇത് മനുഷ്യരല്ല എന്നത് വ്യക്തമാണ്. മാത്രമല്ല പഴയനിമത്തിൽ മേൽപറഞ്ഞ വചനങ്ങളെക്കൂടാതെ ജോബിന്റെ പുസ്തകം 1:6, 2:1 -ലും ജ്ഞാനം 5:5 -ലും മാത്രമാണ് ദൈവപുത്രന്മാരെക്കുറിച്ച് പ്രതിപാദിക്കുന്നത്. അതെല്ലാം ദൂതന്മാരെക്കുറിച്ചാണ് മനുഷ്യരെക്കുറിച്ചല്ല. ഇത്തരത്തിൽ പാപം ചെയ്ത ദൂതന്മാരെക്കുറിച്ചല്ലേ പത്രോസിന്റെ ലേഖനത്തിൽ പറയുന്നത്. *"പാപം ചെയ്ത ദൂതന്മാരെ ദൈവം വെറുതേ വിട്ടില്ല. വിധിദിനം വരെ സൂക്ഷിക്കുന്നതിനായി അവരെ അവിടുന്ന് നരകത്തിലെ ഇരുൾക്കുഴികളിലേക്കു തള്ളിവിട്ടു"* (2പത്രോ.2:4). അതിനാൽ വ്യഖ്യാനത്തിൽ പറയുന്നതുപോലെ വചനം അനുസരിച്ച് ജീവിക്കുന്നവരും അല്ലാത്തവരും തമ്മിലുള്ള ബന്ധത്തിലൂടെയാണ്

അതികായകന്മാരുണ്ടായതെങ്കിൽ എന്തുകൊണ്ടാണ് ഇക്കാലത്ത് അവർ ഉണ്ടാകാത്തത്. എല്ലാ മനുഷ്യരും ദൈവഹിതമനുസരിച്ച് ജീവിക്കുന്നതു കൊണ്ടാണോ? ഇനി മാലാഖമാർ അരൂപികളാണ് അതുകൊണ്ട് മനുഷ്യരുമായി ചേരാൻ സാധിക്കുകയില്ല എന്നു പറയുന്നത് ശരിയാണോ? തോബിത്തിന്റെ പുസ്തകത്തിൽ പറയുന്ന തോബിയാസിനെ സഹായിച്ച റഫായേൽ ദൂതൻ മനുഷ്യരുപത്തിൽ ആയിരുന്നില്ലേ? (തോബിത് 5:8-31). മാത്രമല്ല ലോത്തിന്റെ ഭവനത്തിലേക്കു ചെന്ന ദൂതന്മാർ ഏതു രൂപത്തിലായിരുന്നു? അവരുമായി രമിക്കാനല്ലേ സോദോം ഗോമോറയിലുള്ളവർ ലോത്തിന്റെ ഭവനം വളഞ്ഞ് ബഹളമുണ്ടാക്കിയത് (പുറപ്പാട് 19:1-11). ഇതിൽ നിന്നെല്ലാം ദൂതന്മാരിൽ ചില ഗണത്തിൽപ്പെട്ടവർക്ക് മനുഷ്യരുമായി ബന്ധപ്പെടുവാൻ കഴിയുമായിരുന്നു എന്നു മനസ്സിലാക്കാം.

മറ്റൊന്ന് പൂർവ്വീകരുടെ പാപങ്ങൾ പിൻ തലമുറയെ സ്വാധീനിക്കുകയില്ലെന്ന് ആധുനിക ദൈവശാസ്ത്രം പഠിപ്പിക്കുന്നു. പൂർവ്വീകരുടെ പാപങ്ങൾ പിൻ തലമുറകളെ സ്വാധീനിക്കുമെന്നതിന് ശക്തമായ ഉദാഹരണമാണ് ആദിമാതാപിതാക്കളുടെ പാപം. ആദത്തിന്റെ പാപം എങ്ങനെയാണ് അവന്റെ സർവ്വ സന്തതികളുടേയും പാപമായി തീർന്നത്? ആദത്തിൽ മനുഷ്യവംശം മുഴുവനും മനുഷ്യന്റെ ഒരേ ശരീരം പോലെയാണ്. അതായത് ആദിമാതാപിതാക്കളുടെ സൃഷ്ടി കർമ്മത്തിലൂടെ മനുഷ്യവംശത്തിന്റെ മുഴുവനും സൃഷ്ടികർമ്മമാണ് നടന്നത്. മനുഷ്യവംശത്തിന്റെ ഈ ഐക്യം മൂലം സർവ്വ മനുഷ്യരും ആദത്തിന്റെ പാപത്തിൽ പങ്കുകാരായി. തിരുവചനം പറയുന്നു, "*എന്നാൽ ആദാമിൽ വെച്ച് അവർ ഉടമ്പടി ലംഘിച്ചു. അവിടെവച്ച് എന്നോട് അവർ അവിശ്വസ്തത കാണിച്ചു*" (ഹോസി.6:7). ഒരു കുഞ്ഞിനു ജന്മം നൽകുമ്പോൾ ശാരീരിക അവസ്ഥയെപോലെ നമ്മുടെ ആത്മീയ അവസ്ഥയും കുഞ്ഞിലേക്ക് പകരപ്പെടുന്നു. "*ആദത്തിന്റെ പാപത്തിന്റെ ഫലമായി മനുഷ്യ പ്രകൃതിയുടെ കഴിവുകൾ ദുർബലങ്ങളായി. അജ്ഞത, വേദന, മരണത്തിന്റെ ആധിപത്യം മുതലായവയ്ക്കു മനുഷ്യ പ്രകൃതി വിധേയമാവുകയും പാപപ്രവണത രൂഢമൂലമാവുകയും ചെയ്തു. ഈ പാപപ്രവണതയെയാണ് പാപാസക്തി എന്നു വിളിക്കുന്നത്*"(CCC.418).

"*പിശാചിന്റെ പ്രലോഭനത്തിനു വിധേയനായ മനുഷ്യൻ അവന്റെ സൃഷ്ടാവിലുള്ള വിശ്വാസം അവന്റെ ഹൃദയത്തിൽ*

*നിർജ്ജീവമാക്കി സ്വാതന്ത്ര്യം ദുർവിനിയോഗം ചെയ്തുകൊണ്ട് ദൈവകൽപന ലംഘിച്ചു. മനുഷ്യന്റെ ആദ്യ പാപം ഇതിൽ അട ങ്ങിയിരിക്കുന്നു. തുടർന്നുള്ള എല്ലാ പാപങ്ങളും ദൈവത്തോ ടുള്ള വിധേയരാഹിത്യവും അവിടുത്തെ നന്മയിലുള്ള വിശ്വാസ രാഹിത്യവുമാണ്* " (CCC.397). എങ്കിൽ ആദ്യ പിതാവായ ആദ ത്തിന്റെ പാപത്തിന്റെ അനന്തരഫലങ്ങൾ മാത്രമെ പിൻതലമുറ യിലേക്ക് പകരപ്പെടുകയുള്ളൂ എന്നും തുടർന്നുള്ള പാപങ്ങളു ടെ പരിണത ഫലങ്ങൾ പകരപ്പെടുകയില്ല എന്നും പറയപ്പെടു ന്നതിന്റെ യുക്തി എന്താണ്. ലോകജനത മുഴുവൻ പാപത്തോടു കൂടി മരിക്കത്തക്കവിധം ആദം നമ്മിലേക്ക് ആത്മാവിന്റെ മരണ മാകുന്ന ശാപം പകർന്നു തന്നുവെങ്കിൽ തുടർന്നുള്ള പാപങ്ങ ളൊന്നും പിൻതലമുറയിലേക്ക് പകരപ്പെടുകയില്ല എന്ന് പറയാ നാകുമോ?

ബാറൂക്കിന്റെ പുസ്തകം 3-ാം അദ്ധ്യായം നാലാമത്തെ വചനം പറയുന്നു, "*സർവ്വശക്തനായ കർത്താവേ, ഇസ്രായേലി ന്റെ ദൈവമെ, ഇസ്രായേലിലെ മരണത്തിന് ഉഴിഞ്ഞിട്ടവരുടെ, ദൈവമായ കർത്താവിന്റെ സ്വരം ശ്രവിക്കാതെ അവിടുത്തെ മുമ്പിൽ പാപം ചെയ്യുകയും അങ്ങനെ ഞങ്ങളുടെ മേൽ അന ർത്ഥം വരുത്തിവയ്ക്കുകയും ചെയ്തവരുടെ മക്കളുടെ, പ്രാർ ത്ഥന ശ്രവിക്കണമേ.*" വീണ്ടും വിലാപങ്ങളുടെ പുസ്തകത്തിൽ പറയുന്നു, "*ഞങ്ങളുടെ പിതാക്കന്മാർ പാപം ചെയ്തു; അവർ മരിക്കുകയും ചെയ്തു. ഞങ്ങൾ അവരുടെ അകൃത്യങ്ങൾ വഹിക്കുന്നു*"(വിലാ.5:7).

ഒരുവന്റെ പാപത്തിന്റെ ഫലങ്ങളെപ്പറ്റി പ്രഭാഷകന്റെ പുസ്തകത്തിൽ വിവരിക്കുന്നുണ്ട്. "*എന്നാൽ നീ സ്ത്രീകൾക്ക് അധീനനായി, അഭിലാഷങ്ങൾ നിന്നെ കീഴ്പ്പെടുത്തി, നിന്റെ സൽകീർത്തിക്ക് നീ കളങ്കം വരുത്തി, സന്തതി പരമ്പരയെ മലി നമാക്കി, അവരെ ക്രോധത്തിന് ഇരയാക്കി, നിന്റെ ഭോഷത്വം അവർക്ക് ദു:ഖകാരണമാക്കി* "(പ്രഭാഷ.47:20). സോളമൻ രാജാ വിന്റെ പാപം മൂലം രാജാവിന് തന്റെ സൽകീർത്തി നഷ്ടപ്പെ ടുന്നു. **സന്തതി പരമ്പര മുഴുവൻ മലിനമാക്കപ്പെടുന്നു, അവർ ദൈവക്രോധത്തിന് ഇരയായിത്തീരുന്നു**. അവരുടെ ജീവിതം ദു:ഖ പൂർണ്ണമാകുന്നു. സങ്കീർത്തകൻ പറയുന്നുണ്ടല്ലോ, "*പാപ ത്തോടെയാണ് ഞാൻ പിറന്നത്; അമ്മയുടെ ഉദരത്തിൽ ഉരു വായപ്പോഴെ ഞാൻ പാപിയാണ്* "(51:5).

പൂർവ്വീകരുടെ പാപങ്ങൾക്ക് വേണ്ടി പിൻതലമുറകൾ ശിക്ഷിക്കപ്പെടുന്നതായി കാണാം. *"എന്നെ വെറുക്കുന്ന പിതാക്കന്മാരുടെ കുറ്റങ്ങൾക്ക് അവരുടെ മക്കളെ മൂന്നും നാലും തലമുറവരെ ഞാൻ ശിക്ഷിക്കും"*(പുറ.20:5).*"കുറ്റവാളികളുടെ നേരെ കണ്ണടയ്ക്കാതെ പിതാക്കന്മാരുടെ കുറ്റങ്ങൾക്ക് മക്കളെയും മക്കളുടെ മക്കളെയും മൂന്നും നാലും തലമുറയോളം ശിക്ഷിക്കുന്നവൻ "*(പുറ.34:7). *"എന്നാൽ കുറ്റക്കാരനെ വെറുതെ വിടാതെ പിതാക്കന്മാരുടെ അകൃത്യങ്ങൾക്ക് മക്കളെ മൂന്നും നാലും തലമുറവരെ ശിക്ഷിക്കുന്നവനുമാണെന്ന് അങ്ങ് അരുളിചെയ്തിട്ടുണ്ടല്ലോ"*(സംഖ്യ.14:18).*"എന്നെ വെറുക്കുന്നവരുടെ മൂന്നും നാലും തലമുറവരെയുള്ള മക്കളെ അവരുടെ പിതാക്കന്മാരുടെ തിന്മമൂലം ശിക്ഷിക്കുന്ന അസഹിഷ്ണുവായ ദൈവമാണ് "* (നിയ.5:9,10). *"അങ്ങ് ആയിരം തലമുറകളോട് കാരുണ്യം കാണിക്കുന്നു. പിതാക്കന്മാരുടെ അകൃത്യങ്ങൾക്ക് മക്കളോട് പകരം വീട്ടുകയും ചെയ്യുന്നു"*(ജറെ.32:18). *"ഞാൻ നിശബ്ദനായിരിക്കയില്ല. പ്രതികാരം ചെയ്യും. അവരുടേയും അവരുടെ പിതാക്കന്മാരുടേയും തിന്മകൾക്ക് അവരുടെ മടിയിലേക്ക് തന്നെ ഞാൻ പ്രതികാരം ചെയ്യും"* (ഏശയ്യാ.65:7).

ബാറൂക്കിന്റെ പുസ്തകം 3:8-ൽ പറയുന്നു: *"ഞങ്ങളുടെ ദൈവമായ കർത്താവിനെ ഉപേക്ഷിച്ച ഞങ്ങളുടെ പിതാക്കന്മാരുടെ അകൃത്യങ്ങൾ നിമിത്തം ഞങ്ങൾ നിന്ദയും ശാപവും ശിക്ഷയും ഏററുകൊണ്ട് അങ്ങ് ഞങ്ങളെ ചിതറിച്ചു കളഞ്ഞ ഇടങ്ങളിൽ, ഇതാ ഞങ്ങൾ ഇന്നും പ്രവാസികളായി കഴിയുന്നു."* പൂർവ്വീകരുടെ പാപങ്ങൾക്കുവേണ്ടി പിൻതലമുറ ശിക്ഷിക്കപ്പെട്ടതിന്റെ ഒരു വിവരണം സാമുവൽ പ്രവാചകന്റെ പുസ്തകത്തിലുണ്ട്. *"സൈന്യങ്ങളുടെ കർത്താവ് അരുളിചെയ്യുന്നു. ഇസ്രായേല്യർ ഈജിപ്തിൽ നിന്ന് പോരുമ്പോൾ വഴിയിൽ വെച്ച് അവരെ എതിർത്തതിന് ഞാൻ അമേലേക്യരെ ശിക്ഷിക്കും. ആകയാൽ നീ പോയി അമേലേക്യരെയെല്ലാം വധിക്കുകയും അവർക്കുള്ളതെല്ലാം നശിപ്പിക്കുകയും ചെയ്യുക. ആരും അവശേഷിക്കാത്ത വിധം സ്ത്രീ പുരുഷന്മാരെയും കുട്ടികളെയും ശിശുക്കളെയും ആടുമാടുകൾ, ഒട്ടകങ്ങൾ, കഴുതകൾ എന്നിവയെയും കൊന്നുകളയുക"*(1സാമു.15:2,3). സംഭവത്തിനു ഏകദേശം 300 വർഷങ്ങൾക്കു ശേഷം പിൻതലമുറകൾക്കാണ് ശിക്ഷയേൽക്കേണ്ടി വന്നതെന്ന സത്യം വിസ്മരിച്ചുകൂട.

ഇതെല്ലാം പഴയനിയമത്തിലെ കാര്യങ്ങളാണ് പുതിയ നിയമത്തിൽ ഇപ്രകാരമൊന്നും പറഞ്ഞിട്ടില്ല എന്നു പറയുന്ന ഒരു വിഭാഗത്തെ കണ്ടിട്ടുണ്ട്. കത്തോലിക്കാ സഭയുടെ മത ബോധനഗ്രന്ഥം വ്യക്തമായി പഠിപ്പിക്കുന്നു: "*ക്രിസ്ത്യാനികൾ പഴയ നിയമത്തെ യഥാർത്ഥ ദൈവവചനമായി ആദരിക്കുന്നു. പുതിയ നിയമം പഴയനിയമത്തെ റദ്ദാക്കിയെന്ന നാട്യത്തിൽ പഴയനിയമത്തെ നിരാകരിക്കുന്ന ചിന്താഗതിയെ (മാർസിയൊണിസം) സഭ എന്നും ശക്തമായി ചെറുത്തിട്ടുണ്ട്* "(CCC.123).

പുതിയ നിയമത്തിൽ മത്തായി 23:30–ൽ പറയുന്നു: "*ഞങ്ങൾ ഞങ്ങളുടെ പിതാക്കന്മാരുടെ കാലത്തു ജീവിച്ചിരുന്നെങ്കിൽ പ്രവാചകന്മാരുടെ രക്തത്തിൽ അവരോടുകൂടെ പങ്കാളികളാകുമായിരുന്നില്ല.*" അതായത് പിതാക്കന്മാരുടെ അകൃത്യങ്ങൾക്ക് ഞങ്ങളും പങ്കാളികളാണ് എന്നല്ലെ ഇത് വ്യക്തമാക്കുന്നുത്. അതുകൊണ്ടല്ലെ "*അങ്ങനെ നിരപരാധിയായ ആബേലിന്റെ രക്തം മുതൽ ദേവാലയത്തിനും ബലിപീഠത്തിനും മദ്ധ്യേ വെച്ച് നിങ്ങൾ വധിച്ച ബറാക്കിയായുടെ പുത്രനായ സഖറിയായുടെ രക്തംവരെ, ഭൂമിയിൽ ചൊരിയപ്പെട്ട എല്ലാ നീതിമാന്മാരുടേയും രക്തം നിങ്ങളുടെമേൽ പതിക്കും. സത്യമായി ഞാൻ നിങ്ങളോട് പറയുന്നു, ഇവയെല്ലാം ഈ തലമുറക്ക് സംഭവിക്കുക തന്നെ ചെയ്യും*" (മത്തായി.23:35,36) എന്ന് പറയുന്നത്.

"*അവൻ കടന്നുപോകുമ്പോൾ ജന്മനാ അന്ധനായ ഒരുവനെ കണ്ടു. ശിഷ്യന്മാർ യേശുവിനോടു ചോദിച്ചു: റബ്ബീ, ഇവൻ അന്ധനായി ജനിച്ചത് ആരുടെ പാപം നിമിത്തമാണ്. ഇവന്റെയോ ഇവന്റെ മാതാപിതാക്കന്മാരുടെയോ? യേശു മറുപടി പറഞ്ഞു: **ഇവന്റെയോ ഇവന്റെ മാതാപിതാക്കന്മാരുടെയോ പാപം നിമിത്തമല്ല**, പ്രത്യുത ദൈവത്തിന്റെ പ്രവൃത്തികൾ ഇവനിൽ പ്രകടമാകേണ്ടതിനാണ്*"(യോഹ.9:1–3). ഈ വചനം പറഞ്ഞുകൊണ്ട് പാപപ്രവൃത്തികൾ മനുഷ്യ ജീവിതത്തെ സ്വാധീനിക്കുയില്ല എന്നു പറയുന്നവരെ കണ്ടിട്ടുണ്ട്.

ഈശോയുടെ മറുപടി ശ്രദ്ധാപൂർവ്വം പരിഗണിക്കേണ്ടതുണ്ട്. ഇതിൽ നിന്നു വ്യത്യസ്ഥമായി ഇംഗ്ലീഷ് ബൈബിളുകളായ Douay-Rheims, New RSV, എന്നിവയിൽ രേഖപ്പെടുത്തിയിരിക്കുന്നത് "*Neither this man nor his parents sinned; he was born blind so that God's works might be revealed in him.*" അതായത് ഇവനോ ഇവന്റെ മാതാപിതാക്കളോ പാപം ചെയ്തി

ട്ടില്ല, പ്രത്യുത ദൈവത്തിന്റെ പ്രവൃത്തികൾ ഇവനിൽ പ്രകടമാകേണ്ടതിനാണ് എന്നാണ്.

ഈ വചനം പറഞ്ഞുകൊണ്ട് പാപപ്രവൃത്തികൾ മനുഷ്യജീവിതത്തെ സ്വാധീനിക്കുയില്ല എന്നു പറയുന്നവരെ കണ്ടിട്ടുണ്ട്. യേശുവിന്റെ പ്രതികരണം ശ്രദ്ധാപൂർവമായ പരിഗണന അർഹിക്കുന്നു. അവനോ അവന്റെ മാതാപിതാക്കളോ പാപം ചെയ്തിട്ടില്ലെന്ന് യേശു പ്രത്യേകം പ്രസ്താവിക്കുന്നു. അതുകൊണ്ട് അന്ധത പൂർവ്വികപാപത്തിന്റെ അനന്തരഫലമല്ലെന്ന് യേശു സൂചിപ്പിക്കുന്നില്ല. മൂന്നും നാലും തലമുറകളിലേക്ക് വ്യാപിക്കുന്ന പൂർവ്വിക പാപങ്ങൾക്കുള്ള ശിക്ഷയെക്കുറിച്ച് തിരുവെഴുത്തുകൾ പലതവണ നമ്മെ പഠിപ്പിക്കുന്നു എന്നത് ശ്രദ്ധിക്കേണ്ടതാണ്. അതിനാൽ, അന്ധത പൂർവ്വികരുമായി ബന്ധമില്ലാത്തതാണെന്ന് യേശു സൂചിപ്പിക്കുന്നില്ല എന്നത് ശ്രദ്ധേയമാണ്. പരിശുദ്ധാത്മാവിനാൽ പ്രേരിതമായി എഴുതപ്പെട്ട തിരുവചനങ്ങൾ പരസ്പര പൂരകങ്ങളാണ്. ഒന്ന് മറ്റൊന്നിന് എതിരാകുകയില്ല.

യോഹന്നാന്റെ സുവിശേഷത്തിൽ തന്നെ ബേത്സഥായിലെ തളർവാത രോഗിയോട് ഈശോ പറയുന്നത്: "*ഇതാ നീ സൗഖ്യം പ്രാപിച്ചിരിക്കുന്നു കൂടുതൽ മോശമായതൊന്നും* ***സംഭവിക്കാതിരിക്കാൻ മേലിൽ പാപം ചെയ്യരുതെന്നാണ്***" (5:14). ലൂക്കായുടെ സുവിശേഷത്തിൽ ഒരു വിവരണത്തിൽ പറയുന്നു. "*ഗലീലിയക്കാരായ ഏതാനും പേരുടെ ബലികളിൽ അവരുടെ രക്തംകൂടി പീലാത്തോസ് കലർത്തിയ വിവരം, ആ സമയത്ത് അവിടെയുണ്ടായിരുന്ന ചിലർ അവനെ അറിയിച്ചു അവൻ ചോദിച്ചു: ഇവയെല്ലാം അനുഭവിച്ചതുകൊണ്ട് അവർ മറ്റെല്ലാ ഗലീലിയക്കാരെയുംകാൾ* ***കൂടുതൽ പാപികളായിരുന്നു*** *എന്നു നിങ്ങൾ കരുതുന്നുവോ? അല്ല എന്നു ഞാൻ പറയുന്നു.* ***പശ്ചാത്തപിക്കുന്നില്ലെങ്കിൽ നിങ്ങളെല്ലാവരും അതുപോലെ നശിക്കും***"(ലൂക്ക.13:1-5). അതായത് അവർ മാത്രമല്ല നിങ്ങളെല്ലാവരും അതുപോലെ മരിക്കും. കാരണം അവർ മാത്രമല്ല നിങ്ങളെല്ലാവരും പാപികളാണെന്നർത്ഥം.

ഈ വിശദീകരണങ്ങളിൽ തൃപ്തിപ്പെടാത്തവർക്കായി ഒരു സംഭവംകൂടി ഉദാഹരണമായി വിവരിക്കാം. വിശുദ്ധ മാത്തായിയുടെ സുവിശേഷത്തിന്റെ നാലാം അധ്യായത്തിൽ, '*നീ ദൈവപുത്രനാണെങ്കിൽ താഴേക്ക് ചാടുക, ദൂതന്മാർ നിന്നെ സംര*

*ക്ഷിക്കും'* എന്ന് പറഞ്ഞുകൊണ്ട് സാത്താൻ യേശുവിനെ പരീക്ഷിക്കുന്ന ഒരു സംഭവമുണ്ട്. മറുപടിയായി യേശു മറുപടി പറഞ്ഞു, '*നിന്റെ ദൈവമായ കർത്താവിനെ പരീക്ഷിക്കരുത് അതും എഴുതിയിരിക്കുന്നു.*' ഈ സംഭവം നമ്മുടെ ഇഷ്ടപ്പെട്ട പഠിപ്പിക്കലുകൾ മാത്രം പാലിക്കുന്നത് അപര്യാപ്തമാണെന്ന പാഠം നൽകുന്നു; പകരം, ഓരോ ലിഖിതവാക്കും പിന്തുടരാൻ നാം വിളിക്കപ്പെട്ടിരിക്കുന്നു.

ഇതുകൊണ്ട് നമുക്കുണ്ടാകുന്ന തകർച്ചകളുടെ ഉത്തരവാദിത്വം പൂർവ്വീകരുടെമേൽ കെട്ടിവെച്ച് നമുക്കുള്ള വ്യക്തിപരമായ ഉത്തരവാദിത്വത്തിൽ നിന്ന് ഒഴിഞ്ഞുമാറാനാകില്ല. ആദിമാതാപിതാക്കന്മാർ വ്യക്തിപരമായ ഉത്തരവാദിത്വത്തിൽ നിന്ന് ഒഴിഞ്ഞ് മാറാൻ ശ്രമിക്കുന്നതായി കാണാം. തന്റെ തെറ്റിന്റെ ഉത്തരവാദിത്വം ആദം ഹവ്വയുടെമേലും ഹവ്വ സർപ്പത്തിന്റെമേലും കെട്ടിവെക്കാൻ ശ്രമിക്കുന്നു. പക്ഷെ അതൊന്നും വിജയം വരിച്ചില്ല. എസെക്കിയേൽ 18-ാം അദ്ധ്യായം മുഴുവൻ വ്യക്തിപരമായ ഉത്തരവാദിത്വത്തെപ്പറ്റിയാണ് പ്രതിപാദിക്കുന്നത്. "*പിതാക്കന്മാർ പുളിക്കുന്ന മുന്തിരിങ്ങ തിന്നു മക്കളുടെ പല്ല് പുളിച്ചു എന്ന ഇസ്രായേൽ ദേശത്തെക്കുറിച്ചുള്ള ഈ പഴമൊഴി നിങ്ങളിപ്പോഴും ആവർത്തിക്കുന്നതെന്തിന്? ദൈവമായ കർത്താവ് അരുളിച്ചെയ്യുന്നു. ഞാനാണെ ഈ പഴമൊഴി ഇനിയൊരിക്കലും നിങ്ങൾ ആവർത്തിക്കുകയില്ല* "(എസെ.18:1-3).

എന്താണ് ഇത് അർത്ഥമാക്കുന്നത് എന്ന് നോക്കാം. "*ആദത്തിന്റെ പാപത്തിന് സദൃശമായ പാപം ചെയ്യാതിരുന്നവരുടെമേൽ പോലും ആദത്തിന്റെ കാലം മുതൽ മോശയുടെ കാലംവരെ മരണം ആധിപത്യം പുലർത്തിയിരുന്ന ഒരു കാലം ഉണ്ടായിരുന്നു*"(റോമ.5:14). എന്നാൽ മോശയിലൂടെ കർത്താവ് കൽപനകൾ കൊടുക്കുകയും നിയമം പാലിക്കുന്നവരുടെമേൽ മരണത്തിനുള്ള അധികാരം ഇല്ലാതാക്കുകയും ചെയ്തു. മ്ളേച്ഛത പ്രവർത്തിച്ച ഒരുവന്റെ പുത്രൻ കൽപനകൾ പാലിച്ച് പ്രമാണങ്ങൾക്കനുസരിച്ച് പ്രവർത്തിക്കുകയാണെങ്കിൽ അവൻ തന്റെ പിതാവിന്റെ അകൃത്യങ്ങൾ മൂലം മരിക്കുകയില്ല (എസെ. 18:17). അപ്രകാരം കൽപനകൾ പാലിക്കുന്നവരെ പൂർവ്വീകരുടെ പാപത്തിന്റെ മലിനതയിൽ നിന്ന് മോചിപ്പിച്ചു. റോമ. 7:5,6 വചനങ്ങൾ പറയുന്നു: "*നാം ശാരീരികാഭിലാഷങ്ങൾക്കനുസരിച്ചു ജീവിച്ചിരുന്നപ്പോൾ മരണത്തിനുവേണ്ടി ഫലങ്ങൾ പുറപ്പെടു*

*വിക്കാൻ നിയമംവഴി പാപകരമായ **ദുരാശകൾ നമ്മുടെ അവ യവങ്ങളിൽ പ്രവർത്തിച്ചിരുന്നു.** ഇപ്പോഴാകട്ടെ, നാം നമ്മെ അടിമപ്പെടുത്തിയിരുന്നതിനു മരിച്ച് നിയമത്തിൽ നിന്നു മോചി തരായി.*" അതായത് പാപം ചെയ്യാതെ പ്രലോഭനങ്ങളെ അതി ജീവിച്ചാൽ നിയമത്തിൽനിന്ന് മോചനം നേടാം. അതിനർത്ഥം പൂർവ്വീകരുടെ പാപങ്ങൾ പിൻതലമുറയെ സ്വാധീനിക്കുകയില്ല എന്നല്ല, വചനം അനുസരിക്കുന്നതുകൊണ്ട് (*ജീവിക്കുന്ന ഒരു വനും ദൈവത്തിന്റെ മുമ്പിൽ നീതിമാനല്ലെന്ന് സങ്കീർത്തകൻ പറയുന്നതും 143:2, നല്ലവൻ ഒരുവൻ മാത്രം എന്ന് ഈശോ മത്തായി 19:17-ൽ പറയുന്നതും വിസ്മരിക്കാനാകില്ല.*) ഒരു സംര ക്ഷണം ലഭിക്കുന്നു എന്ന് മാത്രമാണ്. കൽപനകൾ പാലിക്കുക എന്നത് വ്യക്തിപരമായ ഉത്തരവാദിത്വമാണ്. അതിനാൽ പാപ ത്തിന്റെ വ്യക്തിപരമായ ഉത്തരവാദിത്വത്തിൽ നിന്ന് ഒഴിഞ്ഞു മാറുക സാധ്യമല്ല. അതുകൊണ്ടാണ് "*എല്ലാവരുടെയും ജീവൻ എന്റേതാണ്. പിതാവിന്റെ ജീവനെന്നപോലെ പുത്രന്റെ ജീവനും എനിക്കുള്ളതാണ് പാപം ചെയ്യുന്നവന്റെ ജീവൻ നശിക്കും*" (എസെ.18:4) എന്നു പറയുന്നത്.

**പൂർവ്വീകരുടെ പാപത്തിന്റെ ഫലമായി പിൻഗാമിക ളിലാരിലും വ്യക്തിപരമായി ഒരു തെറ്റിന്റെ സ്വഭാവം ഇല്ലങ്കിലും, ശാപത്തിന്റെ ഫലമായി പ്രതികൂലങ്ങളെ അതി ജീവിക്കുവാൻ സാധിക്കാതെ തിന്മയുടെ സ്വാധീനങ്ങൾക്ക് (പാപാസക്തിക്ക്) അടിമപ്പെട്ട് പാപിയായി മാറുന്ന അവസ്ഥ നിലനിൽക്കുന്നു**, കടങ്ങൾ പൊറുക്കപ്പെടാത്തതിനാൽ ഇഹ ലോകജീവിതത്തിൽ അനുഗ്രഹങ്ങൾ തടസ്സപ്പെടുന്നു എന്നതും നിഷേധിക്കാനാകാത്ത സത്യമാണ്. "*മുഴുവനായും ദുഷ്ടന്റെ പിടിയിൽ അമർന്നിരിക്കുന്ന ലോകത്തിന്റെ ഈ ദുരവസ്ഥ മനു ഷ്യ ജീവിതത്തെ ഒരു സമരമാക്കി മാറ്റുന്നു*" (CCC.409).

ഒരുവന്റെ മരണശേഷം അവന്റെ വിധി നിശ്ചയിക്കു ന്നത് ജീവിതത്തിൽ അവൻ ചെയ്തിട്ടുള്ള പ്രവർത്തികൾ മാത്ര മായിരിക്കും. "*എന്തുകൊണ്ടെന്നാൽ ഓരോരുത്തരും തങ്ങ ളുടെ **ശാരീരികതയിൽ ചെയ്തിട്ടുള്ള നന്മതിന്മകൾക്കു** പ്രതിഫലം സ്വീകരിക്കുന്നതിന് നാമെല്ലാവരും ക്രിസ്തുവിന്റെ ന്യായാസനത്തിനു മുമ്പിൽ വരണം*" (2കോറി. 5:10). മറ്റൊരു വചനം പറയുന്നു: "*സഹോദരരേ, നിയമത്തിന് ഒരുവന്റെമേൽ അധികാരമുള്ളത് അവൻ ജീവിച്ചിരിക്കുന്ന കാലത്തു മാത്ര*

*മാണെന്ന് അറിഞ്ഞുകൂടേ?"* (റോമ.7:1). അതിനാൽ ഇഹലോക ജീവിതത്തിൽ മാത്രമാണ് പൂർവ്വീകരുടെ പാപത്തിന്റെ സ്വാധീനമുള്ളത്. അതുവരെ ആത്മാക്കളുടെ രക്ഷക്കുവേണ്ടിയുള്ള ഒരു ദൈവീക സംവിധാനമാണ് പൂർവ്വീകരിലൂടെ കടന്നു വരുന്ന ശാപം. മരിച്ചുപോയവരുടെ ആത്മാക്കൾക്ക് തിരുശരീര രക്തത്തിൽ പങ്കുപറ്റാനും അങ്ങനെ വിശുദ്ധീകരിക്കപ്പെടുവാനും പ്രാർത്ഥന ലഭിക്കാനും വേണ്ടി ജീവിച്ചിരിക്കുന്നവരിൽ വന്നു വസിക്കുന്നു അല്ലെങ്കിൽ അവരെ സ്വാധീനിക്കുന്നു. ഇതിനായി അവരാൽ രൂപീകൃതമായ ശരീരങ്ങളെ അവർ ഉപയോഗപ്പെടുത്തുന്നു. ജഡികാസക്തിയോടെ മരിച്ചു പോയ ഒരാത്മാവിന്റെ സ്വാധീനം നമ്മിലുണ്ടെങ്കിൽ അവരുടെ അസക്തി നമുക്കും അനുഭവപ്പെടുന്നു. അപ്രകാരം തന്നെ മറ്റു പാപങ്ങളുടെ ഭാരവും. ഇപ്രകാരം അവരിൽ കുടി കൊള്ളുന്ന പാപഭാരം നാം വഹിക്കേണ്ടിവരുന്നു.

*"പിതാക്കന്മാർ പച്ചമുന്തിരിങ്ങ തിന്നു മക്കളുടെ പല്ല് പുളിച്ചു എന്ന്* ***ആ നാളുകളിൽ*** *അവർ പറയുകയില്ല. ഓരോരുത്തരും അവനവന്റെ അകൃത്യം നിമിത്തമാണ് മരിക്കുക. പച്ചമുന്തിരിങ്ങ തിന്നവന്റെ പല്ലേ പുളിക്കൂ"* (ജറെ.31:29). ഇവിടെ പറയുന്നത് പുനരുദ്ധാനത്തിനുശേഷം പുതിയഉടമ്പടിയിലെ കാര്യമാണ്. എന്തെന്നാൽ പുനരുദ്ധാനത്തിൽ ആത്മാവിനാൽ വിശുദ്ധീകരിക്കപ്പെട്ട സ്വർഗ്ഗീയ ശരീരമാണ് നമുക്കുണ്ടാവുക. അതിന്റെമേൽ പൂർവ്വീകർക്ക് അവകാശമുന്നയിക്കാനാകില്ല.

പൂർവ്വീകരുടെ പ്രവർത്തികൾ ജീവിച്ചിരിക്കുന്ന തലമുറയെ സ്വാധീനിക്കുമെന്ന് മനസ്സിലായിക്കാണുമെന്ന് വിശ്വസിക്കട്ടെ. ഇനി അടുത്ത വിഷയത്തിലേക്ക് വരാം. പാപമാണ് നാശത്തിനു കാരണമെങ്കിലും ഒരുവന് കഷ്ടതകളുണ്ടാകുന്നതിന്റെ കാരണം പാപം മാത്രമായിരിക്കണമെന്നില്ല. "*സിലോഹായിലെ ഗോപുരം ഇടിഞ്ഞുവീണു കൊല്ലപ്പെട്ട ആ പതിനെട്ടു പേർ, അന്നു ജറുസലെമിൽ വസിച്ചിരുന്ന എല്ലാവരെയുംകാൾ കുറ്റക്കാരായിരുന്നു എന്നു നിങ്ങൾ വിചാരിക്കുന്നുവോ? അല്ല എന്നു ഞാൻ പറയുന്നു"* (ലൂക്ക.13:4). "*അധർമ്മികളെ ദീർഘകാലത്തേക്കു തന്നിഷ്ടത്തിനുവിടാതെ* ***തൽക്ഷണം ശിക്ഷിക്കുന്നതു*** *യഥാർത്ഥത്തിൽ വലിയ കാരുണ്യത്തിന്റെ ലക്ഷണമാണ്. ഇതര ജനതകളെ* ***ശിക്ഷിക്കുന്ന കാര്യത്തിൽ,*** *അവർ തങ്ങളുടെ പാപങ്ങളുടെ തികവിലെത്തുന്നതുവരെ കർത്താവ്*

*ക്ഷമയോടെ കാത്തിരിക്കുന്നു. എന്നാൽ, നമ്മോട് അവിടുന്ന് ഇപ്രകാരമല്ല വർത്തിക്കുന്നത്.* ***നമ്മൾ പാപപാരമ്യത്തിൽ എത്തി പ്രതികാരത്തിനു പാത്രമാകാതിരിക്കാനാണ് ഇങ്ങനെ ചെയ്യുന്നത്"*** (2മക്ക.6:13-15). അതുകൊണ്ടാണ് ഹെബ്രായർ 12:6-ൽ പറയുന്നത്: "*താൻ സ്നേഹിക്കുന്നവന്* ***കർത്താവ് ശിക്ഷണം നൽകുന്നു;*** *മക്കളായി സ്വീകരിക്കുന്നവരെ* ***പ്രഹരിക്കുകയും*** *ചെയ്യുന്നു.*" വീണ്ടും വചനം പറയുന്നു:"*കർത്താവു നമ്മെ വിധിക്കുകയും* ***ശിക്ഷണവിധേയരാക്കുകയും*** *ചെയ്യുന്നു. അത് ലോകത്തോടൊപ്പം നമ്മൾ* ***ശിക്ഷിക്കപ്പെടാതിരിക്കാൻ വേണ്ടിയാണ്"*** (1കോറി.11:32). ഇവിടെ ശിക്ഷയുടെയും ശിക്ഷണത്തിന്റെയും പിന്നിൽ ദൈവകരം ദർശിക്കാനാകുന്നില്ലേ?

ദൈവശാസ്ത്രം യുക്തിക്കുനുസരിച്ച് തിരുവചനങ്ങളെ വ്യാഖ്യാനിക്കാനാരംഭിച്ചപ്പോൾ സംഭവിച്ച ദുരന്തത്തിന്റെ ഫലങ്ങൾ ഇന്ന് നാം അനുഭവിക്കുന്നു. തിരുവചനം പറയുന്നു: "*അത്യുന്നതൻ പാപികളെ വെറുക്കുകയും ശിക്ഷിക്കുകയും ചെയ്യുന്നു*" (പ്രഭാ.12:6)."*അധർമ്മിയെയും അവന്റെ അധർമ്മത്തെയും ദൈവം ഒന്നുപോലെ വെറുക്കുന്നു*"(ജ്ഞാനം.14:9). "*ദുഷ്കർമ്മികളുടെ സമ്പർക്കം ഞാൻ വെറുക്കുന്നു; നീചന്മാരോടുകൂടെ ഞാൻ ഇരിക്കുകയില്ല*" (സങ്കീ.26:5). "*ഞാൻ അവരെ പരിപൂർണ്ണമായി വെറുക്കുന്നു; അവരെ* ***ശത്രുക്കളായി*** *ഞാൻ പരിഗണിക്കുന്നു*" (സങ്കീ.139:22). എന്നാൽ നാം പറയുന്നു: ദൈവം പാപത്തെ വെറുത്ത് പാപികളെ സ്നേഹിക്കുന്നു. അതിനാൽ ഈശോ ഏറ്റവും വെറുക്കുന്ന സ്വവർഗ്ഗരതിക്കാർക്കും ഇന്ന് സഭയിൽ സ്ഥാനമായി. ദൈവനിവേശിതമായ തിരുവചനങ്ങൾ ശാപങ്ങളുണ്ടെന്നും വചനങ്ങൾ അനുസരിക്കാത്തവരോട് ദൈവം പ്രതികാരം ചെയ്യുമെന്നും പഠിപ്പിക്കുമ്പോൾ ആധുനിക ദൈവശാസ്ത്രം ശാപങ്ങളില്ല എന്നും ദൈവം സ്നേഹമായതു കൊണ്ട് ആരെയും ശിക്ഷിക്കുന്നില്ലെന്നും പഠിപ്പിക്കുന്നു. പാപം ചെയ്യുമ്പോൾ ഉണ്ടാകുന്ന പ്രശ്നങ്ങൾ ദൈവശിക്ഷയല്ലെന്നും അത് പാപത്തിന്റെ തന്നെ സ്വഭാവം അല്ലെങ്കിൽ ഫലമാണെന്നും ഇവർ സമർത്ഥിക്കുന്നു. ഉദാഹരണമായി അവർ പറയുന്നത് ഉപ്പ് തിന്നുന്നവൻ വെള്ളം കുടിക്കുന്നു. ഉപ്പിന്റെ സ്വഭാവമാണ് ദാഹമുണ്ടാക്കുകയെന്നത്. അല്ലാതെ മറ്റാരും കൊടുക്കുന്നതല്ല. അതുപോലെ തന്നെയാണ് പാപത്തിന്റെ കാര്യവും. അങ്ങനെയെങ്കിൽ കൂടുതൽ പാപം ചെയ്യുന്നവൻ കൂടുതൽ കഷ്ടപ്പെടണമായിരുന്നു. അങ്ങനെയ

ല്ലെന്ന് ഈശോ തന്നെ പറയുന്ന ഒരു വചനമാണ് ലൂക്കായുടെ സുവിശേഷത്തിലുള്ളത്. "*സിലോഹായിലെ ഗോപുരം ഇടിഞ്ഞു വീണു കൊല്ലപ്പെട്ട ആ പതിനെട്ടു പേർ, അന്നു ജറുസലെമിൽ വസിച്ചിരുന്ന എല്ലാവരെയുംകാൾ കുറ്റക്കാരായിരുന്നു എന്നു നിങ്ങൾ വിചാരിക്കുന്നുവോ? **അല്ല എന്നു ഞാൻ പറയുന്നു.***"

അങ്ങനെയെങ്കിൽ യാക്കോബ്ശ്ലീഹ പറയുന്ന ചെയ്യേണ്ട നന്മ എന്തെന്നറിഞ്ഞിട്ടും അത് ചെയ്യാത്തവന് ലഭിക്കുന്ന ശിക്ഷ എപ്രകാരമായിരിക്കും. ഇവിടെ ഒരുകാര്യം നാം മറക്കുന്നു. ഉപ്പ് ഉണ്ടാക്കിയവൻ ഉപ്പിന് കൊടുത്ത ഗുണമാണ് ദാഹമെന്നത്. അതുപോലെ നിയമം ഉണ്ടാക്കിയവൻ അതു ലംഘിക്കുന്നവർക്ക് ശിക്ഷയും വിധിച്ചു. തിരുവചനങ്ങൾ പൂർണ്ണമായും ദൈവനിവേശിതമാണെന്ന വിശ്വാസം ഇല്ലാത്തതാണ് ഇതിന്റെയെല്ലാം അടിസ്ഥാന കാരണം എന്നു പറയാതിരിക്കാനാകില്ല.

"*മനുഷ്യരുടെ സകല ദുഷ്ടതയ്ക്കും അനീതിക്കുമെതിരായി **ദൈവത്തിന്റെ ക്രോധം** ആകാശത്തുനിന്നു പ്രത്യക്ഷപ്പെടുന്നു. അവർ തങ്ങളുടെ അനീതിയിൽ സത്യത്തെ തളച്ചിടുന്നു. ദൈവത്തെക്കുറിച്ച് അറിയാൻ കഴിയുന്നതൊക്കെ അവർക്കു വ്യക്തമായി അറിയാം. ദൈവം അവയെല്ലാം അവർക്കു വെളിപ്പെടുത്തിയിട്ടുണ്ട്. ലോകസൃഷ്ടിമുതൽ ദൈവത്തിന്റെ അദൃശ്യപ്രകൃതി, അതായത് അവിടുത്തെ അനന്തശക്തിയും ദൈവത്വവും, സൃഷ്ടവസ്തുക്കളിലൂടെ സ്പഷ്ടമായി അറിഞ്ഞിട്ടുണ്ട്. അതുകൊണ്ട്, അവർക്ക് ഒഴികഴിവില്ല. അവർ ദൈവത്തെ അറിഞ്ഞിരുന്നെങ്കിലും അവിടുത്തെ ദൈവമായി മഹത്വപ്പെടുത്തുകയോ അവിടുത്തേക്കു നന്ദി പ്രകാശിപ്പിക്കുകയോ ചെയ്തില്ല, മറിച്ച്, അവരുടെയുക്തിവിചാരങ്ങൾ നിഷ്ഫലമായിത്തീരുകയും വിവേക രഹിതമായ ഹൃദയം അന്ധകാരത്തിലാണ്ടുപോവുകയും ചെയ്തു. ജ്ഞാനികളെന്ന് അവകാശപ്പെട്ടുകൊണ്ട് അവർ ഭോഷന്മാരായിത്തീർന്നു. അവർ അനശ്വരനായ ദൈവത്തിന്റെ മഹത്വം നശ്വരനായ മനുഷ്യന്റെയോ പക്ഷികളുടെയോ മൃഗങ്ങളുടെയോ ഇഴജന്തുക്കളുടെയോ സാദൃശ്യമുള്ള വിഗ്രഹങ്ങൾക്കു കൈമാറി. അതുകൊണ്ട് ദൈവം, അവരെ തങ്ങളുടെ ഭോഗാസക്തികളോടുകൂടെ, ശരീരങ്ങൾ പരസ്പരം അവമാനിതമാക്കുന്നതിന്, അശുദ്ധിക്ക് വിട്ടുകൊടുത്തു. എന്തെന്നാൽ, അവർ ദൈവത്തിന്റെ സത്യം ഉപേക്ഷിച്ച് വ്യാജം സ്വീകരിച്ചു. അവർ സ്രഷ്ടാവിലുമുപരി സൃഷ്ടിയെ ആരാധി*

*ക്കുകയും സേവിക്കുകയും ചെയ്തു. അവിടുന്ന് എന്നേക്കും വാഴ്ത്തപ്പെട്ടവനാണ്, ആമേൻ. അക്കാരണത്താൽ ദൈവം അവരെ നിന്ദ്യമായ വികാരങ്ങൾക്കു വിട്ടുകൊടുത്തു. അവരുടെ സ്ത്രീകൾ സ്വാഭാവികബന്ധങ്ങൾക്കു പകരം പ്രകൃതിവിരുദ്ധ ബന്ധങ്ങളിലേർപ്പെട്ടു. അതുപോലെ പുരുഷന്മാർ സ്ത്രീകളുമായുള്ള സ്വാഭാവികബന്ധം ഉപേക്ഷിക്കുകയും പരസ്പരാസക്തിയാൽ ജ്വലിച്ച് അന്യോന്യം ലജ്ജാകരകൃത്യങ്ങളിൽ ഏർപ്പെടുകയും ചെയ്തു. തങ്ങളുടെ തെറ്റിന് അർഹമായ ശിക്ഷ അവർക്കു ലഭിച്ചു. ദൈവത്തെ അംഗീകരിക്കുന്നതു പോരായ്മയായി അവർ കരുതിയതു നിമിത്തം, അധമവികാരത്തിനും അനുചിത പ്രവൃത്തികൾക്കും ദൈവം അവരെ വിട്ടുകൊടുത്തു. അവർ എല്ലാത്തരത്തിലുമുള്ള അനീതിയും ദുഷ്ടതയും അത്യാഗ്രഹവും തിന്മയും നിറഞ്ഞവരാണ്. അസൂയ, കൊലപാതകം, ഏഷണി, കലഹം, വഞ്ചന, പരദ്രോഹം എന്നിവയിൽ അവർ മുഴുകുന്നു. അവർ പരദൂഷകരും ദൈവനിന്ദകരും ധിക്കാരികളും ഗർവിഷ്ഠരും പൊങ്ങച്ചക്കാരും തിന്മകൾ ആസൂത്രണം ചെയ്യുന്നവരും മാതാപിതാക്കളെ അനുസരിക്കാത്തവരും ബുദ്ധിഹീനരും അവിശ്വസ്തരും ഹൃദയശൂന്യരും കരുണയില്ലാത്തവരും ആയിത്തീർന്നു. ഇത്തരം കൃത്യങ്ങൾ ചെയ്യുന്നവർ മരണാർഹരാണ് എന്ന ദൈവകൽപന അറിഞ്ഞിരുന്നിട്ടും അവർ അവ ചെയ്യുന്നു; മാത്രമല്ല,* ***അങ്ങനെ ചെയ്യുന്നവരെ അംഗീകരിക്കുകയും ചെയ്യുന്നു***" (റോമ.1:18-32).

ഈശോയുടെ കുരിശുമരണത്തെപ്പറ്റി തിരുവചനം പഠിപ്പിക്കുന്നത് "*അവിടുന്നു തന്റെ പുത്രനെ പാപപരിഹാരത്തിനു വേണ്ടി പാപകരമായ ശരീരത്തിന്റെ സാദൃശ്യത്തിൽ അയച്ചുകൊണ്ട്* ***പാപത്തിനു ശരീരത്തിൽ ശിക്ഷവിധിച്ചു***" എന്നാണ് (റോമ.8:3). മറ്റൊരു വചനം പറയുന്നു: "*ഇസ്രായേൽ ജനങ്ങൾക്കിടയിൽ വ്യാജപ്രവാചകന്മാരുണ്ടായിരുന്നു. അതുപോലെ, തങ്ങളുടെമേൽ ശീഘ്രനാശം വരുത്തിവയ്ക്കുന്ന വ്യാജോപദേഷ്ടാക്കൾ നിങ്ങളുടെയിടയിലും ഉണ്ടാകും. അവർ വിനാശകരമായ അഭിപ്രായങ്ങൾ രഹസ്യത്തിൽ പഠിപ്പിക്കുകയും തങ്ങളെ വിലകൊടുത്തു വാങ്ങിയ നാഥനെപ്പോലും നിഷേധിക്കുകയുംചെയ്യും. പലരും അവരുടെ ദുഷിച്ച മാർഗ്ഗത്തെ അനുഗമിക്കും. അങ്ങനെ അവർ മൂലം സത്യത്തിൻെറ മാർഗ്ഗം നിന്ദിക്കപ്പെടും. അത്യാഗ്രഹം കാരണം വ്യാജം പറഞ്ഞു നിങ്ങളെ അവർ ചൂഷണം ചെയ്യും. നേരത്തെ തന്നെ നിശ്ചയിക്കപ്പെ*

*ട്ടിരിക്കുന്ന **അവരുടെ ശിക്ഷാവിധിക്കു കാലവിളംബം വരുകയില്ല**. വിനാശം കണ്ണുതുറന്ന് അവരെ കാത്തിരിക്കുകയും ചെയ്യുന്നു. പാപം ചെയ്ത ദൂതന്മാരെ ദൈവം വെറുതേവിട്ടില്ല. വിധിദിനംവരെ സൂക്ഷിക്കുന്നതിനായി **അവരെ അവിടുന്ന് നരകത്തിലെ ഇരുൾക്കുഴികളിലേക്കു തള്ളിവിട്ടു**. ദുഷ്ടരുടെ മേൽ ജലപ്രളയം അയച്ചപ്പോൾ പഴയ ലോകത്തോട് **അവിടുന്നു കാരുണ്യം കാണിച്ചില്ല**. എന്നാൽ, നീതിയുടെ മുന്നോടിയായ നോഹയെ മറ്റ് ഏഴുപേരോടുകൂടി അവിടുന്നു കാത്തു രക്ഷിച്ചു. സോദോം, ഗൊമോറാ നഗരങ്ങളെ ചാമ്പലാക്കിക്കൊണ്ട്, **അവിടുന്ന്** അവയിലെ **ജനങ്ങളെ ശിക്ഷിച്ചു**. അങ്ങനെ ദൈവഭയമില്ലാതെ ജീവിക്കാനിരിക്കുന്നവർക്ക് അവിടുന്ന് **ഒരു ഗുണപാഠം നൽകി**"* (2പത്രോസ് 2:1–7).

വെളിപാട് 20:10–ൽ പറയുന്നു: "*അവരെ വഴിതെറ്റിക്കുന്ന പിശാചാകട്ടെ, മൃഗവും വ്യാജപ്രവാചകനും വസിച്ചിരുന്ന ഗന്ധകാഗ്നിത്തടാകത്തിലേക്ക് എറിയപ്പെട്ടു. അവിടെ രാപകൽ നിത്യകാലത്തേക്ക് അവർ പീഡിപ്പിക്കപ്പെടും.*" ഇവിടെ പിശാചിനെ നിത്യകാലത്തേക്ക് പീഡിപ്പിക്കാൻ അധികാരമുള്ളവൻ ആരാണ്? വെളിപാട് 1:18–ൽ ഈശോ പറയുന്നുണ്ടല്ലോ "*മരണത്തിന്റെയും **നരകത്തിന്റെയും** താക്കോലുകൾ എന്റെ കൈയിലുണ്ട്.*" അതിനാൽ ഈശോ സ്നേഹമായതുകൊണ്ട് ആരെയും ശിക്ഷിക്കാനാകില്ലെന്ന് പറയുന്നതിന്റെ പിന്നിലെ പ്രേരകശക്തിയേതെന്ന് തിരച്ചറിയുക.

തിരുവചനങ്ങളെ കാത്തു പരിപാലിക്കാനായി അഭിഷേകം ചെയ്യപ്പെട്ടവരുടെ രാജാവിനില്ലാത്ത രാജ്യഭക്തിയെയും അവരുടെ ഉദ്ദേശശുദ്ധിയെയും ദൈവശാസ്ത്രത്തെയും അംഗീകരിച്ചുകൊണ്ട് പറയട്ടെ, ദൈവം മനുഷ്യന് നൽകിയത് ദൈവശാസ്ത്രമല്ല വചനമാണ്. അതുകൊണ്ട് ശാസ്ത്രം തെറ്റാണെന്നല്ല **തെറ്റുധാരണക്കിടയായേക്കാം**. "*നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ യാഥാർത്ഥ വചനങ്ങളോടും ദൈവഭക്തിക്കു ചേർന്ന പ്രബോധനങ്ങളോടും യോജിക്കാതിരിക്കുകയോ ചെയ്താൽ അവൻ **അഹങ്കാരിയും അജ്ഞനും ആണ്**. എല്ലാറ്റിനെയും ചോദ്യം ചെയ്യാനും വാക്കുകളെച്ചൊല്ലി തർക്കിക്കാനുമുള്ള ദുർവ്വാസനയ്ക്കു വിധേയനാണവൻ. ഇതിൽ നിന്ന് അസൂയയും **വഴക്കും അപവാദവും ദുസ്സംശയങ്ങളും** ഉണ്ടാകുന്നു*"(1തിമോ.6:4).

ഒരു ഉദാഹരണത്തിലൂടെ വ്യക്തമാക്കാൻ ശ്രമിക്കാം. ഭക്ഷിക്കരുതെന്നു പറഞ്ഞ വൃക്ഷത്തിന്റെ ഫലം ഭക്ഷിച്ചതാണ് ആദ്യമാതാപിതാക്കളുടെ പാപം എന്ന് വചനം പറയുന്നു. ഒരു പക്ഷെ അത് പ്രതീകാത്മകമായിരിക്കാം. അതിലൂടെ ദൈവം വെളിപ്പെടുത്തുവാൻ ആഗ്രഹിക്കുന്നത് അവർ ദൈവത്തെ ധിക്കരിച്ചു എന്നതാവാം. അക്ഷരാർത്ഥത്തിൽ വിശ്വസിച്ചാലും ആർക്കം ഒരു കോട്ടവും വരാത്തവിധത്തിൽ എന്നാൽ എല്ലാവർക്കം മനസ്സിലാക്കാവുന്ന രീതിയിൽ പറഞ്ഞതായിരിക്കാം. അതുപോലെ വചനത്തിൽ ഒരുപക്ഷേ പല വിവരണങ്ങളും കണ്ടേക്കാം. "*നിങ്ങൾ ഗ്രഹിക്കുന്നതിൽ പിന്നോക്കമായതു കൊണ്ട് അതെല്ലാം വിശദീകരിക്കുക വിഷമമാണ്. ഇതിനകം നിങ്ങളെല്ലാവരും പ്രബോധകരാകേണ്ടിയിരുന്നവരാണ്. പക്ഷേ, ദൈവവചനത്തിന്റെ പ്രഥമ പാഠങ്ങൾപോലും നിങ്ങളെ വീണ്ടും പഠിപ്പിക്കാൻ ഒരാൾ ആവശ്യമായിരിക്കുന്നു. നിങ്ങൾക്കു പാലാണ് ആവശ്യം, കട്ടിയുള്ള ഭക്ഷണമല്ല. പാലു കുടിച്ചു ജീവിക്കുന്നവൻ നീതിയുടെ വചനം വിവേചിക്കാൻ വൈദഗ്ധ്യമില്ലാത്തവനാണ്. എന്തെന്നാൽ, അവൻ ശിശുവാണ്. കട്ടിയുള്ള ഭക്ഷണം പക്വത വന്നവർക്കുള്ളതാണ്. അവർ തങ്ങളുടെ ശക്തിവിശേഷങ്ങളുടെ പരിശീലനത്താൽ നന്മതിന്മകളെ വിവേചിച്ചറിയാൻ കഴിവുള്ളവരാണ്*" (ഹെബ്രാ.5:11-14). എന്നും പാലെ കുടിക്കാവു എന്നല്ല ഉദ്ദേശിക്കുന്നത്. ആഴത്തിൽ വചനം മനനം ചെയ്യുമ്പോൾ വചനത്തിന്റെ അർത്ഥത്തിന്റെ ആഴങ്ങളിലേക്ക് വ്യാപരിക്കാൻ സാധിക്കും. അത് തികച്ചും വ്യക്തിപരമായിരിക്കണം. അല്ലാത്തപക്ഷം അത് ഗ്രഹിക്കാനാവാത്തവരുടെ തെറ്റുധാരണക്ക് ഇടയാകും. അതിനാൽ വചനത്തിന് യോജിക്കാത്തതായി ആരും തന്നെ ഒന്നും പ്രഘോഷിക്കരുത്.

പ്രായോഗിക ജീവിതത്തിലെ ഒരു ഉദാഹരണം കൂടി പറയാം. ശാസ്ത്രം വ്യക്തമായി പഠിപ്പിക്കുന്നു സൂര്യൻ നിത്യമായി ജ്വലിച്ചുകൊണ്ടിരിക്കുന്നു. എങ്കിലും ഈ യുഗത്തിലും നാം പറയുന്നത് സൂര്യൻ ഉദിക്കുന്നു അല്ലെങ്കിൽ അസ്തമിക്കുന്നു എന്നാണ്. ശാസ്ത്രത്തിന്റെപേരിൽ ആരും തന്നെ തർക്കം ഉന്നയിക്കാറില്ല. എല്ലാവർക്കും മനസ്സിലാകുന്ന ഭാഷ അതാണ്. ദൈവശാസ്ത്രം പറയുന്നതെല്ലാം ഇപ്രകാരമാണെന്ന് ഞാൻ വിവക്ഷിക്കുന്നില്ല എന്നുകൂടി പറഞ്ഞുകൊള്ളട്ടെ. അതിനാൽ ദൈവവചനത്തെ തിരുത്താൻ ആരും ശ്രമിക്കാതിരിക്കുന്നതാണ് നല്ലത്.

അതുകൊണ്ടാണ് പൗലോസ്ശ്ലീഹ പറയുന്നത്: "*എന്റെ വചനവും പ്രസംഗവും വിജ്ഞാനം കൊണ്ട് വശീകരിക്കുന്നതായിരുന്നില്ല. പ്രത്യുത, ആത്മാവിന്റെയും ശക്തിയുടെയും വെളിപ്പെടുത്തലായിരുന്നു. നിങ്ങളുടെ വിശ്വാസത്തിന്റെ അടിസ്ഥാനം* ***മാനുഷികവിജ്ഞാനമാകാതെ, ദൈവശക്തിയാകാനായിരുന്നു*** *അത്* "(1കോറി.2:4,5). "*ദൈവത്തിന്റെ വചനം സജീവവും ഊർജ്ജസ്വലവുമാണ്; ഇരുതലവാളിനെക്കാൾ മൂർച്ചയേറിയതും, ചേതനയിലും ആത്മാവിലും സന്ധിബന്ധങ്ങളിലും മജ്ജയിലും തുളച്ചുകയറി ഹൃദയത്തിന്റെ വിചാരങ്ങളെയും നിയോഗങ്ങളെയും വിവേചിക്കുന്നതുമാണ്* " (ഹെബ്രാ. 4:12). "*വിശുദ്ധ* ***ലിഖിതമെല്ലാം ദൈവനിവേശിതമാണ്****. അവ പ്രബോധനത്തിനും ശാസനത്തിനും തെറ്റുതിരുത്തലിനും നീതിയിലുള്ള പരിശീലനത്തിനും ഉപകരിക്കുന്നു. ഇതുവഴി* ***ദൈവഭക്തനായ മനുഷ്യൻ പൂർണ്ണത കൈവരിക്കുകയും*** *എല്ലാ നല്ലപ്രവൃത്തികളും ചെയ്യുന്നതിനു പര്യാപ്തനാവുകയും ചെയ്യുന്നു*" (2തിമോ.3:16,17). അതിനാൽ നാം പ്രഘോഷിക്കേണ്ടത് ദൈവശാസ്ത്രമല്ല ദൈവവചനമാണ്. എന്തെന്നാൽ "*ദൈവകൽപനകൾ പാലിക്കുക എന്നതാണു സർവ്വപ്രധാനം*" (1കോറി.7:19). "*ദൈവത്തിന്റെ* ***ഭോഷത്തം*** *മനുഷ്യരെക്കാൾ* ***ജ്ഞാനമുള്ളതും*** *ദൈവത്തിന്റെ ബലഹീനത മനുഷ്യരെക്കാൾ ശക്തവുമാണ്*" (1കോറി.1:25). വചനം പറയുന്നു "*ഒരുവൻ എന്നെക്കുറിച്ചോ എന്റെ വചനങ്ങളെക്കുറിച്ചോ ലജ്ജിച്ചാൽ അവനെക്കുറിച്ചു മനുഷ്യപുത്രനും തന്റെയും പിതാവിന്റെയും വിശുദ്ധ ദൂതന്മാരുടെയും മഹത്വത്തിൽ വരുമ്പോൾ ലജ്ജിക്കും*" (ലൂക്കാ9:26). നാം ദൈവശാസ്ത്രത്തിനനുസരിച്ച് വചനങ്ങൾക്ക് പുതിയ വ്യാഖ്യാനങ്ങളിലൂടെ മാറ്റങ്ങൾ വരുത്തുമ്പോൾ പലപ്പോഴും അവയുടെ പ്രസക്തിതന്നെ നഷ്ടപ്പെട്ടുപോകുന്നു. ഭാഷാശുദ്ധിയുടെ പേരും പറഞ്ഞ് തിരുത്തിയ ബൈബിളാണ് പരിശുദ്ധ കുർബ്ബാനക്കിടെ വായിക്കുന്നത്. വ്യത്യസ്ഥ രീതിയിലുള്ള വചനങ്ങൾ ബൈബിളിന്റെ വിശ്വാസ്യതയെ കളങ്കപ്പെടുത്തും. വിശ്വാസികളിൽ ഇത് ആശയക്കുഴപ്പം സൃഷ്ടിക്കുന്നു. അഭിമുഖ കുർബ്ബാനയുടെ പേരിൽ പോരടിക്കുന്നവർക്കൊന്നും ഈ കാര്യങ്ങളിൽ വിരോധമില്ലെന്നത് അത്ഭുതാവഹം തന്നെ. ഇത് അപകടകരമായ പ്രവണതയാണ്.

അതുപോലെതന്നെ മാരകപാപത്തിൽ മരിച്ചുപോകുന്ന ഒരാളുടെ ആത്മാവ് മരിച്ചയുടൻ നിത്യനരകത്തിൽ നിപതി

ക്കുന്നു. അവർക്ക്വേണ്ടി പ്രാർത്ഥിച്ചിട്ട് പ്രയോജനമില്ലെന്ന് സഭ പഠിപ്പിക്കുന്നു. "*ഓരോ മനുഷ്യനും തന്റെ മരണത്തിന്റെ നിമിഷത്തിൽ തന്നെ സ്വജീവിതത്തെ ക്രിസ്തുവിനോടു ബന്ധപ്പെടുത്തി തന്റെ അമർത്യമായ ആത്മാവിൽ തന്റെ* ***ശാശ്വത പ്രതിഫലം*** *സ്വീകരിക്കുന്നു: ഒരു ശുദ്ധീകരണ പ്രക്രിയയിലൂടെയോ നേരിട്ടോ സൗഭാഗ്യത്തിലേക്കുള്ള പ്രവേശനം. അല്ലെങ്കിൽ നേരിട്ടുള്ളതും ശാശ്വതവുമായ ശിക്ഷയിലേക്കുള്ള പ്രവേശനം*" (CCC.1022). "*മാരകപാപത്തിന്റെ അവസ്ഥയിൽ മരിക്കുന്നവരുടെ ആത്മാക്കൾ മരിച്ച ഉടനെ നരകത്തിലേക്ക് പതിക്കുന്നു. അവിടെ അവർ 'നിത്യാഗ്നി'യായ നരക പീഢനങ്ങൾ അനുഭവിക്കും*" (CCC.1035). ഈ പഠനം വചനങ്ങൾക്ക് നിരക്കാത്തതും അനേകം ആത്മാക്കളുടെ രക്ഷയെ തടസ്സപ്പെടുത്തുകയും ചെയ്യുന്നു. നിഖ്യാ-കോൺസ്റ്റാന്റിനോപ്പിൾ വിശ്വാസപ്രമാണത്തിലൂടെ ഈശോ പാതാളത്തിലിറങ്ങിയത് തിരുത്തിയതിന്റെ അനന്തരഫലമാണീ പഠനങ്ങൾ. ഈശോയുടെ രക്ഷാകരദൗത്യം പൂർത്തീകരിച്ചു എന്ന തെറ്റുധാരണയാണ് ഇത്തരം പഠനങ്ങൾക്കാധാരം.

മത്തായിയുടെ സുവിശേഷത്തിൽ ഈശോ പറയുന്നു: "***നീതിയെ വിജയത്തിലെത്തിക്കുന്നതുവരെ*** *അവൻ ചതഞ്ഞ ഞാങ്ങണ ഒടിക്കുകയില്ല; പുകഞ്ഞ തിരി കെടുത്തുകയില്ല*" (മത്താ.12:20). നീതിയെ വിജയത്തിലെത്തിച്ചു കഴിഞ്ഞു എന്നാണോ കരുതുന്നത്? രക്ഷാകരദൗത്യം പൂർത്തീകരിക്കുന്നതുവരെ ആരെയും ശിക്ഷിക്കുകയില്ല എന്നാണു പറയുന്നത്. പാപമാണ് നാശത്തിനു കാരണമെങ്കിലും അതിന്റെ പേരിൽ ആരും അവഹേളിക്കപ്പെടുവാനോ കുറ്റം വിധിക്കപ്പെടുവാനോ ഈശോ ആഗ്രഹിക്കുന്നില്ല എന്നാണ് മനസ്സിലാക്കേണ്ടത്. "*എന്റെ വാക്കുകൾ കേൾക്കുന്നവൻ അവ പാലിക്കുന്നില്ലെങ്കിലും* ***ഞാൻ അവനെ വിധിക്കുന്നില്ല****. കാരണം, ഞാൻ വന്നിരിക്കുന്നത് ലോകത്തെ വിധിക്കാനല്ല, രക്ഷിക്കാനാണ്. എന്നാൽ, എന്നെ നിരസിക്കുകയും എന്റെ വാക്കുകൾ തിരസ്കരിക്കുകയും ചെയ്യുന്നവന് ഒരു വിധികർത്താവുണ്ട്.* ***ഞാൻ പറഞ്ഞ വചനം തന്നെ അന്ത്യദിനത്തിൽ അവനെ വിധിക്കും***" (യോഹ.12:47,48).

"*ദൈവത്തെക്കുറിച്ച് അജ്ഞത പുലർത്തുന്നവർക്കും, നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ സുവിശേഷം അനുസരിക്കാത്തവർക്കും എതിരായി പ്രതികാരം ചെയ്യും. അവർ*

*കർത്താവിന്റെ സന്നിധിയിൽ നിന്നും അവന്റെ ശക്തിയുടെ മഹത്വത്തിൽനിന്നും തിരസ്ക്കരിക്കപ്പെട്ട് ശിക്ഷയനുഭവിക്കും. കർത്താവ് തന്റെ വിശുദ്ധരിൽ മഹത്വപ്പെടുന്നതിനും ഞങ്ങൾ നിങ്ങൾക്ക് നൽകിയ സാക്ഷ്യം മുഖേന വിശ്വാസികളായവരിലൂടെ കീർത്തിക്കപ്പെടുന്നതിനുമായി* ***ആ ദിവസം അവൻ വരുമ്പോൾ ഇത് സംഭവിക്കും***"(2തെസ.1:9,10). "*മനുഷ്യ പുത്രൻ സ്വപിതാവിന്റെ മഹത്വത്തിൽ തന്റെ ദൂതന്മാരോടൊത്തു വരാനിരിക്കുന്നു.* ***അപ്പോൾ അവൻ ഓരോരുത്തർക്കും താന്താങ്ങളുടെ പ്രവൃത്തിക്കനുസരിച്ചു പ്രതിഫലം നൽകും***" (മത്താ.16:27). "*ഇതാ ഞാൻ വേഗം വരുന്നു. എന്റെ സമ്മാനവും ഞാൻ കൊണ്ടുവരുന്നുണ്ട്.* ***ഓരോരുത്തർക്കും സ്വന്തം പ്രവൃത്തികൾക്കനുസൃതം പ്രതിഫലം നല്കാനാണു ഞാൻ വരുന്നത്***"(വെളി.22:12). രണ്ടാമത്തെ പുനരുദ്ധാനത്തിനുശേഷം ശരീരവും ആത്മാവുമാണ് ഈ അന്ത്യവിധിയെ നേരിടേണ്ടത്. അതിനാൽ തനതുവിധിയിൽ അന്ത്യവിധികഴിഞ്ഞു എന്നു പറയുന്നത് ശരിയല്ല.

കളകളുടെ ഉപമയിൽ വേലക്കാർ ചോദിച്ചു: ഞങ്ങൾ പോയി കളകൾ പറിച്ചുകൂട്ടട്ടേ? "*അവൻ പറഞ്ഞു: വേണ്ട, കളകൾ പറിച്ചെടുക്കുമ്പോൾ അവയോടൊപ്പം ഗോതമ്പു ചെടികളും നിങ്ങൾ പിഴുതുകളഞ്ഞെന്നുവരും. കൊയ്ത്തുവരെ അവ രണ്ടും ഒരുമിച്ചു വളരട്ടെ. കൊയ്ത്തു കാലത്തു ഞാൻ കൊയ്ത്തുകാരോടു പറയും; ആദ്യമേ കളകൾ ശേഖരിച്ച്, തീയിൽ ചുട്ടുകളയുവാൻ അവ കെട്ടുകളാക്കി വയ്ക്കുവിൻ* "(മത്താ.13:29,30). "*കൊയ്ത്തു യുഗാന്തമാണ്; കൊയ്ത്തുകാർ ദൈവദൂതന്മാരും*" (മത്താ.13:39)."*കളകൾ ശേഖരിച്ച് അഗ്നിക്കിരയാക്കുന്നതെങ്ങനെയോ അങ്ങനെ തന്നെ യുഗാന്ത്യത്തിലും സംഭവിക്കും. മനുഷ്യപുത്രൻ തന്റെ ദൂതന്മാരെ അയക്കുകയും അവർ അവന്റെ രാജ്യത്തുനിന്ന് എല്ലാ പാപഹേതുക്കളെയും തിന്മ പ്രവർത്തിക്കുന്നവരെയും ഒരു മിച്ചുകൂട്ടി അഗ്നികുണ്ഡത്തിലേക്ക് എറിയുകയും ചെയ്യും*"(മത്താ. 13:40–42). "*യുഗാന്ത്യത്തിലും ഇതുപോലെ സംഭവിക്കും. ദൈവദൂതന്മാർ ദുഷ്ടരെ നീതിമാന്മാരിൽ നിന്ന് വേർതിരിക്കുകയും അഗ്നികുണ്ഡത്തിലേക്ക് എറിയുകയും ചെയ്യും*" (മത്താ.13:49,50).

"*എന്നാൽ ഭീരുക്കൾ അവിശ്വാസികൾ, ദുർമ്മാർഗ്ഗികൾ, കൊലപാതകികൾ, വ്യഭിചാരികൾ, മന്ത്രവാദികൾ, വിഗ്രഹാരാധകർ, കാപട്യക്കാർ എന്നിവരുടെ ഓഹരി തീയും ഗന്ധകവും*

*എരിയുന്ന തടാകമായിരിക്കും. ഇതാണ് രണ്ടാമത്തെ മരണം "* (വെളി.21:8). "*ഇതാണ് രണ്ടാമത്തെ മരണം – **അഗ്നിത്തടാകം.** ജീവന്റെ ഗ്രന്ഥത്തിൽ പേരെഴുതപ്പെടാത്തവരെല്ലാം അഗ്നിത്ത ടാകത്തിലേക്ക് എറിയപ്പെട്ടു"* (വെളി.20:15).

ഇതിൽ നിന്നും നിത്യശിക്ഷ എന്നു പറയുന്നത്, ആത്മാ വിന്റെ നാശം – രണ്ടാമത്തെ മരണം – സംഭവിക്കുന്നത് അന്ത്യ വിധിയിലാണെന്ന് വ്യക്തമല്ലെ? അതിനാൽ തിന്മ ചെയ്തവർ കർത്താവിന്റെ സന്നിധിയിൽനിന്ന് പൂർണ്ണമായി തിരസ്ക്കരിക്ക പ്പെടുന്നത് അന്ത്യവിധിയിൽ മാത്രമായിരിക്കും എന്നല്ലെ മനസ്സി ലാക്കേണ്ടത്?

തനതുവിധിയിൽ ശിക്ഷിക്കപ്പെട്ടവർ രക്ഷപ്പെടുകയില്ല എന്നു പറയുന്നത് വചനങ്ങൾക്ക് നിരക്കുന്നതല്ല."*പിതാവ് മരിച്ച വരെ എഴുന്നേൽപ്പിച്ച് അവർക്ക് ജീവൻ നൽകുന്നതുപോലെ തന്നെ, പുത്രനും താൻ ഇച്ഛിക്കുന്നവർക്ക് ജീവൻ നൽകുന്നു"* (യോഹ.5:21). ജ്ഞാനം 16:13–ൽ പറയുന്നു: "*ജീവന്റേയും മരണ ത്തിന്റേയും മേൽ അങ്ങേയ്ക്ക് അധികാരമുണ്ട്. മനുഷ്യനെ പാ താള കവാടത്തിലേക്ക് ഇറക്കുന്നതും അവിടെ നിന്ന് വീണ്ടെടു ക്കുന്നതും അവിടുന്നാണ്." "അവിടുന്ന് ശിക്ഷിക്കുകയും കരുണ കാണിക്കുകയും ചെയ്യുന്നു. പാതാളത്തിലേക്ക് താഴ്ത്തുകയും അവിടെ നിന്ന് വീണ്ടും ഉയർത്തുകയും ചെയ്യുന്നു"*(തോബി.13:2). "*അവിടുന്ന് പാതാളത്തിലേക്ക് ഇറക്കുകയും അവിടെ നിന്ന് കയ റ്റുകയും ചെയ്യുന്നു"*(1സാമുവൽ.2:6). "*എന്നാൽ, ദൈവം എന്റെ പ്രാണനെ പാതാളത്തിന്റെ പിടിയിൽനിന്നും വീണ്ടെടുക്കും: അവിടുന്ന് എന്നെ സ്വീകരിക്കും"*(സങ്കീ.49:15).

വിശുദ്ധ പൗലോസ്ശ്ലീഹ ഫിലിപ്പിയർക്കുള്ള ലേഖന ത്തിൽ പറയുന്നു: "*ഇത്, യേശുവിന്റെ നാമത്തിനു മുമ്പിൽ സ്വർ ഗ്ഗത്തിലും ഭൂമിയിലും പാതാളത്തിലുമുള്ള സകലരും മുട്ടുകൾ മടക്കുന്നതിനും, യേശുക്രിസ്തു കർത്താവാണെന്ന് പിതാവായ ദൈവത്തിന്റെ മഹത്വത്തിനായി എല്ലാ നാവുകളും ഏറ്റുപറയു ന്നതിനും വേണ്ടിയാണ്"*(ഫിലി.2:10,11). അതുകൊണ്ടാണ് വിശുദ്ധ പത്രോസ്ശ്ലീഹ യേശുക്രിസ്തു പാതാളത്തിലിറങ്ങി ബന്ധന സ്ഥരായ ആത്മാക്കളോട് സുവിശേഷം പ്രസഗിച്ചു എന്നു പറ യുന്നത്. "*ആത്മാവോടുകൂടെ ചെന്ന് അവൻ ബന്ധനസ്ഥരായ ആത്മാക്കളോടു സുവിശേഷം പ്രസംഗിച്ചു"* (1പത്രോസ്.3:19). ഇതിൽനിന്നും വ്യക്തമാകുന്നത് തിന്മ പ്രവർത്തിച്ചവരുടെ

ആത്മാക്കളെ വിധിദിനം വരെ സൂക്ഷിക്കാനുള്ള താൽക്കാലി കമായ ഒരു സംവിധാനമാണ് പാതാളനരകം. അന്ത്യവിധിദി നംവരെ മാത്രമെ പാതാളം നിലനിൽക്കുന്നുള്ളൂ. അഗ്നിതടാ കമാകട്ടെ അന്ത്യവിധിയിൽ ശിക്ഷിക്കപ്പെടുന്നവർക്കുള്ളതാണ്. "*മൃത്യുവും പാതാളവും അഗ്നിത്തടാകത്തിലേക്ക് എറിയപ്പെട്ടു. ഇതാണു രണ്ടാമത്തെ മരണം-അഗ്നിത്തടാകം*" (വെളിപാട്.20:14). അതിനാൽ തിരുവചനമനുസരിച്ച് പാതാളം എന്നത് ശുദ്ധീക രണസ്ഥലം ഉൾപ്പെടെ പല തട്ടുകളുള്ളതും, നിത്യനരകം - ഗേഹന്ന - എന്നത് അഗ്നിതടാകമാണെന്നും മനസ്സിലാക്കുന്ന താകും ഉചിതം. എന്നു മാത്രമല്ല പാതാളത്തിലുള്ളവർ നിത്യ ശിക്ഷാവിധി കഴിഞ്ഞിട്ടുള്ളവരല്ല എന്നും വിധിയെകാത്ത് കഴിയുന്നവരാണെന്നും തിരുവചനം വീണ്ടും സ്പഷ്ടമാക്കുന്നു. "*തന്നിലുണ്ടായിരുന്ന മൃതരെ സമുദ്രം വിട്ടുകൊടുത്തു. മരണവും പാതാളവും തങ്ങളിലുണ്ടായിരുന്നവരെയും വിട്ടുകൊടുത്തു. അവരെല്ലാവരും താന്താങ്ങളുടെ പ്രവർത്തികൾക്കനുസൃതം വിധിക്കപ്പെട്ടു*" (വെളി.20:13).

സഭാപിതാവായിരുന്ന ഒരിജിൻ പാതാളനരകത്തിലുള്ള വരെയെല്ലാം അവസാനദിവസം കർത്താവ് രക്ഷിക്കുമെന്ന് പഠി പ്പിച്ചു. അതിന്റെ പേരിൽ സഭാധികാരികൾ അദ്ദേഹത്തെ പീഢി പ്പിച്ചു എന്ന വസ്തുത വിസ്മരിക്കുന്നില്ല. വിശുദ്ധനായ ജോൺ ക്രിസ്സോസ്റ്റം നരകത്തിലുള്ളവരെ ജീവിച്ചിരിക്കുന്നവരുടെ പ്രാർത്ഥനകൊണ്ട് രക്ഷിക്കാമെന്നും പഠിപ്പിച്ചിരുന്നു. പരിശുദ്ധ അമ്മ ഫാത്തിമായിൽ നൽകിയ ദർശനത്തിനിടക്ക് നരകത്തിന്റെ ഭയാനകമായ ദൃശ്യം കാണിച്ചുകൊടുത്ത് ഇപ്രകാരം പറഞ്ഞു. "*നിർഭാഗ്യരായ പാവപ്പെട്ട പാപികളുടെ ആത്മാക്കൾ നിപതി ക്കുന്ന നരകം നിങ്ങൾ കണ്ടുവല്ലോ. അവരെ രക്ഷിക്കുന്നതി നാണ് ദൈവം എന്റെ വിമലഹൃദയത്തോടുള്ള ഭക്തി ലോകത്തി ലുണ്ടാകാൻ ആഗ്രഹിക്കുന്നത്. ഞാൻ നിങ്ങളോട് ആവശ്യപ്പെ ട്ടത് നിങ്ങൾ ചെയ്യുമെങ്കിൽ ധാരാളം ആത്മാക്കൾ രക്ഷപ്പെടും. സമാധാനമുണ്ടാകും, ഒന്നാം ലോകമഹായുദ്ധം അവസാനിക്കു കയും ചെയ്യും*" (Mary vs Lucifer, Fr. John Gallery). പരിശുദ്ധ അമ്മ പറയുന്നതിൽനിന്നും പാതാളനരകത്തിൽ (അഗ്നിത്തടാകമല്ല) കിടക്കുന്നവർക്കും രക്ഷയുണ്ട് എന്നല്ലേ മനസ്സിലാക്കേണ്ടത്. തന്നെയുമല്ല ആത്മാക്കൾ രക്ഷപ്രാപിച്ചാൽ ലോകത്ത് സമാ ധാനം ഉണ്ടാകും! **അതായത് ആത്മാക്കൾക്ക് ലോകത്തിൽ അസമാധാനം ഉണ്ടാക്കുവാൻ കഴിയും!!**

ദാനിയേൽ 12:7 ഇത് ശരിവെക്കുന്നു. RSV ബൈബിൾ പറയുന്നത്: *"....And that when the shattering of the power of the holy people comes to an end, all these things would be accomplished"* എന്നാണ്. അതായത് വിശുദ്ധ ജനത്തെ തകർക്കുന്നവന്റെ ശക്തി ഇല്ലാതാകുമ്പോൾ ഇവ സംഭവിക്കും. പാപത്തിന് അടിമപ്പെട്ട് മരിച്ചുപോയ ആത്മാക്കളാണ് അവന്റെ ശക്തി. ഈ ആത്മാക്കൾ രക്ഷ പ്രാപിക്കുന്നതിലൂടെ അവന്റെ ശക്തി ഇല്ലാതാകുന്നു. അതുകൊണ്ടാണ് ആത്മാക്കൾ രക്ഷപ്രാപിച്ചാൽ ലോകത്ത് സമാധാനം ഉണ്ടാകുമെന്ന് പരിശുദ്ധ അമ്മ പറഞ്ഞത്.

ഇതിൽനിന്നും അനീതി പ്രവർത്തിക്കുന്നവരെ വിധി ദിനം വരെ ശിക്ഷാവിധേയരാക്കി സൂക്ഷിക്കുന്ന സ്ഥലവും (2പത്രോ.2:9), യേശുനാഥൻ തന്റെ കുരിശു മരണത്തിനുശേഷം ആത്മാവോടുകൂടെച്ചെന്ന് ബന്ധനസ്ഥരായ ആത്മാക്കളോട് സുവിശേഷം പ്രസംഗിച്ച പാതാളനരകവും, ജീവന്റെ ഗ്രന്ഥത്തിൽ പേരെഴുതപ്പെടാത്തവരും പിശാചും മൃഗവും വ്യാജപ്രവാചകനും പതിക്കുന്ന ഗന്ധകാഗ്നിതടാകമല്ലെന്ന് (നിത്യനരകമല്ലെന്ന്) വ്യക്തമാകുന്നു. ഒരു വ്യക്തിയും നിത്യനരകത്തിൽ പോയതായി സഭ ഔദ്യോഗികമായി പ്രഖ്യാപിച്ചിട്ടില്ലാത്തതിനാൽ പരേതരായ ഏതൊരു വിശ്വാസിക്കുംവേണ്ടി പ്രാർത്ഥിക്കാൻ നാം കടപ്പെട്ടിരിക്കുന്ന എന്ന വസ്തുത ഇതിലൂടെ വെളിപ്പെടുന്നു.

പൗലോസ്ശ്ലീഹ പറയുന്നു: "***കർത്താവു നമ്മെ വിധിക്കുകയും ശിക്ഷണ വിധേയരാക്കുകയും ചെയ്യുന്നു. അത് ലോകത്തോടൊപ്പം നമ്മൾ ശിക്ഷിക്കപ്പെടാതിരിക്കാൻ വേണ്ടിയാണ്***"(1കോറി.11:32). മരണത്തോടെ ശരീരത്തിൽ നിന്ന് വേർപിരിയുന്ന **ആത്മാവ്** ദൈവീക ഇടപെടലിന്റെ ഫലമായി നിത്യ ജീവനിലേക്കോ ശുദ്ധീകരണത്തിലേക്കോ നീങ്ങുന്ന പ്രക്രിയയാണ് തനതു വിധി എന്ന് കരുതേണ്ടിയിരിക്കുന്നു. അതിനാൽ തന്നിൽ വിശ്വസിച്ച തന്റെ മക്കൾ മറ്റുള്ളവരോടൊപ്പം ശിക്ഷിക്കപ്പെടാതിരിക്കാൻ വേണ്ടി ഈശോ നൽകുന്ന ഒരു ആനുകൂല്യമാണ് ശുദ്ധീകരണസ്ഥലം. അത് ശിക്ഷയല്ല ശിക്ഷണമായെ കാണാനാകു. "*എന്നാൽ, എന്നെ നിരസിക്കുകയും എന്റെ വാക്കുകൾ തിരസ്കരിക്കുകയും ചെയ്യുന്നവന് ഒരു വിധികർത്താവുണ്ട്.* ***ഞാൻ പറഞ്ഞ വചനം തന്നെ അന്ത്യദിനത്തിൽ അവനെ വിധിക്കും***" (യോഹ.12:48). ഇത് വചനം ലഭിച്ചവർക്ക് മാത്രമായിരിക്കും എന്ന് കരുതേണ്ടിയിരിക്കുന്നു. അതിനാൽ മാമ്മോദീസ സ്വീകരിച്ചവർക്ക് മാത്രമല്ലേ തനതുവിധി?

വീണ്ടും വചനം പറയുന്നു: "*ഇതുകൊണ്ടാണ് മനുഷ്യനെപ്പോലെ ശാരീരികമായി വിധിക്കപ്പെട്ടെങ്കിലും ആത്മാവിൽ ദൈവീകരായി കഴിയാൻ വേണ്ടി മരിച്ചവരോടുപോലും സുവിശേഷം പ്രസംഗിക്കപ്പെട്ടത്*" (1പത്രോ.4:6). "*സത്യം സത്യമായി ഞാൻ നിങ്ങളോട് പറയുന്നു: മരിച്ചവർ ദൈവപുത്രന്റെ സ്വരം ശ്രവിക്കുന്ന സമയം വരുന്നു, അല്ലാ വന്നുകഴിഞ്ഞു. ആ സ്വരം ശ്രവിക്കുന്നവർ ജീവിക്കും*" (യോഹ.5:25). മരിച്ചയുടൻ അന്ത്യവിധി കഴിഞ്ഞിട്ടില്ലെന്ന് ഈ വചനങ്ങളിലൂടെ വ്യക്തമല്ലേ?

"*മനുഷ്യപുത്രനെതിരായി ആരെങ്കിലും ഒരു വാക്കു പറഞ്ഞാൽ അത് ക്ഷമിക്കപ്പെടും. എന്നാൽ പരിശുദ്ധാത്മാവിനെതിരായി ആരെങ്കിലും സംസാരിച്ചാൽ ഈ യുഗത്തിലോ വരാനിരിക്കുന്ന യുഗത്തിലോ ക്ഷമിക്കപ്പെടുകയില്ല* "(മത്താ.12:32). ചില തിന്മകൾ ഈ യുഗത്തിൽ ക്ഷമിക്കപ്പെടുമെന്നും, എന്നാൽ മറ്റു ചിലത് വരാനിരിക്കുന്ന യുഗത്തിൽ ക്ഷമിക്കപ്പെടാമെന്നും ഈ വചനം വ്യക്തമാക്കുന്നു. അതിനാൽ ഒരു കാര്യം മറക്കരുത്. ഒരു മനുഷ്യന്റെ ശരാശരി ആയുസ്സ് എൺപത് വർഷത്തിൽ താഴെയാണ്. ഒരു പക്ഷേ തനതു വിധിയിൽ ലഭിക്കുന്ന ശിക്ഷയുടെ കാലാവധി ആയിരക്കണക്കിന് വർഷങ്ങളായിരിക്കാം. അതുകൊണ്ട് തനതു വിധിയിൽ ലഭിക്കുന്ന നീണ്ട ശിക്ഷ ആരെങ്കിലും നിത്യശിക്ഷയായി കരുതിയാൽ അവരെ കുറ്റപ്പെടുത്താനാകില്ല.

"*മരണത്തിനർഹമല്ലാത്ത പാപം സഹോദരൻ ചെയ്യുന്നത് ഒരുവൻ കണ്ടാൽ അവൻ പ്രാർത്ഥിക്കട്ടെ. അവനു ദൈവം ജീവൻ നൽകും. മരണാർഹമല്ലാത്ത പാപം ചെയ്യുന്നവർക്കു മാത്രമാണിത്. മരണാർഹമായ പാപമുണ്ട്. അതെപ്പറ്റി പ്രാർത്ഥിക്കണമെന്നു ഞാൻ പറയുന്നില്ല*" (1 യോഹ.5:16). ഒരുപക്ഷേ ഈ വചനമായിരിക്കാം മാരകപാപത്തിൽ മരിച്ചുപോയവർക്കുണ്ടേി പ്രാർത്ഥിച്ചിട്ട് കാര്യമില്ലെന്ന പഠനത്തിനടിസ്ഥാനം. ഒരുപക്ഷേ തനതുവിധിയിലൂടെ അവർക്കു ലഭിക്കുന്ന ശിക്ഷ ഈ യുഗത്തിന്റെ അവസാനം വരെയായിരിക്കാം. അതുകൊണ്ട് അവർ അഗ്നിത്തടാകത്തിൽ പതിച്ചു എന്നു പറയുന്നതിന് അടിസ്ഥാനമില്ല. മാത്രമല്ല മറ്റൊരു വചനം പറയുന്നു: "*അതിനാൽ മുൻകൂട്ടി നിങ്ങൾ വിധി പ്രസ്താവിക്കരുത്, കർത്താവ് വരുന്നതുവരെ കാത്തിരിക്കുവിൻ. അന്ധകാരത്തിൽ മറഞ്ഞിരിക്കുന്നവയെ വെളിച്ചത്തുകൊണ്ടുവരുന്നവനും, ഹൃദയരഹസ്യങ്ങൾ വെളിപ്പെടുത്തുന്നവനും അവനാണല്ലോ*"(1കോറി.4:5).

ഈ സത്യം സഭയിൽ അനേകം സുവിശേഷ പ്രഘോഷകർക്കും വൈദികർക്കും അറിയാഞ്ഞിട്ടല്ല. സഭയുടെ പഠനങ്ങളുടെ പേരിൽ അധികാരികൾക്ക് വിധേയപ്പെട്ട് അനുസരണത്തിൻ കീഴിൽ പരസ്യമായി പ്രകടിപ്പിക്കുന്നില്ലെന്നു മാത്രം. നമുക്ക് ആരെയും വിധിക്കാൻ അധികാരമില്ലെന്ന് പറഞ്ഞ് എല്ലാ പാപികൾക്കും സഭയുടെ വാതിലുകൾ തുറന്നിടുന്നതും നരകത്തിലുള്ളവരെ രക്ഷിക്കാനായി ഈശോ തുറന്ന വാതിലുകൾ സഭ അടച്ചു പൂട്ടുന്നതും ആർക്കുവേണ്ടി? സ്വയംകൃത അപ്രമാദിത്വത്തിന് കോട്ടംതട്ടാതിരിക്കാൻ സത്യത്തെ തമസ്കരിക്കുന്നത് അനേകായിരം ആത്മാക്കളുടെ രക്ഷയെ തടസ്സപ്പെടുത്തി സാത്താനെ ശക്തിപ്പെടുത്തുകയാണെന്ന് തിരിച്ചറിയണമെ.

"*വിശുദ്ധഗ്രന്ഥം ഉൾക്കൊള്ളുന്നതും അവതരിപ്പിക്കുന്നതുമായ വെൈാവിഷ്കൃത സത്യങ്ങൾ പരിശുദ്ധാത്മ നിവേശനത്താൽ എഴുതപ്പെട്ടവയാണ്. പരിശുദ്ധ സഭാമാതാവ് അപ്പസ്തോലിക വിശ്വാസത്തിൽ ഉറച്ചുനിന്നുകൊണ്ട് പുതിയനിയമത്തിലെയും പഴയനിയമത്തിലെയും പുസ്തകങ്ങൾ മുഴുവനും അവയുടെ എല്ലാഭാഗങ്ങളും ഉൾപ്പെടെ വിശുദ്ധവും കാനോനികവുമാണെന്നു പ്രഖ്യാപിക്കുന്നു. ഇതിനു ഉപപോദ്ബലകമായി നിലകൊള്ളുന്നത് പരിശുദ്ധാത്മ നിവേശനത്താൽ എഴുതപ്പെട്ട അവയുടെ കർത്താവ് ദൈവം തന്നെയാണെന്നും അവ അപ്പാടെ സഭയ്ക്ക് ഏൽപിക്കപ്പെട്ടിരിക്കുന്നുവെന്നുള്ള വസ്തുതയാണ്*"(CCC.105). സഭ ഇത് പ്രഘോഷിക്കുമ്പോളും പ്രായോഗിക ജീവിതത്തിൽ ഇപ്രകാരമുള്ള വിശ്വാസം നാം കാത്തുസൂക്ഷിക്കുന്നുണ്ടോ എന്ന് പരിശോധിക്കേണ്ടതുണ്ട്.

വചനങ്ങൾ മനഃപാഠമാക്കി മത്സരങ്ങളിൽ സമ്മാനം നേടുന്നതിൽ വലിയ പ്രയോജനമൊന്നുമില്ല. അത് ഒരുവന്റെ ഓർമ്മശക്തിയെ പരീക്ഷിക്കുന്നു എന്നു മാത്രം. അവയുടെ ഉദ്ദേശ്യം അതിനേക്കാൾ ആഴമുള്ളതാണെന്ന് തിരിച്ചറിയേണ്ടത് അത്യാവശ്യമാണ്. വചനം പറയുന്നു: "*എന്റെ ഈ വചനം ഹൃദയത്തിലും മനസ്സിലും സൂക്ഷിക്കുവിൻ. അടയാളമായി അവയെ നിങ്ങളുടെ കൈയിൽ കെട്ടുകയും പട്ടമായി നെറ്റിത്തടത്തിൽ ധരിക്കുകയും ചെയ്യുവിൻ. നിങ്ങൾ വീട്ടിലായിരിക്കുമ്പോഴും യാത്ര ചെയ്യുമ്പോഴും കിടക്കുമ്പോഴും എഴുന്നേൽക്കുമ്പോഴും അവയെപ്പറ്റി സംസാരിച്ചുകൊണ്ടു നിങ്ങളുടെ മക്കളെ പഠിപ്പിക്കണം. നിങ്ങളുടെ വീടുകളുടെ കട്ടിളക്കാലുകളിലും പടിവാ*

*തിലുകളിലും അവ രേഖപ്പെടുത്തണം. അപ്പോൾ നിങ്ങളുടെ പിതാക്കന്മാർക്കു നൽകുമെന്നു കർത്താവു ശപഥം ചെയ്ത നാട്ടിൽ നിങ്ങളും നിങ്ങളുടെ മക്കളും ദീർഘകാലം, ഭൂമിക്കു മുകളിൽ ആകാശം ഉണ്ടായിരിക്കുന്നിടത്തോളം കാലം, വസിക്കും. ഞാൻ നൽകുന്ന ഈ കൽപനകളെല്ലാം **നിങ്ങൾ ശ്രദ്ധാപൂർവം പാലിച്ച് നിങ്ങളുടെ ദൈവമായ കർത്താവിനെ സ്നേഹിക്കുകയും അവിടുത്തെ മാർഗ്ഗത്തിൽ ചരിക്കുകയും അവിടുത്തോടു ചേർന്നു നിൽക്കുകയും ചെയ്താൽ** കർത്താവ് ഈ ജനതകളെയെല്ലാം നിങ്ങളുടെ മുമ്പിൽ നിന്ന് അകറ്റിക്കളയും. നിങ്ങളെക്കാൾ വലിയവരും ശക്തരുമായ ജനതകളെ നിങ്ങൾ കീഴ്പ്പെടുത്തുകയും ചെയ്യും*" (നിയമാവർത്തനം 11:1823).

"*ക്രൈസ്തവ വിശ്വാസമെന്നതു വെറുമൊരു ഗ്രന്ഥത്തിന്റെ മതം അല്ല: **ദൈവവചനത്തിന്റെ മതമാണു ക്രിസ്തുമതം.** ഈ വചനം എഴുതപ്പെട്ട, മൂകമായ ഒരു വചനമല്ല. **പ്രത്യുത അവതാരം ചെയ്ത, ജീവിക്കുന്ന വചനമാണ്;** തിരുവചനങ്ങൾ വെറും നിർജ്ജീവാക്ഷരങ്ങളായി മാറാതിരിക്കുന്നതിനും ജീവിക്കുന്ന ദൈവത്തിന്റെ നിത്യവചനമായ ക്രിസ്തു പരിശുദ്ധാത്മാവിലൂടെ (നമ്മുടെ) മനസ്സുകളെ തിരുലിഖിതങ്ങൾ ഗ്രഹിക്കാനായി തുറക്കണം*"(CCC.108). അതുകൊണ്ട് വചനം മാംസംധരിച്ച ക്രിസ്തുവിന്റെ സഭക്ക് വചനം അനുസരിക്കാതിരിക്കാനാകില്ല. വചനത്തേക്കാളുപരി മനസ്സാക്ഷിക്ക് പ്രാധാന്യം കൊടുക്കുന്ന സഭ ക്രിസ്തുവിന്റെ ശരീരമല്ല. അത് ഒരു സമുദായം മാത്രമാണ്. അതിന് ഇരുളിൽ പ്രകാശിക്കാനോ മറ്റുള്ളവർക്ക് പ്രകാശമാകാനോ കഴിയില്ല. അതുകൊണ്ട് നമുക്ക് വചനം അനുസരിക്കുന്നവരാകാം.

ദൈവവചനങ്ങളെ തമസ്കരിച്ചുകൊണ്ട് ദൈവശാസ്ത്രത്തിന്റെ പിൻബലത്തിൽ ദൈവവചനത്തിന് ഭേദഗതി വരുത്തുന്നതിനു മുമ്പ് ഈ വചനംകൂടി ശ്രദ്ധിക്കുക. "*ദൈവത്തിന്റെ ഭോഷത്തം മനുഷ്യരെക്കാൾ ജ്ഞാനമുള്ളതും ദൈവത്തിന്റെ ബലഹീനത മനുഷ്യരെക്കാൾ ശക്തവുമാണ്*" (1കോറി.1:25). "*ഭോഷന്മാരാകാതെ കർത്താവിന്റെ അഭീഷ്ടമെന്തെന്നു മനസ്സിലാക്കുവിൻ*" (എഫേ.5:17).



# 6

## സഭയും സ്വർഗ്ഗരാജ്യവും

സഭയിലെ അംഗമായതുകൊണ്ട് മാത്രം നാം സ്വർഗ്ഗരാജ്യത്തിൽ എത്തിച്ചേരുമോ? സഭയെ ഭൂമിയിലെ സ്വർഗ്ഗരാജ്യം (ദൈവരാജ്യം) എന്നു പറയാനാകുമോ? ഈ വിഷയത്തെക്കുറിച്ച് വചനാധിഷ്ടമായ ഒരു വിചിന്തനത്തിന് ശ്രമിക്കുകയാണിവിടെ. യഥാർത്ഥത്തിൽ സഭ സ്വർഗ്ഗരാജത്തിലേക്കുള്ള ഒരു കവാടം മാത്രമാണ്. സ്വർഗ്ഗീയരായിരുന്ന മനുഷ്യൻ ആദിമാതാക്കളുടെ പാപത്തിലൂടെ ഭൗമീകരായി മാറി. ഈ ഭൗമീകരായ മനുഷ്യരെ വീണ്ടും സ്വർഗ്ഗീയരായി മാറ്റാനുള്ള ദൈവീക സംവിധാനത്തിന്റെ ഭാഗമാണ് സഭ. അതിനാൽ സഭയെ ഭൂമിയിലെ സ്വർഗ്ഗരാജ്യം/ ദൈവരാജ്യം എന്നു പറയാനാകില്ല. ഇത് കേൾക്കുമ്പോൾ ആരും അസ്വസ്ഥരാകേണ്ട. തിരുവചനങ്ങൾ എന്തു പറയുന്നു എന്ന് ശ്രദ്ധിക്കാം. തിരുവചനത്തിൽ സ്വർഗ്ഗരാജ്യം എന്നും ദൈവരാജ്യം എന്നും ഇടകലർന്ന് കാണുന്നുണ്ട്. രണ്ടും ഒന്നു തന്നെയാണെന്നാണ് വിദഗ്ദ്ധ അഭിപ്രായം.

സഭയുടെ സ്ഥാപനത്തെപ്പറ്റിയും അതിന്റെ ഉദ്ദേശത്തെപ്പറ്റിയും അധികാരത്തെപ്പറ്റിയും നാം വ്യക്തമായി മനസ്സിലാക്കേണ്ടതുണ്ട്. മത്തായിയുടെ സുവിശേഷം 16-ാം അദ്ധ്യായം 18,19 വചനങ്ങളിൽ പറയുന്നു. "*നീ പത്രോസാണ്: ഈ പാറമേൽ എന്റെ* ***സഭ ഞാൻ സ്ഥാപിക്കും.*** *നരകകവാടങ്ങൾ അതിനെതിരെ പ്രബലപ്പെടുകയില്ല. സ്വർഗ്ഗരാജ്യത്തിന്റെ താക്കോലുകൾ* ***നിനക്കു ഞാൻ തരും.*** *നീ ഭൂമിയിൽ കെട്ടുന്നതെല്ലാം സ്വർഗ്ഗത്തിലും കെട്ടപ്പെട്ടിരിക്കും; നീ ഭൂമിയിൽ അഴിക്കുന്നതെല്ലാം സ്വർഗ്ഗത്തിലും അഴിക്കപ്പെട്ടിരിക്കും.*" ഇതിലൂടെ ഒരു പ്രവർത്തി ചെയ്യുവാനുള്ള

ആഹ്വാനവും അധികാരവുമാണ് നൽകുന്നത്. ഇവിടെ എന്തിനു വേണ്ടി സഭ സ്ഥാപിക്കുന്നു എന്നു ഈശോ വ്യക്തമായി പറയുന്നില്ലെങ്കിലും *നരകകവാടങ്ങൾ അതിനെതിരെ പ്രബലപ്പെടുകയില്ല* എന്നു പറയുന്നതിൽ നിന്നും ആത്മാക്കളുടെ രക്ഷയാണ് ഉദ്ദേശിക്കുന്നതെന്ന് മനസ്സിലാക്കാം. നരക കവാടങ്ങൾ സഭക്കെതിരെ പ്രബലപ്പെടുകയില്ല എന്നതുകൊണ്ട് അതാണ് അർത്ഥമാക്കുന്നത്. അല്ലാതെ പലരും പറയുന്നതുപോലെ സഭക്കെതിരെ സാത്താൻ പ്രബലപ്പെടുകയില്ല എന്നല്ല. ഇവിടെ സാത്താനെപ്പറ്റി ഒന്നുംതന്നെ പറയുന്നില്ല. മാത്രമല്ല നരകത്തിന്റെമേൽ അധികാരമുള്ളവൻ യേശുവാണ്. വെളിപാട്1:18-ൽ ഈശോ പറയുന്നുണ്ടല്ലോ "*മരണത്തിന്റെയും നരകത്തിന്റെയും താക്കോലുകൾ എൻെറ കൈയിലുണ്ട്.*" ഈശോ അനുവദിച്ച് തരാത്ത പ്രതിരോധനശേഷി ഉണ്ടെന്ന് അവകാശപ്പെടുന്ന സഭയ്ക്ക് തന്നിലുള്ള സാത്താന്റെ അധിനിവേശത്തെ തിരിച്ചറിയാനാകുന്നില്ലെന്നത് തികച്ചും ഖേദകരമാണ്. അന്ത്യഅത്താഴവിരുന്നിൽ പരിശുദ്ധ കുർബ്ബാന സ്ഥാപിതമായ മർക്കോസിന്റെ മാളികയിൽ, പന്തക്കുസ്തദിനത്തിൽ പരിശുദ്ധഅമ്മയുടെ സാന്നിധ്യത്തിൽ, പരിശുദ്ധാത്മാവിനാൽ സഭ ഔദ്യോഗികമായി സ്ഥാപിതമായി എന്ന് നാം വിശ്വസിക്കുന്നു. ഇവിടെവെച്ചു തന്നെ അപ്പസ്തോലന്മാരുടെ വിശ്വാസപ്രമാണം അപ്പസ്തോലന്മാരാൽ രൂപപ്പെട്ടു എന്നുമാണ് വിശ്വാസം. ഈശോ മരിച്ച് ഉയർത്തെഴുന്നേറ്റശേഷം തിബേരിയാസ് കടൽത്തീരത്തുവെച്ച് പത്രോസിനോട് പറയുന്നുണ്ട്; "*എന്റെ കുഞ്ഞാടുകളെ മേയിക്കുക*" (യോഹ.21:17). ക്രിസ്തുവിന്റെ സഭയെ ഭരിക്കുവാനുള്ള അധികാരം പത്രോസിനാണ് കൊടുത്തത്. എന്നാൽ സ്വർഗ്ഗാരോഹണം ചെയ്യുന്നതിനു മുമ്പായി പതിനൊന്ന് ശിഷ്യന്മാരെയും ഗലീലിയിലെ മലയിലേക്ക് കൂട്ടികൊണ്ടുവന്ന് യേശു അരുളിചെയ്തു: "*സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള* ***എല്ലാ അധികാരവും എനിക്ക് നൽകപ്പെട്ടിരിക്കുന്നു.*** *ആകയാൽ നിങ്ങൾ പോയി എല്ലാ ജനതകളെയും ശിഷ്യപ്പെടുത്തുവിൻ. പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ അവർക്ക് ജ്ഞാനസ്നാനം നൽകുവിൻ. ഞാൻ നിങ്ങളോട് കൽപിച്ചതെല്ലാം അനുസരിക്കാൻ അവരെ പഠിപ്പിക്കുവിൻ. യുഗാന്തംവരെ ഞാൻ എന്നും നിങ്ങളോടുകൂടെ ഉണ്ടായിരിക്കും*"(മത്താ.28:18-20). ഇതിൽനിന്നും മരിച്ചുപോയവരെയും ജീവിച്ചിരിക്കുന്നവരെയും സ്വർഗ്ഗത്തിൽ എത്തിക്കുക എന്നതാണ് സഭയുടെ ദൗത്യമെന്ന്

വളരെ വ്യക്തമാണ്. കുരിശുമരണത്തിലൂടെ സാത്താനെ പരാജയപ്പെടുത്തിയതിനു ശേഷമാണ് ഈശോ സഭ സ്ഥാപിച്ച് ശിഷ്യന്മാർക്ക് അധികാരം നൽകിയത്.

യേശുക്രിസ്തു തന്റെ കുരിശുമരണത്തിലൂടെ സാത്താനെ പരാജയപ്പെടുത്തി, ആദിമാതാപിതാക്കളുടെ പാപത്തിലൂടെ പറുദീസായിലും മനുഷ്യ വംശത്തിന്റേമേലും സാത്താനു ലഭിച്ച ആധിപത്യം തകർക്കുന്നു. കുരിശിലെ ബലിയിലൂടെ സാത്താനെ തോൽപിച്ചശേഷം ശിഷ്യന്മാരെ ശക്തിപ്പെടുത്തി സഭ സ്ഥാപിച്ചു. അതിനുശേഷം ഈശോ സ്വർഗ്ഗാരോഹണം ചെയ്യുന്നതിനു മുമ്പായി രണ്ടു കാര്യങ്ങളാണ് അപ്പസ്തോലന്മാരോട് (സഭയോട്) ആവശ്യപ്പെടുന്നത്. ജ്ഞാനസ്നാനം നൽകുക, വചനങ്ങൾ അനുസരിച്ച് ജീവിക്കാൻ പഠിപ്പിക്കുക. ജ്ഞാനസ്നാനത്തിൽ തന്റെ വിശ്വാസം ഏറ്റുപറയുന്നതിലൂടെ ഒരുവന്റെ മനസ്സാക്ഷിയുടെ മേലുള്ള പൈശാചിക ആധിപത്യം ഇല്ലാതായി വിശുദ്ധീകരിക്കപ്പെട്ട് ദൈവമക്കൾ എന്ന പദവിക്ക് അർഹരാവുകയും സഭയിലെ അംഗമാവുകയും ചെയ്യുന്നു. "*ജ്ഞാനസ്നാനം ഇപ്പോൾ നിങ്ങളെ രക്ഷിക്കുന്നു. അതു നിങ്ങളുടെ **ശരീരത്തിലെ മാലിന്യത്തിന്റെ നിർമ്മാർജ്ജനമല്ല** മറിച്ച് **ശുദ്ധമനസ്സാക്ഷിക്കായി** യേശുക്രിസ്തുവിന്റെ ഉത്ഥാനം വഴി ദൈവത്തോട് നടത്തുന്ന പ്രാർത്ഥനയാണ്*" (1പത്രോ.3:21). ഒരുവൻ വചനാധിഷ്ടിതമായ ജീവിതത്തിലൂടെയും, ഇശോയുടെ തിരുശരീരരക്തത്തിന്റെ സ്വീകരണത്തിലൂടെയും തന്റേയും പൂർവ്വീകരൂടെയും പാപത്തിലൂടെ ശരീരത്തിലേക്ക് കടന്നുവന്ന മാലിന്യങ്ങളിൽ നിന്ന് മോചിതരാകുകയും പരിപൂർണ്ണരാക്കപ്പെട്ട് ദൈവരാജ്യത്തിന് യോഗ്യരായിത്തീരുകയും ചെയ്യുന്നു. ഈ ദൗത്യമാണ് ഈശോ സഭയെ ഏൽപിച്ചത്. ഇതിനാവശ്യമായ അധികാരമാണ് സഭാധികാരികൾക്ക് നൽകിയിട്ടുള്ളത്.

പൗലോസ്ശ്ലീഹ പറയുന്നു: "*അവൻ ചിലർക്ക് അപ്പസ്തോലന്മാരും പ്രവാചകന്മാരും സുവിശേഷ പ്രഘോഷകന്മാരും ഇടയന്മാരും പ്രബോധകന്മാരും മറ്റും ആകാൻ വരം നൽകി. ഇത് വിശുദ്ധരെ **പരിപൂർണ്ണരാക്കുന്നതിനും** ശുശ്രൂഷയുടെ ജോലി ചെയ്യുന്നതിനും ക്രിസ്തുവിന്റെ ശരീരത്തെ പണിതുയർത്തുന്നതിനും വേണ്ടിയാണ്. വിശ്വാസത്തിന്റെ ഐക്യത്തിലും **ദൈവപുത്രനെക്കുറിച്ചുള്ള പൂർണ്ണജ്ഞാനത്തിലും** എല്ലാവരും എത്തിച്ചേരുകയും ക്രിസ്തുവിന്റെ പരിപൂർണ്ണതയുടെ അളവനുസരിച്ചു*

*പക്വതയാർന്ന മനുഷ്യരാവുകയും ചെയ്യുന്നതുവരെ ഇതു തുട രേണ്ടിയിരിക്കുന്നു. നാം ഇനിമേൽ തെറ്റിന്റെ വഞ്ചനയിൽപ്പെ ടുത്താൻ മനുഷ്യർ കൗശലപൂർവ്വം നൽകുന്ന വക്രതയാർന്ന ഉപദേശങ്ങളുടെ കാറ്റിൽ ആടിയുലയുകയും തൂത്തെറിയപ്പെടു കയും ചെയ്യുന്ന ശിശുക്കളാകരുത്. പ്രത്യുത സ്നേഹത്തിൽ സത്യം പറഞ്ഞുകൊണ്ട്* ***ശിരസ്സായ ക്രിസ്തുവിലേക്ക് എല്ലാ വിധത്തിലും നാം വളരേണ്ടിയിരിക്കുന്നു.*** *അവൻവഴി ശരീരം മുഴുവൻ, ഓരോ സന്ധിബന്ധവും അതിന്റെ ജോലി നിർവ്വഹി ക്കത്തക്കവിധം സമന്വയിക്കപ്പെട്ട്, വളരുകയും സ്നേഹത്തിൽ രൂപപ്പെടുകയും ചെയ്യുന്നു"* (എഫേ.4:9-16).

*"നിയമജ്ഞരും ഫരിസേയരും മോശയുടെ സിംഹാസ നത്തിൽ ഇരിക്കുന്നു. അതിനാൽ, അവർ നിങ്ങളോടു പറയുന്ന തെല്ലാം അനുസരിക്കുകയും അനുഷ്ഠിക്കുകയും ചെയ്യുവിൻ. എന്നാൽ, അവരുടെ പ്രവൃത്തികൾ നിങ്ങൾ അനുകരിക്കരുത്. അവർ പറയുന്നു; പ്രവർത്തിക്കുന്നില്ല"* (മത്തായി.23:2,3). മോശ യുടെ സിംഹാസനത്തിലിരിന്ന് മോശ പറഞ്ഞതേ പറയാൻ അധി കാരമുള്ളൂ. മോശ പറഞ്ഞത് അവർ പറഞ്ഞാൽ നിങ്ങൾ അനുസ രിക്കണം എന്നാണ് അർത്ഥമാക്കുന്നത്. *"നിങ്ങളെ പടുത്തുയർ ത്താനാണ്, നശിപ്പിക്കാനല്ല, കർത്താവ് ഞങ്ങൾക്ക് അധികാരം നൽകിയിരിക്കുന്നത്"*(2കോറി.10:8).*"അനുസരണം ബലിയേക്കാൾ ശ്രേഷ്ഠം"* എന്നു പറയുമ്പോഴും ***"മനുഷ്യരെക്കാൾ ദൈവത്തെ യാണ് അനുസരിക്കേണ്ടത്*** "(അപ്പ.പ്ര.5:29)എന്നത് മറക്കരുത്.

*"ഓരോരുത്തനും മേലധികാരികൾക്കു വിധേയനായിരി ക്കട്ടെ. എന്തെന്നാൽ, ദൈവത്തിൽ നിന്നല്ലാതെ അധികാരമില്ല. നിലവിലിരിക്കുന്ന അധികാരങ്ങൾ ദൈവത്താൽ സ്ഥാപിതമാണ്. തന്നിമിത്തം, അധികാരത്തെ ധിക്കരിക്കുന്നവൻ ദൈവിക സം വിധാനത്തെയാണ് ധിക്കരിക്കുന്നത്. ധിക്കരിക്കുന്നവൻ തങ്ങൾ ക്കുതന്നെ ശിക്ഷാവിധി വരുത്തിവയ്ക്കും.* ***സത്പ്രവൃത്തികൾ ചെയ്യുന്നവർക്കല്ല, ദുഷ്പ്രവൃത്തികൾ ചെയ്യുന്നവർക്കാണ് അധികാരികൾ ഭീഷണിയായിരിക്കുന്നത്.*** *നിനക്ക് അധികാ രിയെ ഭയപ്പെടാതെ കഴിയണമെന്നുണ്ടോ? എങ്കിൽ നന്മചെയ്യുക; നിനക്ക് അവനിൽ നിന്നു ബഹുമതിയുണ്ടാകും. എന്തെന്നാൽ, അവൻ നിന്റെ നന്മയ്ക്കുവേണ്ടി ദൈവത്തിന്റെ ശുശ്രൂഷകനാണ്. എന്നാൽ, നീ തിന്മ പ്രവൃത്തിക്കുന്നുവെങ്കിൽ പേടിക്കണം.* ***അവൻ വാൾ ധരിച്ചിരിക്കുന്നതു വെറുതേയല്ല. തിന്മചെയ്യു***

***നവനെതിരായി ദൈവത്തിന്റെ ക്രോധം നടപ്പാക്കുന്ന ദൈവശുശ്രൂഷകനാണവൻ*** *ആകയാൽ, ദൈവത്തിന്റെ ക്രോധം ഒഴിവാക്കാൻവേണ്ടി മാത്രമല്ല, മനഃസാക്ഷിയെ മാനിച്ചും നിങ്ങൾ വിധേയത്വം പാലിക്കുവിൻ. നിങ്ങൾ നികുതി കൊടുക്കുന്നതും ഇതേ കാരണത്താൽതന്നെ. എന്തെന്നാൽ, അധികാരികൾ ഇക്കാര്യങ്ങളിൽ നിരന്തരം ശ്രദ്ധവയ്ക്കുന്ന ദൈവശുശ്രൂഷകരാണ്. ഓരോരുത്തർക്കും അവകാശപ്പെട്ടിരിക്കുന്നതു കൊടുക്കുവിൻ. നികുതി അവകാശപ്പെട്ടവനു നികുതി; ചുങ്കം അവകാശപ്പെട്ടവനു ചുങ്കം; ആദരം അർഹിക്കുന്നവന് ആദരം; ബഹുമാനം നൽകേണ്ടവനു ബഹുമാനം. പരസ്പരം സ്നേഹിക്കുകയെന്നതൊഴികെ നിങ്ങൾക്ക് ആരോടും ഒരു കടപ്പാടുമുണ്ടാകരുത്. എന്തെന്നാൽ, അയൽക്കാരനെ സ്നേഹിക്കുന്നവൻ നിയമം പൂർത്തീകരിച്ചു കഴിഞ്ഞു"* (റോമ.13:1–8). തിന്മ ചെയ്യുന്നവനെതിരായി (ദൈവവചനത്തിനെതിരെ പ്രവൃത്തിക്കുന്നവനെതിരായി) ദൈവത്തിന്റെ ക്രോധം നടപ്പാക്കാനാണ് അധികാരം കൊടുത്തിരിക്കുന്നത്. ദൈവവചനത്തെ അനുസരിക്കുന്ന അധികാരിക്കു മാത്രമെ ദൈവത്തിൽനിന്ന് അധികാരമുള്ളൂ എന്ന് ഇതിൽ നിന്നും മനസ്സിലാക്കാം.

ഈശോ സഭ സ്ഥാപിച്ച് അധികാരം കൊടുത്തിരിക്കുന്നത് ദൈവമക്കളെ ദൈവരാജ്യത്തിലേക്ക് നയിക്കാനാണ്. *"നിങ്ങളെ ഏൽപിച്ചിരിക്കുന്ന ദൈവത്തിൻെറ അജഗണത്തെ പരിപാലിക്കുവിൻ.* ***അതു നിർബന്ധം മൂലമായിരിക്കരുത്.*** *ദൈവത്തെപ്രതി സൽമനസ്സോടെ ആയിരിക്കണം; ലാഭേച്ഛയോടെ ആയിരിക്കരുത്, തീക്ഷ്ണതയോടെ ആയിരിക്കണം; അജഗണത്തിൻെറമേൽ ആധിപത്യം ചുമത്തിക്കൊണ്ടായിരിക്കരുത്,* ***സൽമാതൃക നൽകിക്കൊണ്ടായിരിക്കണം***"(1പത്രോസ് 5:2,3). വീണ്ടും ഈശോ പറയുന്നു. *"വിജാതീയരുടെ ഭരണകർത്താക്കൾ അവരുടെമേൽ യജമാനത്വം പുലർത്തുന്നുവെന്നും അവരുടെ പ്രമാണികൾ അവരുടെമേൽ അധികാരം പ്രയോഗിക്കുന്നുവെന്നും നിങ്ങൾക്കറിയാമല്ലോ. എന്നാൽ, നിങ്ങളുടെയിടയിൽ അങ്ങനെയാകരുത്. നിങ്ങളിൽ വലിയവനാകാൻ ആഗ്രഹിക്കുന്നവൻ* ***നിങ്ങളുടെ ശുശ്രൂഷകനും നിങ്ങളിൽ ഒന്നാമനാകാൻ ആഗ്രഹിക്കുന്നവൻ നിങ്ങളുടെ ദാസനുമായിരിക്കണം.*** *ശുശ്രൂഷിക്കപ്പെടാനല്ല, ശുശ്രൂഷിക്കാനും അനേകരുടെ മോചനദ്രവ്യമായി സ്വജീവൻ കൊടുക്കാനും മനുഷ്യപുത്രൻ വന്നിരിക്കുന്നതു പോലെതന്നെ"* (മത്താ.20:25–28). ഈശോ സ്ഥാപിച്ച സഭയുടെ

ദൗത്യവും നൽകിയ അധികാരത്തിന്റെ വ്യാപ്തിയും ഇതിലൂടെ വ്യക്തമാണ്.

നമ്മുടെയിടയിൽ വളരെ പ്രചാരത്തിലുള്ള ഒരു ചൊല്ലാണ് '*മാതാ പിതാ ഗുരു ദൈവം*' എന്നത്. ഇതിന്റെ ഉറവിടം പരിശുദ്ധാത്മാവിൽ നിന്നോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ദൈവത്തിനു തുല്യനായി ദൈവം മാത്രമെയുള്ളു. മാതാപിതാക്കളെയോ ഗുരുഭൂതരെയോ ദൈവമായി സങ്കൽപിക്കാനാകില്ല. ഒന്നാം പ്രമാണം വ്യക്തമായി പറയുന്നു ഞാനല്ലാതെ മറ്റൊരു ദൈവം നിനക്കുണ്ടാവരുത്. ലൂക്ക 14:26-ൽ പറയുന്നു: "*സ്വന്തം പിതാവിനെയും മാതാവിനെയും ഭാര്യയെയും മക്കളെയും സഹോദരന്മാരെയും സഹോദരിമാരെയും എന്നല്ല, സ്വജീവനെത്തന്നെയും വെറുക്കാതെ എന്റെ അടുത്തുവരുന്ന ആർക്കും എന്റെ ശിഷ്യനായിരിക്കുവാൻ സാധിക്കുകയില്ല.*" വീണ്ടും പറയുന്നു: '*പെറ്റമ്മ മറന്നാലും ഞാൻ നിന്നെ മറക്കില്ല*'. ദൈവസ്നേഹത്തെയും മാതാപിതാക്കളുടെ സ്നേഹത്തെയും തമ്മിൽ ഉപമിക്കാനാകില്ല. ഇതിനർത്ഥം മാതാപിതാക്കളെ ബഹുമാനിക്കേണ്ടന്നല്ല. ദൈവകൽപ്പനകളിൽ പരസ്പര സ്നേഹത്തെപ്പറ്റി പറയുന്ന ആദ്യ കൽപ്പന മാതാപിതാക്കളെ ബഹുമാനിക്കുക എന്നതാണ്. അതിനാൽ ദൈവത്തിനും മാതാപിതാക്കൾക്കുമുള്ള സ്ഥാനം കൂട്ടിക്കുഴക്കാതിരിക്കുക എന്നാണ് ഉദ്ദേശിക്കുന്നത്.

ഈശോതന്നെ പറയുന്നു: "*നിങ്ങൾ റബ്ബീ എന്നു വിളിക്കപ്പെടരുത്. എന്തെന്നാൽ **നിങ്ങൾക്ക് ഒരു ഗുരുവേയുള്ളൂ. നിങ്ങളെല്ലാം സഹോദരന്മാരാണ്.** ഭൂമിയിൽ ആരെയും നിങ്ങൾ പിതാവെന്നു വിളിക്കരുത്. എന്തെന്നാൽ, നിങ്ങൾക്ക് ഒരു പിതാവേയുള്ളൂ - സ്വർഗ്ഗസ്ഥനായ പിതാവ്. നിങ്ങൾ നേതാക്കന്മാർ എന്നും വിളിക്കപ്പെടരുത്. എന്തെന്നാൽ, **ക്രിസ്തുവാണ് നിങ്ങളുടെ ഏക നേതാവ്**. നിങ്ങളിൽ **ഏറ്റവും വലിയവൻ നിങ്ങളുടെ ശുശ്രൂഷകനായിരിക്കണം***" (മത്തായി.23:8-11).

ക്രിസ്തുവിന്റെ ശരീരമാകുന്ന സഭയിൽ ഓരോരുത്തർക്കുമുള്ള സ്ഥാനമെന്തെന്ന് വ്യക്തമാക്കിതരുന്ന മറ്റൊരു വചനമാണ് കോറിന്തോസുകാർക്കുള്ള ലേഖനത്തിലുള്ളത്. "*ശരീരം ഒന്നാണെങ്കിലും, അതിൽ പല അവയവങ്ങൾ ഉണ്ട്. അവയവങ്ങൾ പലതെങ്കിലും അവയെല്ലാം ചേർന്ന് ഏക ശരീരമായിരിക്കുന്നു. അതുപോലെതന്നെയാണ് ക്രിസ്തുവും. നമ്മളെല്ലാവരും*

ഒരേ ആത്മാവിൽ ഏക ശരീരമാകാൻ ജ്ഞാനസ്നാനമേറ്റു. യഹൂദരെന്നോ ഗ്രീക്കുകാരെന്നോ, അടിമകളെന്നോ സ്വതന്ത്ര രെന്നോ ഭേദംകൂടാതെ ഒരേ ആത്മാവിനെ പാനം ചെയ്യാൻ എല്ലാവർക്കും സാധിച്ചു. ഒരു അവയവമല്ല, പലതുചേർന്നതാണ് ശരീരം. ഞാൻ കൈ അല്ലാത്തതിനാൽ ശരീരത്തിന്റെ ഭാഗമല്ല എന്നു കാൽ പറഞ്ഞാൽ അതു ശരീരത്തിന്റെ ഭാഗമല്ലെന്നുവരുമോ? അതു പോലെതന്നെ, ഞാൻ കണ്ണല്ലാത്തതിനാൽ ശരീരത്തിന്റെ ഭാഗമല്ല എന്നു ചെവി പറഞ്ഞാൽ അതു ശരീരത്തിന്റെ ഭാഗമല്ലെന്നുവരുമോ? ശരീരം ഒരു കണ്ണുമാത്രമായിരുന്നെങ്കിൽ ശ്രവണം സാധ്യമാകുന്നതെങ്ങനെ? ശരീരം ഒരു ചെവി മാത്രമായിരുന്നെങ്കിൽ ഘ്രാണം സാധ്യമാകുന്നതെങ്ങനെ? എന്നാൽ, ദൈവം സ്വന്തം ഇഷ്ടമനുസരിച്ച് ഓരോ അവയവവും ശരീരത്തിൽ ക്രമപ്പെടുത്തിയിരിക്കുന്നു. എല്ലാംകൂടെ ഒരു അവയവമായിരുന്നെങ്കിൽ ശരീരം എവിടെയാകുമായിരുന്നു? ഇപ്പോഴാകട്ടെ പല അവയവങ്ങളും ഒരു ശരീരവുമാണുള്ളത്. കണ്ണിന് കൈയോട് എനിക്കു നിന്നെക്കൊണ്ട് ആവശ്യമില്ല എന്നോ, തലയ്ക്കു കാലിനോട് എനിക്കു നിന്നെക്കൊണ്ട് ഉപയോഗമില്ല എന്നോ പറയുക സാധ്യമല്ല. നേരേമറിച്ച്, ദുർബലങ്ങളെന്നു കരുതപ്പെടുന്ന അവയവയങ്ങളാണ് കൂടുതൽ ആവശ്യമായിരിക്കുന്നത്. മാന്യങ്ങളല്ലെന്നു കരുതപ്പെടുന്ന അവയവങ്ങൾക്കു നമ്മൾ കൂടുതൽ മാന്യത കൽപിക്കുകയും, ഭംഗി കുറഞ്ഞവയെന്നു കരുതപ്പെടുന്നവയെ കൂടുതൽ അലങ്കരിക്കുകയും ചെയ്യുന്നു. ഭംഗിയുള്ള അവയവങ്ങൾക്ക് ഇവയൊന്നും ആവശ്യമില്ല. ദൈവമാകട്ടെ, അപ്രധാനങ്ങളായ അവയവങ്ങൾക്കു കൂടുതൽ പ്രാധാന്യം ലഭിക്കത്തക്കവിധം ശരീരം സംവിധാനം ചെയ്തിരിക്കുന്നു. അതു ശരീരത്തിൽ ഭിന്നിപ്പുണ്ടാകാതെ അവയവങ്ങൾ പരസ്പരം തുല്യ ശ്രദ്ധയോടെ വർത്തിക്കേണ്ടതിനു തന്നെ. ഒരു അവയവം വേദനയനുഭവിക്കുമ്പോൾ എല്ലാ അവയവങ്ങളും വേദനയനുഭവിക്കുന്നു. ഒരു അവയവം പ്രശംസിക്കപ്പെടുമ്പോൾ എല്ലാ അവയവങ്ങളും സന്തോഷിക്കുന്നു. നിങ്ങൾ ക്രിസ്തുവിന്റെ ശരീരവും ഓരോരുത്തരും അതിലെ അവയവങ്ങളുമാണ്. ദൈവം സഭയിൽ ഒന്നാമത് അപ്പസ്തോലന്മാരെയും രണ്ടാമത് പ്രവാചകന്മാരെയും, മൂന്നാമത് പ്രബോധകരെയും, തുടർന്ന് അത്ഭുതപ്രവർത്തകർ, രോഗശാന്തി നൽകുന്നവർ, സഹായകർ, ഭരണകർത്താക്കൾ, വിവിധ ഭാഷകളിൽ സംസാരിക്കുന്നവർ എന്നിവരെയും നിയമിച്ചിരിക്കുന്നു" (1കോറി. 12:12-28). ഇവരെല്ലാം ദൈവത്താൽ അഭിഷേകം ചെയ്യപ്പെട്ടവരാണ്.

അതിനാൽ ഈ ക്രമത്തെ അംഗീകരിക്കുവാനും വിധേയപ്പെടുവാനും ഓരോ വിശ്വാസിക്കും കടമയുണ്ട്.

അടുത്തകാലത്തായി പുരോഹിതർക്കും സഭക്കും നേരെയുള്ള വിമർശനങ്ങളോട് പ്രതികരിക്കുമ്പോൾ ഞങ്ങളും മനുഷ്യരാണ്, അതുകൊണ്ട് തെറ്റു പറ്റുക സ്വാഭാവികമാണെന്ന് പറഞ്ഞ് ന്യായീകരിക്കുന്നതുകാണാം. ഒരു കാര്യം പുരോഹിതർ മനസ്സിലാക്കണം. സമൂഹം നിങ്ങളെ ബഹുമാനിക്കുന്നു. നിങ്ങൾക്ക് സമൂഹം യേശുക്രിസ്തുവിന്റെ പ്രതിപുരുഷന്മാരെന്ന സ്ഥാനം തരുന്നു, അല്ലെങ്കിൽ നിങ്ങൾ വിശ്വാസികളിൽ നിന്ന് അത് പിടിച്ചെടുക്കുന്നു. ലേറ്റിൻ ക്രമത്തിലേക്കാളുപരി സീറോ മലബാർ റീത്തിൽ ഇത് പ്രകടമാണ്. ഉദാഹരണത്തിലൂടെ വ്യക്തമാക്കാം. കുമ്പസാരത്തിനുള്ള ജപത്തിൽ സീറോ മലബാർ റീത്തിൽ '.......*പിതാവെ അങ്ങയോടും കർത്താവായ ദൈവത്തോട് എനിക്കുവേണ്ടി പ്രർത്ഥിക്കണമേ'* എന്നപേക്ഷിക്കുന്നു. ഇവിടെ '*പിതാവ്'* കുമ്പസാരിപ്പിക്കുന്ന പുരോഹിതനെയാണ് അർത്ഥമാക്കുന്നത് എന്നു പറയുന്നു. ഈശോയുടെ സ്ഥാനത്താണ് പുരോഹിതനെങ്കിൽ, പുരോഹിതനോട് പ്രത്യേകം പ്രാർത്ഥിക്കേണ്ടതുണ്ടോ? ഇതിനു വിരുദ്ധമായി സീറോ മലബാർ റീത്തിലെ പുതിയ കുർബാന ക്രമത്തിൽ ശുശ്രൂഷി വിശുദ്ധ ഗ്രന്ഥപാരായണത്തിനു മുമ്പ് വൈദികനോട് '*കർത്താവെ'* അനുഗ്രഹിക്കണമെ എന്നാണ് പറയേണ്ടത്. ഇതിലൂടെയെല്ലാം ഓരോ പുരോഹിതനും പറയാതെ പറയാൻ ആഗ്രഹിക്കുന്നത് ഞങ്ങൾ ക്രിസ്തുവിന്റെ സ്ഥാനപതികളെന്നല്ലേ? കുമ്പസാരിക്കുന്ന ഒരോരുത്തരും ഇരിക്കുന്ന പുരോഹിതൻ ക്രിസ്തുവിന്റെ പ്രതിനിധി എന്നുകരുതിയാണ് വിശ്വാസത്തോടെ പാപങ്ങൾ ഏറ്റുപറയുന്നത്. അതിനാൽ ക്രിസ്തുവിലുള്ളതുതന്നെ പ്രതിപുരുഷരിൽ നിന്നും ഓരോ വിശ്വാസിയും പ്രതീക്ഷിക്കുന്നതിൽ കുറ്റംപറയാനാകില്ല.

മറ്റൊരു ഉദാഹരണം പറയാം. ഓരോ ദേവാലയത്തിലും ബലി അർപ്പിക്കുന്ന ബലിപീഠത്തിന് ചുറ്റുമുള്ള സ്ഥലം അതിരിട്ട് തിരിച്ചിരിക്കുന്നു. ബലിപീഠത്തിന് അങ്ങേയറ്റം പവിത്രമായ പദവി ഉള്ളതിനാൽ വിശ്വാസികൾ പ്രവേശിക്കുന്നത് തടയാൻ ഇത് സഹായിക്കുന്നു. വിശുദ്ധിയുള്ളവർക്ക് മാത്രമേ അവിടേക്ക് പ്രവേശനം അനുവദിക്കൂ. വിശ്വാസത്തിൽ ഇതിന് വലിയ പ്രാധാന്യമുണ്ട്. ഇതിനോട് ആരും എതിർപ്പ് പ്രകടിപ്പിക്കാറില്ല.

പരിശുദ്ധ കൂദാശകൾ നിർവഹിക്കുന്ന വൈദികരും വിശുദ്ധിയുടെ ഒരു അവസ്ഥ ഉയർത്തിപ്പിടിക്കണമെന്നത് വിശ്വാസത്തിന്റെ ഒരു ഭാഗമാണ്. ഈ തത്ത്വത്തിന് വിരുദ്ധമായ ഏതൊരു പ്രവർത്തനവും വിശ്വാസത്തെ ഹനിക്കുന്നു. അതിനാൽ, മനുഷ്യന്റെ അപൂർണ്ണതയുടെ മറവിൽ പോരായ്മകളെ പ്രതിരോധിക്കാൻ ശ്രമിക്കുന്നതിനു പകരം സ്വയം തിരുത്തുകയാണ് വേണ്ടത്. അതിനാൽ ന്യായമായ അതിരുകൾക്കുള്ളിലെ പ്രതികരണങ്ങളിൽ അസ്വസ്ഥതയോ കുറ്റപ്പെടുത്തലോ പ്രകടിപ്പിക്കുന്നത് ഗുണം ചെയ്യില്ല.

കഴിഞ്ഞ ദിവസങ്ങളിൽ സെമിനാരിയിൽ പഠിപ്പിക്കുന്ന ഒരു വന്ദ്യ വൈദികനുമായി സംസാരിക്കാനിടയായി. സംസാരത്തിനടയിൽ അദ്ദേഹം പറഞ്ഞ ഒരു കാര്യം എന്നെ അതിശയിപ്പിച്ചു. സെമിനാരിയിൽ പഠിക്കുന്ന ഭൂരിഭാഗം വൈദിക വിദ്യാർത്ഥികളും യേശുക്രിസ്തു ഏക രക്ഷകനാണെന്ന് വിശ്വസിക്കുന്നില്ല! അതിൽ തന്നെ ഒരു പക്ഷം യേശുക്രിസ്തുവിനെ ദൈവപുത്രനായി അംഗീകരിക്കുന്നില്ല. എങ്കിൽ എന്തിനുവേണ്ടി അവർ വൈദികരാകുന്നു. ഉദരപൂരണത്തിനുവേണ്ടി മാത്രമോ? അതിനാൽ മിന്നുന്നതെല്ലാം പൊന്നല്ല എന്ന് ഒർമ്മിക്കണം.

ലിസ്ത്രായിൽ പൗലോസ് അപ്പസ്തോലൻ ജന്മനാ മുടന്തനായ ഒരുവനെ സുഖപ്പെടുത്തുകയും ജനങ്ങൾ അവരെ ദേവന്മാരെന്നു പറഞ്ഞ് ആരാധിക്കാൻ ശ്രമിക്കുകയും ചെയ്തപ്പോൾ വിശുദ്ധനായ പൗലോസ് ജനങ്ങളോട് പറഞ്ഞത് ഓരോരുത്തരം ശ്രദ്ധിക്കുന്നത് നല്ലതാണ്. "*ഹേ, മനുഷ്യരേ, നിങ്ങൾ ഈ ചെയ്യുന്നതെന്താണ്? ഞങ്ങളും നിങ്ങളെപ്പോലെ തന്നെയുള്ള മനുഷ്യരാണ്. വ്യർത്ഥമായ ഈ രീതികളിൽ നിന്ന്, ജീവിക്കുന്ന ദൈവത്തിലേക്കു നിങ്ങൾ തിരിയണം എന്ന് ഞങ്ങൾ നിങ്ങളെ ഉദ്ബോധിപ്പിക്കുന്നു. അവിടുന്നാണ് ആകാശവും ഭൂമിയും സമുദ്രവും അവയിലുള്ള സമസ്തവും സൃഷ്ടിച്ചത്* " (അ.പ്ര.14:15). അതിനാൽ ഓരോരുത്തർക്കും, എത്ര വലിയ അത്ഭുത പ്രവർത്തകനായാലും അവർ അർഹിക്കുന്ന സ്ഥാനവും ബഹുമാനവും മാത്രമേ കൊടുക്കാൻ പാടുള്ളൂ. എന്തെന്നാൽ നാമെല്ലാവരും ഒരേ ശരീരത്തിലെ അവയവങ്ങളാണ്. ദൈവത്തിനു പകരക്കാരനായി ദൈവം മാത്രമെയുള്ളൂ!

എല്ലാവരെയും **യേശുക്രിസ്തുവിൽ പരിപൂർണ്ണരാക്കുക** എന്നുള്ളതായിരിക്കണം സഭയുടെ ദൗത്യം. "*അവനാകട്ടെ*

*പാപങ്ങൾക്കുവേണ്ടി എന്നേക്കുമായുള്ള ഏകബലി അർപ്പിച്ചു കഴിഞ്ഞപ്പോൾ, ദൈവത്തിൻെറ വലത്തുഭാഗത്ത് ഉപവിഷ്ടനായി. ശത്രുക്കളെ തൻെറ പാദപീഠമാക്കുവോളം അവൻ കാത്തിരിക്കുന്നു. **വിശുദ്ധീകരിക്കപ്പെട്ടവരെ** അവൻ ഏകബലി സമർപ്പണം വഴി എന്നേക്കുമായി **പരിപൂർണ്ണരാക്കിയിരിക്കുന്നു**. പരിശുദ്ധാത്മാവു തന്നെ നമുക്കു സാക്ഷ്യം നൽകുന്നു: **ആ ദിവസങ്ങൾക്കുശേഷം അവരുമായി** ഞാൻ ഏർപ്പെടുന്ന ഉടമ്പടി ഇതാണ് എന്നു കർത്താവ് അരുളിച്ചെയ്യുന്നു"* (ഹെബ്രാ.10:12-16). ഈ ഉടമ്പടിക്കു ശേഷമാണ് സ്വർഗ്ഗരാജ്യത്തിലെത്തിചേരുന്നത്. വീണ്ടും പറയുന്നു: "***ആ ദിവസങ്ങൾക്കുശേഷം** ഇസ്രായേൽ ഭവനവുമായി ഞാൻ ചെയ്യുന്ന ഉടമ്പടി ഇതാണ്: എൻെറ നിയമങ്ങൾ അവരുടെ മനസ്സിൽ ഞാൻ സ്ഥാപിക്കും. അവരുടെ ഹൃദയത്തിൽ ഞാൻ അവ ആലേഖനം ചെയ്യും. ഞാൻ അവർക്കു ദൈവമായിരിക്കും, അവർ എനിക്കു ജനവും. ആരും തന്റെ സഹപൗരനെയോ സഹോദരനെയോ കർത്താവിനെ അറിയുക എന്നു പറഞ്ഞു പഠിപ്പിക്കേണ്ടതില്ല. എന്തെന്നാൽ, അവരിലെ **ഏറ്റവും ചെറിയവൻ മുതൽ ഏറ്റവും വലിയവൻവരെ എല്ലാവരും എന്നെ അറിയും**. അവരുടെ അനീതികളുടെ നേർക്കു ഞാൻ കരുണയുള്ളവനായിരിക്കും. അവരുടെ പാപങ്ങൾ ഞാൻ ഒരിക്കലും ഓർക്കുകയുമില്ല"* (ഹെബ്രാ.8:10-12, ജറെ.31:33,34).

1 കോറിന്തോസ് 15:50-ൽ പറയുന്നു:"*സഹോദരരേ, ശരീരത്തിനോ രക്തത്തിനോ ദൈവരാജ്യം അവകാശപ്പെടുത്തുക സാധ്യമല്ലെന്നും നശ്വരമായത് അനശ്വരമായതിനെ അവകാശപ്പെടുത്തുകയില്ലെന്നും ഞാൻ പറയുന്നു.*" അതിനാൽ ഈ ശരീരത്തോടെ സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കുക അസാധ്യമാണ്. "*സ്വർഗ്ഗീയ ശരീരങ്ങളുണ്ട്; ഭൗമിക ശരീരങ്ങളുമുണ്ട്; സ്വർഗ്ഗീയ ശരീരങ്ങളുടെ തേജസ്സ് ഒന്ന്; ഭൗമിക ശരീരങ്ങളുടെ തേജസ്സ് മറ്റൊന്ന്*" (1കോറി.15:40)."*അവസാന കാഹളം മുഴങ്ങുമ്പോൾ, കണ്ണിമയ്ക്കുന്നത്ര വേഗത്തിൽ നാമെല്ലാവരും രൂപാന്തരപ്പെടും. എന്തെന്നാൽ, കാഹളം മുഴങ്ങുകയും മരിച്ചവർ അക്ഷയരായി ഉയിർക്കുകയും നാമെല്ലാവരും രൂപാന്തരപ്പെടുകയും ചെയ്യും*" (1കോറി.15:52). എന്നാൽ ഒരുവൻ വചനങ്ങൾ അനുസരിച്ച് ദൈവരാജ്യത്തിന് അനുരൂപനാകുമ്പോൾ പിതാവും പുത്രനും പരിശുദ്ധാത്മാവുമാകുന്ന ത്രിയേക ദൈവം അവനിൽ വന്നു വസിക്കുന്നു. അപ്രകാരം അവന് ദൈവരാജ്യത്തിന്റെ മുൻ ആസ്വാദനം

സാദ്ധ്യമാകുന്നു. "*കാരണം, ദൈവരാജ്യമെന്നാൽ ഭക്ഷണവും പാനീയവുമല്ല; പ്രത്യുത, നീതിയും സമാധാനവും പരിശുദ്ധാത്മാവിലുള്ള സന്തോഷവുമാണ്*" (റോമാ.14:17). വചനം അനുസരിക്കാതാവുമ്പോൾ ഇത് നഷ്ടമാകുന്നു. മത്തായിയുടെ സുവിശേഷത്തിൽ ഈശോ പറയുന്നു: "*ഞാൻ നിങ്ങളോടു പറയുന്നു, ദൈവരാജ്യം നിങ്ങളിൽ നിന്ന് എടുത്തു ഫലം പുറപ്പെടുവിക്കുന്ന ജനതയ്ക്കു നൽകപ്പെടും*"(21:43). ഇത് തികച്ചും വ്യക്തിപരമാണ്. "*എന്റെ രാജ്യം ഐഹികമല്ല*" (യോഹ.18:36). "*ഒരുമിച്ചുകൂടിയിരിക്കുമ്പോൾ അവർ അവനോടു ചോദിച്ചു: കർത്താവേ, അവിടുന്ന് ഇസ്രായേലിന് രാജ്യം പുനഃസ്ഥാപിച്ചു നൽകുന്നത് ഇപ്പോഴാണോ? അവൻ പറഞ്ഞു: പിതാവ് സ്വന്തം അധികാരത്താൽ നിശ്ചയിച്ചുറപ്പിച്ചിട്ടുള്ള സമയമോ കാലമോ നിങ്ങൾ അറിയേണ്ടകാര്യമല്ല*" (അപ്പ.പ്ര.1:6,7). വ്യവസ്ഥാപിതമായ രീതിയിൽ സ്വർഗ്ഗരാജ്യം സ്ഥാപിതമാകുന്നത് യുഗാന്ത്യത്തിൽ മാത്രമാണ്.

"*ആകയാൽ സഹോദരരേ, ദൈവത്തിൻെറ കാരുണ്യം അനുസ്മരിച്ചുകൊണ്ട് ഞാൻ നിങ്ങളോട് അപേക്ഷിക്കുന്നു:* ***നിങ്ങളുടെ ശരീരങ്ങളെ വിശുദ്ധവും ദൈവത്തിനു പ്രീതികരവുമായ സജീവ ബലിയായി സമർപ്പിക്കുവിൻ. ഇതായിരിക്കണം നിങ്ങളുടെ യഥാർത്ഥമായ ആരാധന****. നിങ്ങൾ* ***ഈലോകത്തിന് അനുരൂപരാകരുത്****; പ്രത്യുത, നിങ്ങളുടെ മനസ്സിൻെറ നവീകരണംവഴി രൂപാന്തരപ്പെടുവിൻ. ദൈവഹിതം എന്തെന്നും, നല്ലതും പ്രീതിജനകവും പരിപൂർണ്ണവുമായത് എന്തെന്നും വിവേചിച്ചറിയാൻ അപ്പോൾ നിങ്ങൾക്കു സാധിക്കും. എനിക്കു ലഭിച്ചിരിക്കുന്ന കൃപയാൽ പ്രേരിതനായി നിങ്ങളോടു ഞാൻ പറയുന്നു, ഉള്ളതിലധികം മേന്മ ആരും ഭാവിക്കരുത്; മറിച്ച്, ദൈവം ഓരോരുത്തർക്കും നൽകിയിരിക്കുന്ന വിശ്വാസത്തിൻെറ അളവനുസരിച്ചു വിവേകപൂർവം ചിന്തിക്കുവിൻ. നമുക്ക് ഒരു ശരീരത്തിൽ അനേകം അവയവങ്ങൾ ഉണ്ടല്ലോ. എല്ലാ അവയവങ്ങൾക്കും ഒരേ ധർമ്മല്ല. അതുപോലെ, നാം പലരാണെങ്കിലും ക്രിസ്തുവിൽ ഏകശരീരമാണ്. എല്ലാവരും പരസ്പരം ബന്ധപ്പെട്ട അവയവങ്ങളുമാണ്. നമുക്കു ലഭിച്ചിരിക്കുന്ന കൃപയനുസരിച്ചു നമുക്കുള്ള ദാനങ്ങളും വ്യത്യസ്തങ്ങളാണ്. പ്രവചനവരം വിശ്വാസത്തിനു ചേർന്നവിധം പ്രവചിക്കുന്നതിലും, ശുശ്രൂഷാവരം ശുശ്രൂഷാ നിർവഹണത്തിലും, അധ്യാപനവരം അധ്യാപനത്തിലും, ഉപദേശവരം ഉപദേശത്തിലും നമുക്ക് ഉപയോഗിക്കാം. ദാനം ചെയ്യുന്ന*

*വൻ ഔദാര്യത്തോടെയും, നേതൃത്വം നൽകുന്നവൻ തീക്ഷ്ണതയോടെയും, കരുണ കാണിക്കുന്നവൻ പ്രസന്നതയോടെയും പ്രവർത്തിക്കട്ടെ. നിങ്ങളുടെ സ്നേഹം നിഷ്കളങ്കമായിരിക്കട്ടെ. തിന്മയെ ദ്വേഷിക്കുവിൻ; നന്മയെ മുറുകെപ്പിടിക്കുവിൻ. നിങ്ങൾ അന്യോന്യം സഹോദരതുല്യം സ്നേഹിക്കുവിൻ;* ***പരസ്പരം ബഹുമാനിക്കുന്നതിൽ ഓരോരുത്തരും മുന്നിട്ടുനിൽക്കുവിൻ. തീക്ഷ്ണതയിൽ മാന്ദ്യം കൂടാതെ ആത്മാവിൽ ജ്വലിക്കുന്നവരായി കർത്താവിനെ ശുശ്രൂഷിക്കുവിൻ.*** *പ്രത്യാശയിൽ സന്തോഷിക്കുവിൻ; ക്ലേശങ്ങളിൽ സഹനശീലരായിരിക്കുവിൻ; പ്രാർത്ഥനയിൽ സ്ഥിരതയുള്ളവരായിരിക്കുവിൻ. വിശുദ്ധരെ അവരുടെ ആവശ്യങ്ങളിൽ സഹായിക്കുവിൻ; അതിഥിസത്കാരത്തിൽ തൽപരരാകുവിൻ. നിങ്ങളെ പീഡിപ്പിക്കുന്നവരെ അനുഗ്രഹിക്കുവിൻ; അനുഗ്രഹിക്കുകയല്ലാതെ ശപിക്കരുത്. സന്തോഷിക്കുന്നവരോടുകൂടെ സന്തോഷിക്കുവിൻ; കരയുന്നവരോടുകൂടെ കരയുവിൻ.* ***നിങ്ങൾ അന്യോന്യം യോജിപ്പോടെ വർത്തിക്കുവിൻ; ഔദ്ധത്യം വെടിഞ്ഞ് എളിയവരുടെ തലത്തിലേക്കിറങ്ങിവരുവിൻ.*** *ബുദ്ധിമാന്മാരാണെന്നു നിങ്ങൾ നടിക്കരുത്. തിന്മയ്ക്കു പകരം തിന്മ ചെയ്യരുത്; ഏവരുടെയും ദൃഷ്ടിയിൽ ശ്രേഷ്ഠമായതു പ്രവർത്തിക്കാൻ ശ്രദ്ധിക്കുവിൻ"* (റോമ.12:1–17).

പാപം ചെയ്യുന്നവൻ പിശാചിൽ നിന്നുള്ളവനാണ് അവന് ക്രിസ്തുവിന്റെ ശരീരത്തിലെ അവയവമായിരിക്കാനാകില്ല. അത്തരത്തിൽ ഒരു തിരിച്ചറിവെങ്കിലും നമുക്കുണ്ടാവണം. അതുകൊണ്ടാണ് പൗലോസ്ശ്ലീഹ പറന്നുത്:"*നിങ്ങളിൽ ഒരാൾ സ്വന്തം പിതാവിന്റെ ഭാര്യയുമായി അവിഹിതമായ വേഴ്ചയിൽ കഴിയുന്നു! എന്നിട്ടും നിങ്ങൾ അഹങ്കരിക്കുന്നു! വാസ്തവത്തിൽ നിങ്ങൾ വിലപിക്കുകയല്ലേ വേണ്ടത്?* ***ഇങ്ങനെ പ്രവൃത്തിച്ചവനെ നിങ്ങളിൽ നിന്നു നീക്കിക്കളയുവിൻ*** "(1കോറി.5:2). വീണ്ടും പറയുന്നു: "*പ്രത്യുത, സഹോദരൻ എന്നു വിളിക്കപ്പെടുന്നവൻ അസന്മാർഗ്ഗിയോ അത്യാഗ്രഹിയോ വിഗ്രഹാരാധകനോ പരദൂഷകനോ മദ്യപനോ കള്ളനോ ആണെന്നു കണ്ടാൽ അവനുമായി സംസർഗ്ഗം പാടില്ലെന്നാണ് ഞാൻ എഴുതിയത്. അവനുമൊരുമിച്ചു ഭക്ഷണം കഴിക്കുകപോലുമരുത്. പുറമേയുള്ളവരെ വിധിക്കാൻ എനിക്കെന്തുകാര്യം? സഭയിലുള്ളവരെയല്ലേ നിങ്ങൾ വിധിക്കേണ്ടത്? പുറമേയുള്ളവരെ ദൈവം വിധിച്ചുകൊള്ളും.* ***ദുഷ്ടനെ നിങ്ങളുടെ ഇടയിൽനിന്നു നീക്കിക്കളയുവിൻ*** "(1കോറി.5:11–13).

ഇതു തന്നെയാണ് മത്തായിയുടെ സുവിശേഷത്തിൽ പറയുന്നതും. "*നിന്റെ സഹോദരൻ തെറ്റുചെയ്താൽ നീയും അവനും മാത്രമായിരിക്കുമ്പോൾ ചെന്ന് ആ തെറ്റ് അവനു ബോധ്യപ്പെടുത്തിക്കൊടുക്കുക. ......അവൻ അവരെയും അനുസരിക്കുന്നില്ലെങ്കിൽ, സഭയോടു പറയുക; സഭയെപ്പോലും അനുസരിക്കുന്നില്ലെങ്കിൽ, അവൻ നിനക്കു* ***വിജാതീയനെപ്പോലെയും ചുങ്കക്കാരനെപ്പോലെയും*** *ആയിരിക്കട്ടെ*"(മത്താ.18:15-17).

പാപം ചെയ്തിട്ട് മാനസാന്തരപ്പെടാൻ മനസ്സില്ലാത്ത ഒരാളെ വിജാതിയനായി കണക്കാക്കാൻ പറയുന്നതിന്റെ കാരണമെന്താണ്? ആത്മീയമായി പറഞ്ഞാൽ സ്നാനം സ്വീകരിക്കാത്ത ഒരു വിജാതീയൻ ശത്രുവായ സാത്താന്റെ പക്ഷത്താണ്. അതിനാൽ വിജാതീയനായി കണക്കാക്കുക എന്നാൽ ശത്രുപക്ഷത്തേക്ക് മാറ്റുക എന്നാണ്. "*ആ മനുഷ്യനെ അവന്റെ അധമവികാരങ്ങൾ ഇല്ലായ്മ ചെയ്യേണ്ടതിന് പിശാചിന് ഏൽപിച്ചുകൊടുക്കണം. അങ്ങനെ അവന്റെ ആത്മാവ് കർത്താവായ യേശുവിന്റെ ദിനത്തിൽ രക്ഷപ്രാപിക്കട്ടെ*"(1കോറി.5:5). എന്നു പൗലോസ്ശ്ലീഹ പറയുന്നതിന്റെ അർത്ഥവും ഇതുതന്നെയാണ്. റോമാ.5:10-ൽ പറയുന്നു:"***നാം ശത്രുക്കളായിരുന്നപ്പോൾ*** *അവിടുത്തെ പുത്രന്റെ മരണത്താൽ ദൈവവുമായി രമ്യതപ്പെട്ടുവെങ്കിൽ, .....*". ഇപ്രകാരം ദൈവമക്കളെന്ന പദവിക്ക് അർഹരാകുന്നു. പിശാചിന് ഏൽപിച്ച്കൊടുക്കുന്നതിലൂടെ ദൈവമക്കൾ എന്ന പദവി നഷ്ടമായി വിജാതീയരെപ്പോലെ ശത്രുപക്ഷത്തേക്ക് മാറുന്നു. ഇതുകൊണ്ടാണ് പൗലോസ്ശ്ലീഹ "*വിജാതീയർ ബലിയർപ്പിക്കുന്നതു പിശാചിനാണ് ദൈവത്തിനല്ല*" എന്നു പറയുന്നത്. ഇതിലൂടെ സഭയിലായിരിക്കുന്ന നാം എത്രമാത്രം പരിശുദ്ധിയിൽ ജീവിക്കണം എന്ന് മനസ്സിലാക്കാം. അത്തരത്തിൽ ഒരു പരിശ്രമമെങ്കിലും നമ്മുടെ ഭാഗത്തുനിന്ന് ഉണ്ടാവണം. "*യജമാനന്റെ ഹിതം അറിഞ്ഞിട്ടും, അതനുസരിച്ചു പ്രവർത്തിക്കുകയോ അതിന്* ***ഒരുങ്ങുകയോ ചെയ്യാത്ത ഭൃത്യൻ കഠിനമായി പ്രഹരിക്കപ്പെടും***" (ലൂക്ക.12:47).

ആത്മീയാചാര്യന്മാർ പോലും ഈശോ പാപത്തെ വെറുത്ത് പാപികളെ സ്നേഹിക്കുന്നു എന്ന് പറയുന്നത് കേൾക്കാം. വളരെയേറെ തെറ്റുധാരണക്ക് വഴിവെക്കുന്ന ചിന്തയാണിത്. പാപികളുടെ സമൂഹമാണ് സഭ എന്ന് പലരും പറയുന്നത് ഇതുകൊണ്ടാണ്. തിരുവചനം വ്യക്തമാക്കുന്നു: "*അത്യുന്നതൻ പാപികളെ*

*വെറുക്കുകയും ശിക്ഷിക്കുകയും ചെയ്യുന്നു*"(പ്രഭാ.12:6). "*അധർമ്മിയെയും അവന്റെ അധർമ്മത്തെയും ദൈവം ഒന്നുപോലെ വെറുക്കുന്നു*"(ജ്ഞാനം.14:9)."*ദുർമ്മാർഗികളെ കർത്താവ് വെറുക്കുന്നു*"(സുഭാ.3.32)."*ദുഷ്കർമ്മികളുടെ സമ്പർക്കം ഞാൻ വെറുക്കുന്നു; നീചന്മാരോടുകൂടെ ഞാൻ ഇരിക്കുകയില്ല*" (സങ്കീ. 26:5). "*ഞാൻ അവരെ പരിപൂർണ്ണമായി വെറുക്കുന്നു; അവരെ* ***ശത്രുക്കളായി*** *ഞാൻ പരിഗണിക്കുന്നു*" (സങ്കീ.139:22). പാപം ചെയ്യുന്നവൻ പിശാചിൽ നിന്നുള്ളവനാണ്, അതിനാൽ ഈശോയ്ക്ക് പാപികളെ സ്നേഹിക്കാനാകില്ല. കാരണം മനുഷ്യപുത്രനും പിശാചും തമ്മിൽ ദൈവത്താൽ സ്ഥാപിതമായ ശത്രുത നിലനിൽക്കുന്നു. പാപത്തിൽ വീഴുക മനുഷ്യസഹജമാണ്. എന്നാൽ പാപത്തിൽ തുടരുന്നത് പൈശാചികവും. പശ്ചാത്തപിക്കുന്ന പാപികളെയാണ് ഈശോ സ്നേഹിക്കുന്നത്. "*നിന്റെ സഹോദരൻ തെറ്റു ചെയ്താൽ അവനെ ശാസിക്കുക;* ***പശ്ചാത്തപിച്ചാൽ*** *അവനോടു ക്ഷമിക്കുക*" (ലൂക്ക.17:3).

ഈശോയ്ക്ക് പാപികളോട് കരുണയുണ്ട്. "***അവനിൽ വിശ്വസിക്കുന്ന ഏവനും*** *നശിച്ചുപോകാതെ നിത്യജീവൻ പ്രാപിക്കുന്നതിനുവേണ്ടി, തന്റെ ഏകജാതനെ നൽകാൻ തക്കവിധം ദൈവം ലോകത്തെ അത്രമാത്രം സ്നേഹിച്ചു*" (യോഹ. 3:16)."*അങ്ങ് എനിക്കു നൽകിയ വചനം ഞാൻ അവർക്കു നൽകി. അവർ അതു സ്വീകരിക്കുകയും ഞാൻ അങ്ങയുടെ അടുക്കൽ നിന്നു വന്നുവെന്നു സത്യമായി അറിയുകയും അങ്ങ് എന്നെ അയച്ചുവെന്നു* ***വിശ്വസിക്കുകയും ചെയ്തു****. ഞാൻ* ***അവർക്കു വേണ്ടിയാണു*** *പ്രാർത്ഥിക്കുന്നത്;* ***ലോകത്തിനുവേണ്ടിയല്ല****, അങ്ങ് എനിക്കു തന്നവർക്കു വേണ്ടിയാണ് പ്രാർത്ഥിക്കുന്നത്*" (യോഹ.17:8,9). വചനത്തിൽ വിശ്വസിച്ച് പശ്ചാത്തപിക്കുന്ന പാപികളെ രക്ഷിക്കാനാണ് ഈശോ മനുഷ്യനായി അവതരിച്ചത്. അവനിൽ വിശ്വസിക്കാത്ത ഓരോ പാപിയുടെയും നാശത്തെയോർത്ത് ഈശോയ്ക്ക് വേദനയുണ്ട്, ദുഖഃമുണ്ട്. അതുകൊണ്ടാണ് വചനം പറയുന്നത്: "*അനുതാപം ആവശ്യമില്ലാത്ത തൊണ്ണൂറ്റൊൻപതു നീതിമാന്മാരെക്കുറിച്ച് എന്നതിനെക്കാൾ അനുതപിക്കുന്ന ഒരു പാപിയെക്കുറിച്ച് സ്വർഗ്ഗത്തിൽ കൂടുതൽ സന്തോഷമുണ്ടാകും എന്ന് ഞാൻ നിങ്ങളോടു പറയുന്നു*"(ലൂക്ക. 15:7). വചനം വ്യക്തമാക്കുന്നു: "*അനീതി പ്രവർത്തിക്കുന്നവർ ദൈവരാജ്യം അവകാശമാക്കുകയില്ല എന്നു നിങ്ങൾ അറിയു*

*ന്നില്ലേ? നിങ്ങൾ വഞ്ചിതരാകരുത്. അസന്മാർഗ്ഗികളും വിഗ്രഹാ രാധകരും വ്യഭിചാരികളും സ്വവർഗ്ഗഭോഗികളും കള്ളന്മാരും അത്യാഗ്രഹികളും മദ്യപന്മാരും പരദൂഷകരും കവർച്ചക്കാരും ദൈവരാജ്യം അവകാശമാക്കുകയില്ല"* (1കോറി.6:9,10). ഇശോ യുടെ രണ്ടാം വരവ് തന്റെ കരുണ തിരസ്കരിച്ചവരെ ശിക്ഷിക്കാ നാണ്. അതിനാൽ മുമ്പത്തെ പോലെ കരുണ പ്രതീക്ഷിക്കു ന്നത് ഫലപ്രദമാകണമെന്നില്ല.

ഒരുവന് സഭയിലെ അംഗമാകാനുള്ള യോഗ്യത അനു താപവും പശ്ചാത്താപവുമുള്ള ഒരു ഹൃദയമാണ്. എന്നാൽ സ്വർഗ്ഗരാജ്യത്തിലെത്താനുള്ള യോഗ്യത വിശുദ്ധിയും പൂർണ്ണത യുമുള്ള ആത്മാവും ശരീരവുമാണ്. അത് സ്വയം നേടിയെടുക്കു ന്നതിനുള്ള നേർസറിയാണ് സഭ. ഈ അവസരം നാം പ്രയോജ പ്പെടുത്തിയില്ലെങ്കിൽ മരണശേഷം ശുദ്ധീകരണത്തിന് വിധേയ രായി നേടേണ്ടിവരും. അത് അതീവ വേദനാജനകമായിരിക്കും. എന്തെന്നാൽ വചനം പറയുന്നു: "*തെറ്റുചെയ്യുന്നവനു ശിക്ഷ ലഭിക്കും; അക്കാര്യത്തിൽ മുഖം നോട്ടമില്ല"* (കൊളൊ.3:25).

പൗലോസ്ശ്ലീഹ കോറിന്തോസുകാർക്കുള്ള രണ്ടാം ലേഖനത്തിൽ പറയുന്നു: "*നിങ്ങൾ അവിശ്വാസികളുമായി കൂട്ടു ചേരരുത്. നീതിയും അനീതിയും തമ്മിൽ എന്ത് പങ്കാളിത്തമാണു ള്ളത്? പ്രകാശത്തിന് അന്ധകാരവുമായി എന്തു കൂട്ടുകെട്ടാണു ള്ളത്? ക്രിസ്തുവിനു ബെലിയാലുമായി എന്ത് യോജിപ്പാണുള്ള ത്? വിശ്വാസിക്ക് അവിശ്വാസിയുമായി എന്താണ് പൊതുവിലു ള്ളത്? ദൈവത്തിന്റെ ആലയത്തിനു വിഗ്രഹങ്ങളുമായി എന്തു പൊരുത്തമാണുള്ളത്? നമ്മൾ ജീവിക്കുന്ന ദൈവത്തിന്റെ ആല യമാണ്. എന്തെന്നാൽ ദൈവം അരുളിചെയ്തിരിക്കുന്നു: ഞാൻ അവരിൽ വസിക്കുകയും അവരുടെ ഇടയിൽ വ്യാപരിക്കുകയും ചെയ്യും; ഞാൻ അവരുടെ ദൈവമായിരിക്കും; അവർ എന്റെ ജന വുമായിരിക്കും. ആകയാൽ, നിങ്ങൾ അവരെ വിട്ട് ഇറങ്ങിവരു കയും അവരിൽ നിന്നു വേർപിരിയുകയും ചെയ്യുവിൻ എന്ന് കർ ത്താവ് അരുളിചെയ്യുന്നു. അശുദ്ധമായതൊന്നും നിങ്ങൾ തൊടു കയുമരുത്; അപ്പോൾ ഞാൻ നിങ്ങളെ സ്വീകരിക്കും; ഞാൻ നിങ്ങൾക്ക് പിതാവും നിങ്ങൾ എനിക്കു പുത്രന്മാരും പുത്രികളും ആയിരിക്കും എന്നു സർവ്വശക്തനായ കർത്താവ് അരുളി ചെയ്യുന്നു"* (2കോറി. 6:14-18).

**നിങ്ങൾ അവരെ വിട്ട് ഇറങ്ങിവരുകയും അവരിൽ നിന്നു വേർപിരിയുകയും അശുദ്ധമായതൊന്നും തൊടാതിരിക്കുകയും** ചെയ്താൽ ഞാൻ നിങ്ങളെ സ്വീകരിക്കാം എന്നു പറഞ്ഞ കർത്താവിന്റെ സന്നിധിയിലേക്ക് സാംസ്കാരിക അനുരൂപണത്തിന്റെ പേരിൽ അവരുടെ ആരാധനാരീതികളുമായി കടന്നുവന്നാൽ അത് കർത്താവിന് സ്വീകാര്യമായിരിക്കുമോ എന്ന് ചിന്തിക്കുന്നത് ഉചിതമായിരിക്കും. അതുകൊണ്ട് അവരുമായി സംസർഗ്ഗം പാടില്ല എന്നല്ല ഉദ്ദേശിക്കുന്നത്. **മനുഷ്യരെന്ന നിലയിൽ അവരെ സ്നേഹിക്കുകയും ബഹുമാനിക്കുകയും വേണം.** അവരുടെ **ആരാധനകളിൽ പങ്കെടുക്കകയോ അനുകരിക്കുകയോ അരുത്** എന്നാണ്. "*ലോകത്തോടുള്ള മൈത്രി ദൈവത്തോടുള്ള ശത്രുതയാണെന്നു നിങ്ങൾ അറിയുന്നില്ലേ?* ***ലോകത്തിൻെറ മിത്രമാകാൻ ആഗ്രഹിക്കുന്നവൻ തന്നെത്തന്നെ ദൈവത്തിൻെറ ശത്രുവാക്കുന്നു***"(യാക്കോ.4:4).

വചനം വളരെ വ്യക്തമായി പറയുന്നു: "*അവരെ* ***അനുകരിച്ച് വഞ്ചിതരാകാതിരിക്കാൻ*** *പ്രത്യേകം ശ്രദ്ധിക്കണം. ഈ ജനം ചെയ്തതുപോലെ നിങ്ങളും ചെയ്യേണ്ടതിന്* ***അവർ എപ്രകാരം തങ്ങളുടെ ദേവന്മാരെ സേവിച്ചു എന്ന് നിങ്ങൾ അന്വേഷിക്കരുത്.*** *നിങ്ങളുടെ ദൈവമായ കർത്താവിനെ ആരാധിക്കുന്നതിൽ നിങ്ങൾ* ***അവരെ അനുകരിക്കരുത്*** "(നിയ.12:30,31). "*നിങ്ങൾ വസിച്ചിരുന്ന ഈജിപ്തു ദേശത്തെ ജനങ്ങളെപ്പോലെ നിങ്ങൾ പ്രവർത്തിക്കരുത്. ഞാൻ നിങ്ങളെ പ്രവേശിപ്പിക്കാനിരിക്കുന്ന കാനാൻ ദേശത്തെ ആളുകളെപ്പോലെയും നിങ്ങൾ പ്രവർത്തിക്കരുത്. അവരുടെ ചട്ടങ്ങളനുസരിച്ചു നിങ്ങൾ വ്യാപരിക്കുകയുമരുത്. നിങ്ങൾ എൻെറ പ്രമാണങ്ങളും കൽപനകളുമനുസരിച്ചു വ്യാപരിക്കണം. നിങ്ങളുടെ ദൈവമായ കർത്താവ് ഞാനാണ്. നിങ്ങൾ എൻെറ കൽപനകളും പ്രമാണങ്ങളും അനുസരിക്കുക. അവ അനുസരിക്കുന്നവൻ അതിനാൽ ജീവിക്കും*" (ലേവ്യർ.18:3-5). വീണ്ടും ജറെമിയാ പ്രവാചകനിലൂടെ "*കർത്താവ് അരുളിചെയ്യുന്നു:* ***ജനതകളുടെ രീതി നിങ്ങൾ അനുകരിക്കരുത്*** "(10:2).

പഴയനിയമം കാലഹരണപ്പെട്ടു എന്നു കരുതുന്നത് തികച്ചും തെറ്റാണ്. പുതിയ നിയമത്തിൽ വ്യക്തമായി പറയുന്നു: "*ആകാശവും ഭൂമിയും കടന്നുപോകുന്നതുവരെ, സമസ്തവും നിറവേറുവോളം നിയമത്തിൽനിന്നു വള്ളിയോ പുള്ളിയോ*

*മാറുകയില്ലെന്നു സത്യമായി ഞാൻ നിങ്ങളോടു പറയുന്നു. ഈ പ്രമാണങ്ങളിൽ ഏറ്റവും നിസ്സാരമായ ഒന്ന് ലംഘിക്കുകയോ ലംഘിക്കാൻ മറ്റുള്ളവരെ പഠിപ്പിക്കുകയോ ചെയ്യുന്നവൻ സ്വർഗ്ഗരാജ്യത്തിൽ ചെറിയവനെന്നു വിളിക്കപ്പെടും. എന്നാൽ, അത് അനുസരിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്നവൻ സ്വർഗ്ഗരാജ്യത്തിൽ വലിയവനെന്നു വിളിക്കപ്പെടും. നിങ്ങളുടെ നീതി നിയമജ്ഞരുടെയും ഫരിസേയരുടെയും നീതിയെ അതിശയിക്കുന്നില്ലെങ്കിൽ നിങ്ങൾ സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കുകയില്ലെന്നു ഞാൻ നിങ്ങളോടു പറയുന്നു"* (മത്തായി.5:18-20).

ജീവിക്കുന്ന ദൈവമായ യേശുക്രിസ്തുവിന്റെ ശരീരമായ കത്തോലിക്കാ സഭയ്ക്ക് പീഡനങ്ങളിൽ നിന്ന് രക്ഷനേടാൻ സർവ്വമത പ്രാർത്ഥയുടെ ആവശ്യമുണ്ടോ? ദൈവം കൂടെയില്ലെന്നോ നമ്മുടെ ദൈവത്തിന് ശക്തിയില്ലെന്നോ ആശങ്കയുണ്ടോ? സർവ്വമത പ്രാർത്ഥനയോടെ തുടങ്ങിയ ജീവൻ TV യുടെ ജീവൻ പോയി. എന്നിട്ടും എന്തേ ദൈവം നൽകുന്ന അടയാളങ്ങളെ സഭയ്ക്ക് വിവേചിക്കാനാകാത്തത്? ഈ ലോകത്തിന്റെ അധിപൻ അധികാരികളുടെ കണ്ണുകളെ അന്ധമാക്കിയിരിക്കുന്നു. അന്ധരെ അന്ധൻ നയിക്കുന്ന അവസ്ഥയിലേക്ക് നാം അധഃപതിക്കരുത്. ജോഷ്വയുടെ പുസ്തകത്തിൽ പറയുന്നു: "*നിങ്ങളുടെ ഇടയിൽ അവശേഷിച്ചിരിക്കുന്ന ഈ ജനങ്ങളുമായി ഇടപഴകുകയോ അവരുടെ സ്ത്രീകളെ വിവാഹം ചെയ്യുയോ നിങ്ങളുടെ സ്ത്രീകളെ അവർക്കു വിവാഹം ചെയ്തു കൊടുക്കുകയോ ചെയ്യുന്നെങ്കിൽ, നിങ്ങളുടെ ദൈവമായ കർത്താവ് ഈ ജനങ്ങളെ നിങ്ങളുടെ ഇടയിൽനിന്നു മേലിൽ നിർമ്മാർജ്ജനം ചെയ്യുകയില്ലെന്ന് അറിഞ്ഞുകൊള്ളുവിൻ. നിങ്ങളുടെ ദൈവമായ കർത്താവ് നിങ്ങൾക്കു നൽകിയിരിക്കുന്ന ഈ വിശിഷ്ടദേശത്തു നിന്ന്* ***നിങ്ങൾ വിച്ഛേദിക്കപ്പെടുന്നതുവരെ അവർ നിങ്ങൾക്ക് കെണിയും കുടുക്കും മുതുകിൽ ചാട്ടയും കണ്ണിൽ മുള്ളും ആയിരിക്കും***" (23:13). "*അവിടുത്തെ കൽപനകൾ പാലിച്ച് അവിടുത്തെ മാർഗ്ഗത്തിൽ ചരിച്ചാൽ കർത്താവ് നിന്നോടു ശപഥം ചെയ്തിട്ടുള്ളതുപോലെ നിന്നെ തൻെറ വിശുദ്ധജനമായി ഉയർത്തും.* ***കർത്താവിൻെറ നാമം നീ വഹിക്കുന്നതു കാണുമ്പോൾ ലോകത്തിലുള്ള സകല മനുഷ്യരും നിന്നെ ഭയപ്പെടും***"(നിയമാ.28: 9,10). അതിനു വിപരീതമായി സഭ ഇന്ന് പൊതുജനമദ്ധ്യത്തിൽ അപഹാസ്യരാകുന്നെങ്കിൽ ലക്ഷ്യം മറന്നുള്ള യാത്രയിൽ കർ

ത്താവിന് നിഷിദ്ധമായത് പലതും കൂടെക്കൂട്ടിയപ്പോൾ കർത്താവിന്റെ സംരക്ഷണവും സാന്നിദ്ധ്യവും നഷ്ടപ്പെട്ടുപോയതു കൊണ്ടാണെന്ന് തിരച്ചറിയണമേ. മരിച്ചവരും ജീവിച്ചിരിക്കുന്നവരുമായ ശത്രുപക്ഷത്തുള്ളവരെ പാദപീഢമാക്കുന്നതിവാശ്യമായ അധികാരം കൊടുത്ത് ഈശോ സ്ഥാപിച്ച സഭ, ലോകത്തിനനുരൂപപ്പെട്ട് ലക്ഷ്യം മറന്ന്, നിനവേയിലേക്ക് പോകാൻ ആവശ്യപെട്ടപ്പോൾ താർഷീഷിലേക്ക് പോയ യോനാപ്രവാചകനെ കടൽ വിഴുങ്ങിയതുപോലുള്ള അവസ്ഥയിലാണിന്ന്.

മത പരിവർത്തനത്തിനായി ഒരു വ്യക്തിയുമായി നാം സംസാരിക്കുന്നത് അദ്ദേഹത്തിന്റെ വിശ്വാസത്തെ മാനിക്കാത്തതിനു തുല്യമാണ്, അത് നിർബന്ധിക്കലാണ്, എല്ലാറ്റിലും മോശം പ്രവൃത്തിയുമാണ് എന്നു പറയുന്നവർ ഈ വചനം വായിക്കുന്നത് നല്ലതാണ്. "*എന്റെ അധരങ്ങളിൽ നിന്നു വചനം കേൾക്കുമ്പോൾ നീ എന്റെ താക്കീത് അവരെ അറിയിക്കണം. തീർച്ചയായും നീ മരിക്കും എന്ന് ദുഷ്ടനോടു ഞാൻ പറഞ്ഞിട്ടും നീ അവനെ ശാസിക്കാതിരുന്നാൽ, അവൻെറ ജീവൻ രക്ഷിക്കാൻ വേണ്ടി അവന്റെ ദുഷിച്ച വഴിയെപ്പറ്റി നീ താക്കീതു ചെയ്യാതിരുന്നാൽ, ആ ദുഷ്ടൻ അവന്റെ പാപത്തിൽ മരിക്കും; അവന്റെ രക്തത്തിനു ഞാൻ നിന്നെ ഉത്തരവാദിയാക്കും. നീ ദുഷ്ടനെ ശാസിച്ചിട്ടും അവൻ ദുഷ്ടതയിൽ നിന്നും ദുർമാർഗ്ഗത്തിൽ നിന്നും പിന്മാറാതിരുന്നാൽ അവൻ തന്റെ പാപത്തിൽ മരിക്കും. എന്നാൽ, നീ നിന്റെ ജീവൻ രക്ഷിക്കും. നീതിമാൻ തന്റെ നീതി വെടിഞ്ഞു തിന്മ പ്രവർത്തിച്ചാൽ അവൻ വീഴാൻ ഞാൻ ഇടയാക്കും; അവൻ മരിക്കും. നീ അവനെ ശാസിക്കാതിരുന്നതിനാൽ അവൻ തന്റെ പാപം നിമിത്തം മരിക്കും. അവൻ ചെയ്തിട്ടുള്ള നീതി നിഷ്ഠമായ പ്രവൃത്തികൾ അനുസ്മരിക്കപ്പെടുകയില്ല. അവന്റെ രക്തത്തിനു ഞാൻ നിന്നെ ഉത്തരവാദിയാക്കും. പാപം ചെയ്യരുതെന്ന നിന്റെ താക്കീതു സ്വീകരിച്ച് നീതിമാനായ ഒരുവൻ പാപം ചെയ്യാതിരുന്നാൽ, അവൻ തീർച്ചയായും ജീവിക്കും. കാരണം അവൻ താക്കീതു സ്വീകരിച്ചു. നീയും നിന്റെ ജീവനെ രക്ഷിക്കും*" (എസെ. 3:17–21). നിത്യ രക്ഷയെക്കുറിച്ചുള്ള നമുക്കറിയാവുന്ന ബോദ്ധ്യം മറ്റുള്ളവരുമായി പങ്കുവെയ്ക്കാൻ നമുക്ക് കടമയും ഉത്തരവാദിത്വവും ഉണ്ടെന്ന് ഈ വചനങ്ങൾ നമ്മെ ഓർമ്മപ്പെടുത്തുന്നു. എന്തുകൊണ്ടെന്നാൽ വിശ്വാസം കേൾവിയിൽ നിന്നും കേൾവി പ്രസംഗത്തിലൂടെയുമാണ്.

ദൈവശാസ്ത്രത്തിന്റെ മറപിടിച്ച് തിരുവചനങ്ങളെ തമസ്കരിച്ചുകൊണ്ടുള്ള അധികാരികളുടെ ഈ കാലഘട്ടത്തിലെ പല തീരുമാനങ്ങളും വിശ്വാസികളിൽ ആശയക്കുഴപ്പമുളവാക്കുന്നവയാണ്. പൗലോസ്ശ്ലീഹ പറയുന്നു: "*ഞങ്ങൾ നിങ്ങളോട് പ്രസംഗിച്ചതിൽ നിന്നു വ്യത്യസ്തമായ ഒരു സുവിശേഷം ഞങ്ങൾ തന്നെയോ* ***സ്വർഗ്ഗത്തിൽനിന്ന് ഒരു ദൂതൻ തന്നെയോ*** *നിങ്ങളോടു പ്രസംഗിച്ചാൽ അവൻ ശപിക്കപ്പെട്ടവനാകട്ടെ! ഞങ്ങൾ നേരത്തെ നിങ്ങളോട് പറഞ്ഞ പ്രകാരംതന്നെ ഇപ്പോഴും ഞാൻ പറയുന്നു, നിങ്ങൾ സ്വീകരിച്ച സുവിശേഷമല്ലാതെ മറ്റൊന്ന് ആരെങ്കിലും നിങ്ങളോട് പ്രസംഗിച്ചാൽ അവൻ ശപിക്കപ്പെട്ടവനാകട്ടെ*"(ഗലാ.1:8,9). വീണ്ടും യോഹന്നാന്റെ ലേഖനത്തിൽ പറയുന്നു: "*ക്രിസ്തുവിന്റെ പ്രബോധനത്തിൽ നിലനിൽക്കാതെ അതിനെ അതിലംഘിച്ചു മുമ്പോട്ടുപോകുന്ന ഒരുവനു ദൈവമില്ല. അവന്റെ പ്രബോധനത്തിൽ നിലനിൽക്കുന്നവനു പിതാവും പുത്രനും ഉണ്ട്. പ്രസ്തുത പ്രബോധനവുമായിട്ടല്ലാതെ ആരെങ്കിലും നിങ്ങളെ സമീപിച്ചാൽ അവനെ നിങ്ങൾ സ്വീകരിക്കുകയോ അഭിവാദനം ചെയ്യുകയോ അരുത്. എന്തെന്നാൽ അവനെ അഭിവാദനം ചെയ്യുന്നവൻ അവന്റെ ദുഷ്പ്രവൃത്തികളിൽ പങ്കുചേരുകയാണ്*"(2യോഹ.1:9-11). അതിനാൽ കാലഘട്ടത്തിന്റെ ചുവരെഴുത്തുകൾ വിവേചിച്ചറിഞ്ഞ് ജാഗ്രതയുള്ളവരായിരിക്കുക.

തിരുവചനങ്ങളെ അനുസരിക്കാത്ത ഒരുവന് ദൈവത്തിൽനിന്ന് ഒരു അധികാരവുമില്ല. മാത്രമല്ല ദൈവവചനത്തിന് എതിരെ പഠിപ്പിക്കുന്നവർക്ക് സുവിഷേം തരുന്ന താക്കീത് അതിശക്തമാണ്. ലൂക്കായുടെ സുവിശേഷത്തിൽ പറയുന്നു: "*ദുഷ്പ്രേരണകൾ ഉണ്ടാകാതിരിക്കുക അസാധ്യം. എന്നാൽ, ആരുമൂലം അവ ഉണ്ടാകുന്നുവോ അവനു ദുരിതം! ഈ ചെറിയവരിൽ ഒരുവനു ദുഷ്പ്രേരണ നൽകുന്നതിനെക്കാൾ നല്ലത് കഴുത്തിൽ തിരികല്ലു കെട്ടി കടലിൽ എറിയപ്പെടുന്നതാണ്* "(ലൂക്ക.12:1,2).

"*........ അങ്ങനെ സഭ തന്റെ സ്ഥാപകന്റെ ദാനങ്ങളാൽ അലംകൃതയായി, സ്നേഹത്തിന്റെയും വിനയത്തിന്റെയും ആത്മപരിത്യാഗത്തിന്റെയും* ***കൽപനകളെ വിശ്വസ്തതാപൂർവ്വം പാലിക്കുന്നവളുമായി ക്രിസ്തുവിന്റെയും ദൈവത്തിന്റെയും രാജ്യം എല്ലാ ജനതകളുടെയുമിടയിൽ പ്രഘോഷിക്കുകയും സ്ഥാപിക്കുകയും ചെയ്യാനുള്ള ദൗത്യം സ്വീകരിച്ച് ഭൂമിയിൽ ആ രാജ്യത്തിന്റെ വിത്തും ആരംഭവുമായി***

***വർത്തിക്കുന്നു***"(CCC.768) എന്നു സഭാതനയർ അവകാശപ്പെടുമ്പോളും ക്രിസ്തു ഈ അവകാശവാദത്തെ അംഗീകരിച്ചോ എന്നത് സംശയിതമാണ്. അങ്ങനെയെങ്കിൽ "*മനുഷ്യപുത്രൻ വരുമ്പോൾ ഭൂമിയിൽ വിശ്വാസം കണ്ടെത്തുമോ?*" എന്ന് ഈശോ ആശങ്കപ്പെടേണ്ടി വരുമായിരുന്നില്ല.

സ്വർഗ്ഗീയ ജറുസലെമിനെ ലക്ഷ്യമാക്കേണ്ട സഭാധികൃതർ സ്ഥാപനങ്ങൾക്കും പ്രസ്ഥാനങ്ങൾക്കും പ്രാമുഖ്യം കൊടുക്കുമ്പോൾ തങ്ങളെ ഏൽപ്പിച്ച ഉത്തരവാദിത്വം പാടെ മറക്കുന്നു. "*ഞങ്ങൾ ദൈവവചനശുശ്രൂഷയിൽ ഉപേക്ഷ കാണിച്ച്, ഭക്ഷണമേശകളിൽ ശുശ്രൂഷിക്കുന്നതു ശരിയല്ല. അതിനാൽ സഹോദരരേ, സുസമ്മതരും ആത്മാവും ജ്ഞാനവും കൊണ്ട് നിറഞ്ഞവരുമായ ഏഴുപേരെ നിങ്ങളിൽ നിന്നു കണ്ടു പിടിക്കുവിൻ. ഞങ്ങൾ അവരെ ഈ ചുമതല ഏൽപിക്കാം. ഞങ്ങൾ പ്രാർത്ഥനയിലും വചന ശുശ്രൂഷയിലും നിരന്തരം വ്യാപരിച്ചുകൊള്ളാം*" എന്ന അപ്പസ്തോല പ്രവർത്തനം 6–ാം അദ്ധ്യായം 2 മുതൽ 4 വരെ പറയുന്ന അപ്പസ്തോലന്മാരുടെ തീരുമാനത്തെ പാടെ അവഗണിക്കുന്നു.

"*അവൻ തന്റെ പന്ത്രണ്ടുപേരെ അടുത്തു വിളിച്ച് രണ്ടു പേരെ വീതം അയയ്ക്കാൻ തുടങ്ങി. അശുദ്ധാത്മാക്കളുടെമേൽ അവർക്ക് അധികാരവും കൊടുത്തു. അവൻ കൽപിച്ചു: യാത്രയ്ക്കു വടിയല്ലാതെ മറ്റൊന്നും – അപ്പമോ സഞ്ചിയോ അരപ്പട്ടയിൽ പണമോ – കരുതരുത്. ചെരിപ്പു ധരിക്കാം, രണ്ട് ഉടുപ്പുകൾ ധരിക്കരുത്*"(മർക്കോസ്.6:7–9). ഈശോ തന്റെ ശിഷ്യന്മാരെ പ്രസംഗിക്കാൻ അയച്ചപ്പോൾ കൊടുത്ത നിർദ്ദേശമായിരുന്നു ഇത്. അതിനു കാരണം ഈശോ തന്നെ പറയുന്നുണ്ടല്ലോ? "*നിങ്ങൾ ആദ്യം അവിടുത്തെ രാജ്യവും അവിടുത്തെ നീതിയും അന്വേഷിക്കുക. അതോടൊപ്പം മറ്റുള്ളവയെല്ലാം നിങ്ങൾക്കു ലഭിക്കും*" (മത്തായി.6:33). മറ്റുള്ളതെല്ലാം ലഭിച്ചാൽ ദൗത്യം മറക്കുമെന്ന് ഈശോയ്ക്ക് അറിയാമായിരുന്നു. എന്തിനും ഏതിനും ഈശോയെ ആശ്രയിക്കുന്നതാണ് ഈശോ ആഗ്രഹിക്കുന്നത്. അതുകൊണ്ടാണ് ഈശോ പറഞ്ഞത്. "*ആത്മാവിൽ ദരിദ്രരായവർ ഭാഗ്യവാന്മാർ; സ്വർഗ്ഗരാജ്യം അവരുടേതാണ്*" (മത്തായി.5:3).

ആദിമാതാപിതാക്കളുടെ പാപംമൂലം മനുഷ്യവംശം മുഴുവൻ സാത്താന്റെ പിടിയിലായപ്പോൾ മാനവകുലത്തിന്റെ

രക്ഷക്കായി പിതാവായ ദൈവം യേശുക്രിസ്തുവിന്റെ കുരിശു മരണത്തിലൂടെ വിഭാവന ചെയ്ത രക്ഷാകര ദൗത്യത്തിന്റെ പൂർത്തീകരണമാണ് തിരുസഭയിലൂടെ സംഭവിക്കേണ്ടത്. യേശുക്രിസ്തു തന്റെ കുരിശുമരണത്തിലൂടെ നേടിയെടുത്ത മാനവകുലത്തിന്റെ രക്ഷ എല്ലാ ജനതകളും സ്വന്തമാക്കണം. അതിനുള്ള ദൗത്യമാണ് ക്രിസ്തു തന്റെ സഭയെ ഏൽപിച്ചത്. ഇപ്രകാരം ഓരോരുത്തരും ജ്ഞാനസ്നാനം സ്വീകരിക്കുകയും ക്രിസ്തുവിന്റെ വചനങ്ങൾ അനുസരിക്കുകയും ചെയ്യുമ്പോൾ മാത്രമെ രക്ഷ കൈവരിക്കുന്നുള്ളു. ക്രിസ്തുവിന്റെ രക്ഷാകരദൗത്യം അതിന്റെ പൂർണ്ണതയിലെത്തുന്നുള്ളു. ഇതിനുവേണ്ടിയാണ് സഭ സ്ഥാപിച്ചതും ശിഷ്യരെ പ്രേഷിതദൗത്യം ഏൽപിച്ച് അവർക്ക് അധികാരം നൽകിയതും. പിതാവായ ദൈവത്തിന്റെ രക്ഷാകര പദ്ധതിയിൽ ഭാരിച്ച ഉത്തരവാദിത്വമാണ് തിരുസഭയ്ക്കുള്ളത്.

കത്തോലിക്കാസഭയുടെ മൂന്ന് അഭിവാജ്യ ഘടകങ്ങളാണ് വിജയസഭയും സഹനസഭയും സമരസഭയും. സഹനസഭയിലായിരിക്കുന്നവരെ സഹായിക്കേണ്ട ഉത്തരവാദിത്വം ഇതര ഘടകങ്ങൾക്കുണ്ട്. കാര്യസാധ്യത്തിനായി വിജയസഭയിലുള്ളവരുടെ സഹായം നിർലോഭമായി സ്വീകരിക്കാറുണ്ടെങ്കിലും സഹനസഭയിലായിരിക്കുന്നവരെ സഹായിക്കുന്ന കാര്യത്തിൽ നാം അലസത കാണിക്കുന്നു. "*സഭ ഞാൻ സ്ഥാപിക്കും. നരകകവാടങ്ങൾ അതിനെതിരെ പ്രബലപ്പെടുകയില്ല*" എന്നതിന്റെ പ്രസക്തി ഇവിടെയാണ്. സഭക്കെതിരെ നരകത്തിന്റെ കവാടം പ്രബലപ്പെടുകയില്ല എന്നുപറയുന്നതിൽ നിന്നും അവിടെയുള്ളവരെ രക്ഷിക്കേണ്ട ഉത്തരവാദിത്വം സഭക്ക് ഉണ്ടെന്ന് മനസ്സിലാകുന്നില്ലേ?

ജ്ഞാനസ്നാനം സ്വീകരിക്കാതെ മരിച്ചുപോയ തന്റെ പ്രിയപ്പെട്ടവർക്കുവേണ്ടി ജീവിച്ചിരിക്കുന്നവർ ജ്ഞാനസ്നാനം നൽകിയിരുന്നതായി പൗലോസ്ശ്ലീഹ പറയുന്നുണ്ട്. "*അല്ലെങ്കിൽ മരിച്ചവർക്കുവേണ്ടി ജ്ഞാനസ്നാനം സ്വീകരിക്കുക എന്നതിന്റെ അർത്ഥം എന്താണ്? മരിച്ചവർ ഉയർപ്പിക്കപ്പെടുന്നില്ലെങ്കിൽ പിന്നെ എന്തിന് മരിച്ചവർക്കുവേണ്ടി സ്നാനം സ്വീകരിക്കണം*" (1കോറി. 15:29). ഇപ്രകാരം സ്നാനം സ്വീകരിക്കുന്നവരും സഭയിലെ അംഗങ്ങളായി തീരുന്നു. മരിച്ചുപോയവരെക്കൂടി രക്ഷപ്പെടുത്തേണ്ടതിന്റെ ആവശ്യകത ഇതിലൂടെ പൗലോസ്ശ്ലീഹ വ്യക്തമാക്കുന്നു. ഇതിൽ നിന്നെല്ലാം തനതുവിധിക്കുശേഷം മാനസ്സാന്തരപ്പെടാൻ (വിശ്വാസം സ്വീകരിക്കാൻ) സാധിക്കുന്നു എന്നല്ലേ മനസ്സിലാ

ക്കേണ്ടത്? ധനവാന്റെയും ലാസറിന്റെയും ഉപമയിൽ ധനവാൻ മരിച്ചയുടൻ തിരുത്തപ്പെടാനാവാത്ത വിധിക്ക് വിധേയനായി എന്ന വാദം ഉന്നയിക്കുമ്പോൾ മരിച്ച് നാല്ദിവസം കഴിഞ്ഞ് ഈശോ ഉയർപ്പിച്ച ലാസറിന്റെ കാര്യത്തിൽ അപ്രകാരം വിധി കഴിഞ്ഞിരുന്നില്ലെ എന്ന് ചിന്തിക്കുന്നത് നല്ലതാണ്.

"*മനുഷ്യപുത്രനെതിരായി ആരെങ്കിലും ഒരു വാക്കു പറഞ്ഞാൽ അത് ക്ഷമിക്കപ്പെടും. എന്നാൽ പരിശുദ്ധാത്മാവിനെതിരായി ആരെങ്കിലും സംസാരിച്ചാൽ ഈ യുഗത്തിലോ വരാനിരിക്കുന്ന യുഗത്തിലോ ക്ഷമിക്കപ്പെടുകയില്ല* "(മത്താ.12:32). ചില തിന്മകൾ ഈ യുഗത്തിൽ ക്ഷമിക്കപ്പെടുമെന്നും, എന്നാൽ മറ്റു ചിലത് വരാനിരിക്കുന്ന യുഗത്തിൽ ക്ഷമിക്കപ്പെടാമെന്നും ഈ വചനം വ്യക്തമാക്കുന്നു. രണ്ടാം വരവിനു മുമ്പുള്ള ഈ കാലഘട്ടമാണ് '*ഈ യുഗ*' മെന്ന് പറയുന്നത്. അതിനുശേഷമുള്ളതാണ് '*വരാനുള്ള യുഗം*'. ഇവിടെ വരാനിരിക്കുന്ന യുഗത്തെപ്പറ്റി പറയുമ്പോൾ കഴിഞ്ഞുപോയ ഒരു യുഗത്തെപ്പറ്റി നാം മനസ്സിലാക്കണം. ആദം മുതൽ നോഹവരെയുള്ളത് ഒരു യുഗവും, നോഹയുടെ കാലം മുതൽ ഈ കാലഘട്ടംവരെ മറ്റൊരു യുഗവുമാണ്. ഈ യുഗംതന്നെ രണ്ടായി തിരിച്ചിരിക്കുന്നു. പഴയനിയമ കാലവും പുതിയ നിയമ കാലവും. അതുകൊണ്ടാണ് 2 പത്രോസ് 2:5-ൽ "*ദുഷ്ടരുടെമേൽ ജലപ്രളയം അയച്ചപ്പോൾ* ***പഴയലോകത്തോട്*** *അവിടുന്നു കാരുണ്യം കാണിച്ചില്ല*" എന്നു പറയുന്നത്. ഇന്നുള്ള മനുഷ്യവംശം മുഴുവൻ നോഹയുടെ പിൻതലമുറക്കാരാണ്. അതായത് പുതിയ തലമുറ. പഴയതലമുറ പാപത്തിൽ മുഴുകിയപ്പോൾ ജലപ്രളയത്തിലൂടെ അവരെ ശിക്ഷിച്ചു; എങ്കിലും ദൈവം അവരെ നിത്യമായി കൈവിട്ടില്ല. കാലത്തിന്റെ പൂർണ്ണതയിൽ തലമുറകളുടെ ഒരു വലിയ വിശുദ്ധീകരണം യേശുക്രിസ്തു തന്റെ കുരിശുമരണ ശേഷം പാതാളത്തിലിറങ്ങി ബന്ധനസ്ഥരായ ആത്മാക്കളെ മോചിപ്പിച്ചതിലൂടെ നടന്നതായി കാണാം. "*ആത്മാവോടുകൂടെച്ചെന്ന് അവൻ ബന്ധനസ്ഥരായ ആത്മാക്കളോട് സുവിശേഷം പ്രസംഗിച്ചു. അവരാകട്ടെ നോഹിന്റെ കാലത്ത് പെട്ടകം പണിയപ്പെട്ടപ്പോൾ ക്ഷമാപൂർവ്വം കാത്തിരുന്ന ദൈവത്തെ അനുസരിക്കാത്തവരായിരുന്നു*"(1പത്രോ.3:19,20).

"*മരിച്ചവർ ദൈവപുത്രന്റെ സ്വരം ശ്രവിക്കുന്നതിനും ശ്രവിക്കുന്നവർ ജീവിക്കുന്നതിനും വേണ്ടി ക്രിസ്തു മരണത്തിന്റെ അഗാധതയിലേക്ക് ഇറങ്ങിചെന്നു. ജീവന്റെ കർത്താവായ*

*യേശു മരണം വരിച്ചതുകൊണ്ട് മരണത്തിന്റെമേൽ അധികാര മുള്ളവനെ, അതായത് പിശാചിനെ, നശിപ്പിക്കുകയും മരണ ഭീതി യാൽ ജീവിതകാലം മുഴുവനും ബന്ധനത്തിലായിരുന്നവരെ വി മോചിപ്പിക്കുകയും ചെയ്തു. ഇനിമേൽ മരണത്തിന്റെയും പാതാ ളത്തിന്റെയും താക്കോലുകൾ ഉത്ഥിതനായ ക്രിസ്തുവിന്റെ കൈയിലാണ്. അതുകൊണ്ട് യേശുവിന്റെ നാമം കേൾക്കുമ്പോൾ സ്വർഗ്ഗത്തിലും ഭൂമിയിലും പാതാളത്തിലുമുള്ള എല്ലാമുട്ടുകളും മടങ്ങണം....... നമ്മുടെ ആദിപിതാവിനെ, കാണാതെപോയ ആടിനെ എന്നപോലെ, അവിടുന്ന് അന്വേഷിച്ചുപോയി. അന്ധ കാരത്തിലും മരണത്തിന്റെ നിഴലിലും വസിക്കുന്നവരെ സന്ദ ർശിക്കാൻ അവൻ ആഗ്രഹിച്ചു. ബന്ധനത്തിൽ കഴിയുന്ന ആദ ത്തെയും അവനോടൊപ്പം തടവുകാരിയായ ഹവ്വായെയും ദുഃഖ ത്തിൽ നിന്നു സ്വതന്ത്രരാക്കാൻ ദൈവപുത്രനായ അവിടുന്നു പോകുന്നു........ ഞാൻ നിന്റെ ദൈവമാണ്, നിനക്കുവേണ്ടി നിന്റെ പുത്രനായവൻ.... ഉറങ്ങുന്നവനേ, എഴുന്നേൽക്കൂ! പാതാളത്തിൽ തടവുകാരനായിരിക്കാനല്ല ഞാൻ നിന്നെ സൃഷ്ടിച്ചത്. മരിച്ചവ രിൽ നിന്ന് എഴുന്നേൽക്കുക; മരണമടഞ്ഞവരുടെ ജീവനാണു ഞാൻ* "(CCC.635).

ബേൽസെബൂലിനെകൊണ്ടാണ് പിശാചിനെ പുറത്താ ക്കുന്നതെന്ന ആരോപണം ഉയർന്നപ്പോൾ ഈശോ പറയുന്നു ണ്ടല്ലോ: "*ദൈവകരംകൊണ്ടാണ് ഞാൻ പിശാചുക്കളെ പുറത്താ ക്കുന്നതെങ്കിൽ, **ദൈവരാജ്യം നിങ്ങളുടെയിടയിൽ വന്നു കഴി ഞ്ഞിരിക്കുന്നു**. ശക്തൻ ആയുധധാരിയായി തന്റെ കൊട്ടാര ത്തിനു കാവൽ നിൽക്കുമ്പോൾ അവന്റെ വസ്തുക്കൾ സുര ക്ഷിതമാണ്. എന്നാൽ, കൂടുതൽ ശക്തനായ ഒരുവൻ അവനെ ആക്രമിച്ചു കീഴ്പ്പെടുത്തിയാൽ അവൻ ആശ്രയിച്ചിരുന്ന ആയു ധങ്ങൾ മറ്റവൻ അപഹരിക്കുകയും കൊള്ളമുതൽ ഭാഗിച്ചെടു ക്കുകയും ചെയ്യും. **എന്നോടുകൂടെയല്ലാത്തവൻ എനിക്ക് എതി രാണ്. എന്നോടുകൂടെ ശേഖരിക്കാത്തവൻ ചിതറിച്ചു കള യുന്നു***" (ലൂക്ക.11:20-23). ആത്മാക്കളെ രക്ഷിക്കുവാനുള്ള ആഹ്വാനമാണ് നൽകുന്നത്. എന്തെന്നാൽ ആയുധധാരിയായി തന്റെ കൊട്ടാരത്തിനു കാവൽ നിന്നിരുന്ന സാത്താനെ കുരിശു മരണത്തിലൂടെ ശക്തനായ ഈശോ പരാജയപ്പെടുത്തി കവാ ടങ്ങൾ തകർത്തു. അതിനാൽ ഈശോയോടുകൂടെ ശേഖരിക്കു വാൻ നമുക്ക് കഴിയും. "***ഇതിനായിട്ടാണു നിങ്ങൾ വിളിക്കപ്പെ***

***ട്ടിരിക്കുന്നത്.*** *എന്തെന്നാൽ, ക്രിസ്തു നിങ്ങൾക്കുവേണ്ടി സഹിക്കുകയും* ***നിങ്ങൾ അനുകരിക്കുന്നതിനുവേണ്ടി*** *നിങ്ങൾക്കു മാതൃക നൽകുകയും ചെയ്തിരിക്കുന്നു"* (1പത്രോസ് 2:21).

ആരെയും വിധിക്കാൻ നമുക്കധികാരമില്ലെന്നു പ്രഖ്യാപിച്ചുകൊണ്ട് എല്ലാപാപികൾക്കും വാതിൽ തുറന്നിട്ടിരിക്കുന്ന സഭ തനതുവിധിയിൽ ശിക്ഷിക്കപ്പെട്ടവർക്ക് രക്ഷക്ക് അവസരമില്ലെന്ന് പറയുന്നത് എന്തുകൊണ്ടാണ്? സഭ പിശാചിന്റെ സ്വാധീനത്തിൽപ്പെട്ട് വഞ്ചിക്കപ്പെട്ടിരിക്കുന്നു. അപകടങ്ങളിൽപ്പെട്ട് വഴിയരുകിൽ അതി ഗുരുതരാവസ്ഥയിൽ കിടക്കുന്നവരെ, അവർ എന്തായാലും മരിക്കുകയേയുള്ളൂ എന്നു കരുതി ഉപേക്ഷിച്ചു പോകുന്നതിനേക്കാൾ ക്രൂരമാണ് മരിച്ചവർക്കുവേണ്ടി പ്രാർത്ഥിക്കാതിരിക്കുന്നത്. അതികഠോര പീഢനങ്ങൾക്ക് വിധേയരായി സ്വയം കടങ്ങൾ വീട്ടാനാകാതെ സഹായത്തിനായി കേഴുന്ന ഒരുപാട് ആത്മാക്കളുണ്ട്. എന്തെന്നാൽ *"അവസാനത്തെ ചില്ലിക്കാശും കൊടുത്തു വീട്ടുവോളം നീ അവിടെ നിന്നു പുറത്തു വരുകയില്ലെന്നു സത്യമായി ഞാൻ നിന്നോടു പറയുന്നു"* (മത്താ.5:26). അതിനാൽ ആരെങ്കിലും – തങ്ങളുടെ ജീവിതകാലത്ത് ചെയ്ത പ്രവർത്തികളുടെ ഫലം അനുഭവിക്കുന്നവരെങ്കിലും – തങ്ങളുടെ കടങ്ങൾ വീട്ടി സഹായിക്കാൻ വരുമോ എന്ന പ്രതീക്ഷയോടെ നോക്കുന്ന പൂർവ്വീകരുടെ പാപപരിഹാരത്തിനായി ബലികളും പ്രാർത്ഥനകളും അർപ്പിക്കാം.

പല പൂർവ്വീകരും തങ്ങളുടെ മരണശേഷം മക്കൾ കുർബ്ബാന ചൊല്ലിച്ചില്ലങ്കിലോ എന്നു കരുതി ജീവിച്ചിരിക്കുമ്പോൾ തന്നെ അതിനുവേണ്ടുന്ന പൈസ പണമായും വസ്തുവഹകളായും പള്ളികളിൽ ഏൽപിക്കുന്നത് (സ്ഥാപിത കുർബ്ബാന) പതിവായിരുന്നു. പലപ്പോഴും ആവശ്യത്തിൽ കൂടുതൽ പൈസ കൊടുക്കുമായിരുന്നു. നിത്യമായി കുർബ്ബാന ചൊല്ലാമെന്ന് പറഞ്ഞ് പൈസ വാങ്ങിയിട്ട് അടുത്തകാലത്ത് അത് മുപ്പത് വർഷമായി ചുരുക്കിയത് ആ ആത്മാക്കളോട് ചെയ്യുന്ന കടുത്ത അനീതിയാണ്. ആത്മാക്കളുടെ അവസ്ഥയെക്കുറിച്ച് അറിയുന്ന ആർക്കും ഇപ്രകാരം ചെയ്യാൻ സാധിക്കില്ല.

നിഖ്യാ – കോൺസ്റ്റാന്റിനോപ്പിൾ വിശ്വാസപ്രമാണത്തിൽ *"ഏകവും പരിശുദ്ധവും സാർവത്രികവും അപ്പസ്തോലികവുമായ* ***സഭയിലും*** *ഞാൻ വിശ്വസിക്കുന്നു"* എന്നു പറയുമ്പോൾ

അപ്പസ്തോലന്മാരുടെ വിശ്വാസപ്രമാണമാണത്തിൽ പറയുന്നത് "***വിശുദ്ധസഭയെ** ഞാൻ വിശ്വസിക്കുന്നു*" എന്നാണ്. അപ്പസ്തോലർ അവകാശപ്പെടാത്ത ഒന്ന് സഭക്കുണ്ടെന്ന് സ്ഥാപിക്കാൻവേണ്ടി വിശ്വാസപ്രമാണത്തിൽ ബോധപൂർവ്വം വരുത്തിയ മാറ്റമാണിത്.

*"സഭ വിശുദ്ധവും കാതോലികവും ആണെന്നും അവൾ ഏകവും അപ്പസ്തോലികവും (നിഖ്യാ-കോൺസ്റ്റാന്റിനോപ്പിൾ വിശ്വാസപ്രമാണം കൂട്ടിചേർത്തതുപോലെ) ആണെന്നും വിശ്വസിക്കുക എന്നതു പിതാവും പുത്രനും പരിശുദ്ധാത്മാവുമായ ദൈവത്തിലുള്ള വിശ്വാസത്തിൽനിന്ന് വേർതിരിക്കാവുന്നതല്ല. അപ്പസ്തോലന്മാരുടെ വിശ്വാസപ്രമാണത്തിൽ നാം 'വിശുദ്ധസഭയെ ഞാൻ വിശ്വസിക്കുന്നു' എന്ന് ഏറ്റുപറയുന്നു.'സഭയിൽ വിശ്വസിക്കുന്നു' എന്നു പറയുന്നില്ല. ദൈവത്തേയും അവിടുത്തെ പ്രവൃത്തികളെയും തമ്മിൽ കൂട്ടിക്കുഴക്കാതിരിക്കാനും ദൈവം തന്റെ സഭയ്ക്കു നൽകിയ എല്ലാ ദാനങ്ങളും ദൈവത്തിന്റെ നന്മയിൽ നിന്നുള്ളവയാണെന്നു വ്യക്തമായി സൂചിപ്പിക്കാനുമാണിത്"* എന്നാണ് CCC.750-ൽ പറയുന്നത്. ദൈവവും അവിടുത്തെ പ്രവൃത്തികളും തമ്മിൽ ഒരു വിത്യാസവുമില്ല. വചനം മാംസം ധരിച്ചതാണ് യേശുക്രിസ്തു. ദൈവത്തെ അവന്റെ പ്രവർത്തികളുമായി ആശയക്കുഴപ്പത്തിലാക്കരുത് എന്നു പറയുന്നത് ദൈവത്തിന്റേതെന്നപോലെ സ്വന്തം ആശയങ്ങളെ തിരുകികയറ്റാനുള്ള ഒരു പുകമറ സൃഷ്ടിക്കലാണ്.

സഭയിൽ വിശ്വസിക്കുന്നു എന്നു പറയുന്നതും സഭയെ വിശ്വസിക്കുന്നു എന്നു പറയുന്നതും തമ്മിൽ എന്താണ് ഇത്ര വ്യത്യാസം എന്ന് വിചാരിച്ചേക്കാം. സഭയിൽ വിശ്വസിക്കുന്നു എന്നു പറഞ്ഞാൽ സഭ പറയുന്നതെല്ലാം വിശ്വസിക്കണം. സഭയെ വിശ്വസിക്കുന്നു എന്നു പറഞ്ഞാൽ ദൈവവചനാധിഷ്ടതമായതു മാത്രം വിശ്വസിച്ചാൽ മതി. എന്നാൽ നിഖ്യാ-കോൺസ്റ്റാന്റിനോപ്പിൾ വിശ്വാസപ്രമാണത്തിൽ വിശ്വസിക്കുകയും ഏറ്റു ചൊല്ലുകയും ചെയ്യുന്ന ഒരാൾ യേശുക്രിസ്തുവിലും പരിശുദ്ധാത്മാവിലും വിശ്വസിക്കുന്നതുപോലെ സഭയിലും വിശ്വസിക്കുവാൻ കടപ്പെട്ടിരിക്കുന്നു."***നല്ലവൻ ഒരുവൻ മാത്രം.** ജീവനിൽ പ്രവേശിക്കാൻ അഭിലഷിക്കുന്നെങ്കിൽ **പ്രമാണങ്ങൾ അനുസരിക്കുക***" (മത്തായി.19:17). പാപികളും ഉൾപ്പെട്ട സമൂഹമാണ് സഭ എന്നു പറയുകയും അതേസമയം ക്രിസ്തുവിനെപോലെ പരി

ശുദ്ധയാണ് എന്ന് അവകാശപ്പെടുകയും ചെയ്യുന്നത് വിരോധാഭാസമല്ലേ? യേശുക്രിസ്തു ദൈവപുത്രനാണെന്ന് വിശ്വസിക്കാത്തവരും കത്തോലിക്കാ സഭയിലെ അംഗങ്ങളാണോ? അല്ലെങ്കിൽ അത്തരക്കാർക്ക് സഭയിൽ സ്ഥാനമില്ലെന്ന് പറയുവാനുള്ള ആർജ്ജവമെങ്കിലും അധികാരികളുടെ പക്ഷത്തുനിന്നുണ്ടാകണം. അല്ലാതെ ദൈവത്തെപോലെ ഐഹിക സഭയെയും വിശ്വസിക്കുവാൻ നിർബന്ധിക്കുന്നത് ഒന്നാം പ്രമാണം ലംഘിക്കാൻ പ്രേരിപ്പിക്കലാണ്.

ചില ഉദാഹരണത്തിലുടെ വ്യക്തമാക്കാം. വെളിപാട് 12-ലെ 'സ്ത്രീ' പരിശുദ്ധ അമ്മയാണെന്നും അതല്ല സഭയാണെന്നുമുള്ള രണ്ടു പഠനങ്ങൾ കത്തോലിക്കാ സഭയിലുണ്ട്. ഇതിൽ ഒന്നു മാത്രമാണ് സത്യം. '*അവൾ ഒരാൺ കുട്ടിയെ പ്രസവിച്ചു. സകല ജനപദങ്ങളെയും ഇരുമ്പുദൺഡുകൊണ്ട് ഭരിക്കാനുള്ളവനാണ് അവൻ*' എന്നതിലെ സകല ജനപദങ്ങളെയും ഭരിക്കാനുള്ളവൻ ഈശോയാണെന്ന് വിശ്വസിക്കുന്നെങ്കിൽ അവനെ പ്രസവിച്ച വെളിപാടിലെ 'സ്ത്രീ' പരിശുദ്ധ അമ്മയാകാതിരിക്കുന്നതെങ്ങിനെ? സഭയിൽ വിശ്വസിക്കുന്ന ഒരുവന് ഇതിൽ ഏത് വിശ്വസിച്ചാലും തെറ്റല്ല. പരിശുദ്ധ സഭയെ വിശ്വസിക്കുന്ന ഒരുവന് സത്യമായതു മാത്രമെ വിശ്വസിക്കാനാവൂ. ഒന്നുകൂടി പറയാം. മൂന്നു നാല് വർഷങ്ങൾക്ക് മുമ്പ് കത്തോലിക്കാസഭയുടെ ലക്ഷ്യം മതപരിവർത്തനമല്ലെന്ന് അധികാരികളുടെ ഒരു പ്രസ്താവനയുണ്ടായിരുന്നു. അതിൽ പറയുന്നു; *മതപരിവർത്തനത്തിനായി ഒരു വ്യക്തിയുമായി നാം സംസാരിക്കുന്നത് അദ്ദേഹത്തിന്റെ വിശ്വാസത്തെ മാനിക്കാത്തതിനുതുല്യമാണ്, അത് നിർബന്ധിക്കലാണ്, എല്ലാറ്റിലും മോശം പ്രവൃത്തിയുമാണ്*. സഭയിൽ വിശ്വസിക്കുന്ന ഒരുവൻ ഇതും വിശ്വസിക്കാൻ കടപ്പെട്ടിരിക്കുന്നു. എന്നാൽ പരിശുദ്ധസഭയെ വിശ്വസിക്കുന്ന ഒരുവന് ഇത് വിശ്വസിക്കേണ്ട ആവശ്യമില്ല. എന്തെന്നാൽ ഈശോ സഭ സ്ഥാപിച്ചത് എല്ലാ ജനതകളെയും ശിഷ്യപ്പെടുത്തി പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിയെും നാമത്തിൽ അവർക്ക് ജ്ഞാനസ്നാനം നൽകാനാണ്. ഇതിനാവശ്യമായ അധികാരം സഭക്കുണ്ടെന്ന് നാം വിശ്വസിക്കണം. അതാണ് സഭയെ വിശ്വസിക്കണം എന്നു പറയുന്നത്. ഇനിയും വ്യക്തമായില്ലെങ്കിൽ ഒരു ഉദാഹരണം കൂടി പറയാം.

സാമുവേൽ പ്രവാചകന്റെ ഒന്നാം പുസ്തകം 28-ാം അദ്ധ്യായത്തിൽ സാവൂളിന്റെ ആവശ്യപ്രകാരം സാമുവേൽ പ്രവാചകന്റെ ആത്മാവിനെ വിളിച്ചുവരുത്തുന്നതിന്റെ വിവരണം ഉണ്ട്. ഇതിനെപ്പറ്റി സഭയിൽ നാല് തരത്തിലുള്ള പഠനങ്ങൾ ഉണ്ട്. ഇതിനെക്കുറിച്ച് പാംപ്ളാനി പിതാവ് എഴുതിയ ഒരു ലേഖനത്തിലെ പ്രസക്തഭാഗങ്ങൾ താഴെ പറയും പ്രകാരമാണ്.

*"ഈ വചനത്തിന്റെ വ്യാഖ്യാനം ദുഷ്കരവും ദുർഗ്രാഹ്യവുമാകയാൽ പല തെറ്റുധാരണകളിലേക്കും നയിക്കാനിടവരുന്നു. സഭാപിതാക്കൾ വ്യത്യസ്തമായ അഭിപ്രായമാണ് ഈതെക്കുറിച്ച് രേഖപ്പെടുത്തിയിരിക്കുന്നത്.*

***a**, വിശുദ്ധ ജറോമിന്റെ അഭിപ്രായത്തിൽ സാമുവേലിന്റെ പ്രത്യക്ഷപ്പെടൽ മന്ത്രവാദിനി നടത്തിയ ഒരു കൺകെട്ടു വിദ്യ മാത്രമായിരുന്ന. യഥാർത്ഥത്തിൽ സാമുവേൽ പ്രത്യക്ഷപ്പെട്ടിരുന്നില്ല. (PL XXIV 108: XXV 119).*

***b**, വി. ബേസിലിന്റെ അഭിപ്രായത്തിൽ പിശാചുതന്നെ സാമുവേലിന്റെ വേഷം ധരിച്ച് പ്രത്യക്ഷപ്പെട്ടതാണ്. (PG XXX 497). നൈസായിലെ വി.ഗ്രിഗറിയും (PGL XV 107-114) തെർത്തുല്യനും (PL II 794) ഈ ചിന്താഗതിയെ പിന്താങ്ങിയവരാണ്.*

***c**, സാമുവേൽ യഥാർത്ഥത്തിൽ വന്നു എന്ന ചിന്താഗതിയും നിലവിലുണ്ടായിരുന്നു. ജോസേഫൂസും (JA VI, VIV,2) വി. ജസ്റ്റിനും (PG, VI, 721) ഒരിജനും (PG XII, III 1028) വി. അംബ്രോസും (PL, XV, 1547) വി. അഗസ്തീനോസും (PL, XL 142-144) സാമുവേലിന്റെ വരവിന്റെ യാഥാർത്ഥത്തെ അംഗീകരിച്ചിരുന്നു.*

***d**, സാമുവേലിനെ ദൈവം അയച്ചതാണെന്ന് തെയഡോർ (Theodoret) അഭിപ്രായപ്പെട്ടിരുന്നു (PG LXXX, 589)."*

ഈ അഭിപ്രായം രേഖപ്പെടുത്തിയവരിൽ പലരും വിശുദ്ധരും വേദപാരഗതരുംമായിരുന്നു. എന്നാൽ ഇതിൽ ഒന്നു മാത്രമാണ് സത്യം എന്ന് വിസ്മരിക്കരുത്. അതിനാൽ വിശുദ്ധരുടെ വാക്കുകളേക്കാൾ തിരുവചനങ്ങൾക്കാണ് പ്രാമുഖ്യം കൊടുക്കേണ്ടതെന്ന് വ്യക്തമാകുന്നു. സാമുവേലിന്റെ വരവ് യഥാർത്ഥമാണെന്ന് കരുതാനാണ് കൂടുതൽ ന്യായങ്ങളുള്ളത്. ഏറ്റവും അടിസ്ഥാനപരമായ കാരണം പ്രഭ.46:20-ലെ പരാമർശമാണ്. "*നിദ്രപ്രാപിച്ചതിനുശേഷം പോലും സാമുവേൽ പ്രവചിച്ചു. രാജാവിനെ*

*അവന്റെ മരണം മുൻകൂട്ടി അറിയിച്ചു. ജനത്തിന്റെ ദുഷ്ടത മായിച്ചുകളയാൻ മണ്ണിൽ നിന്ന് അവൻ സ്വരമുയർത്തി പ്രവചിച്ചു."* ഈ വചനം വിശ്വസിക്കുന്നതിൽ നിന്ന് നമ്മെ തടയുന്നത് മനുഷ്യയുക്തി മാത്രമാണ്. സഭയിൽ വിശ്വസിക്കുന്ന ഒരുവന് ഇതിൽ ഏതെങ്കിലും ഒന്ന് വിശ്വസിച്ചാൽ മതി. അത് സത്യമാകണമെന്നില്ല. എന്നാൽ പരിശുദ്ധ സഭയെ വിശ്വസിക്കുന്ന ഒരുവന് അതിൽ സത്യമേതെന്ന് മനസ്സിലാക്കി അതിൽ മാത്രമെ വിശ്വസിക്കാനാകൂ. എങ്കിൽ മാത്രമെ ആ വചനത്തിലൂടെ പരിശുദ്ധാത്മാവിനെ ഗ്രഹിക്കാനാവുകയുള്ളൂ. "*നിങ്ങൾ സത്യം അറിയുകയും സത്യം നിങ്ങളെ സ്വതന്ത്രരാക്കുകയും ചെയ്യും*" (യോഹ.8:32).

അതുകൊണ്ടാണ് പറയുന്നത് CCC. 750-ൽ പറയുന്നതുപോലെ ദൈവത്തേയും അവിടുത്തെ പ്രവൃത്തികളെയും തമ്മിൽ കൂട്ടിക്കുഴച്ചാലല്ല പ്രശ്നം യഥാർത്ഥത്തിൽ ദൈവത്തിന്റെയും **മനുഷ്യരുടെയും** പ്രവൃത്തികൾ കൂട്ടിക്കുഴക്കുന്നതാണ് പ്രശ്നം. പല പ്രഘോഷകരും ഇന്ന് യേശുവിനെക്കാളുപരി സഭയെ പ്രഘോഷിക്കുന്നതു കാണുമ്പോൾ വേദന തോന്നുന്നു. സ്വവർഗ്ഗരതിക്കാരുൾപ്പെടെ പാപികളുടെ സമൂഹമാണ് സഭയെന്ന് അവകാശപ്പെടുമ്പോൾ ഈ സഭയെയാണോ പരിശുദ്ധ സഭയായി വിശ്വസിക്കേണ്ടത്? നിഖ്യാ-കോൺസ്റ്റാന്റിനോപ്പിൾ വിശ്വാസപ്രമാണം യേശുക്രിസ്തുവിലും പരിശുദ്ധാത്മാവിലും വിശ്വസിക്കുന്നതുപോലെ സഭയിലും വിശ്വസിക്കുവാൻ ആവശ്യപ്പെടുന്നു. അധികാരികളും വിശ്വാസികളും അടങ്ങുന്ന സഭ യേശുക്രിസ്തുവിനെപോലെ വിശുദ്ധരാണോ? പാപത്തിൽ വസിക്കുന്നവൻ പിശാചിൽ നിന്നുള്ളവനാണെന്ന് വചനം പറയുന്നു. അതുകൊണ്ടാണ് അപ്പസ്തോലന്മാരുടെ വിശ്വാസപ്രമാണം "***വിശുദ്ധസഭയെ ഞാൻ വിശ്വസിക്കുന്നു***" എന്നു പറയുന്നത്. ഇപ്പോൾ വ്യത്യാസം മനസ്സിലായികാണും എന്നു കരുതുന്നു.

ഇത്തരുണത്തിൽ എന്റെ വ്യക്തിപരമായ ഒരു അനുഭവം കുടി പങ്കുവെക്കട്ടെ. നാലഞ്ചു വർഷങ്ങൾക്കുമുമ്പ് ഞങ്ങളുടെ ഇടവക ധ്യാനത്തിന്റെ അവസാന ദിവസം കൗൺസിലിങ്ങിന് സൗകര്യമുണ്ടായിരുന്നു. എനിക്ക് കൗൺസിലിങ്ങിന്റെ ആവശ്യമില്ലെന്ന് കരുതിയിരിക്കുമ്പോൾ ഒരു ഉൾപ്രേരണയാൽ, അതിലൂടെ ഏതെങ്കിലും കൃപകൾ ദൈവം നൽകുവാൻ ആഗ്രഹിക്കുന്നെങ്കിൽ അത് നഷ്ടപ്പെടേണ്ടെന്നു കരുതി ഞാനും കൗൺസിലിങ്ങിനു പോയി. കൗൺസിലിങ്ങിനിടെ ആരെകൊണ്ടെങ്കി

ലും തിരുഹൃദയത്തിനു മുമ്പിൽ സത്യം ചെയ്യിച്ചിട്ടുണ്ടോ എന്നു ചോദിച്ചു. ഇരുപത് വർഷങ്ങൾക്കുമുമ്പ് നടന്ന ഒരു സംഭവം എന്റെ ഓർമ്മയിലേക്ക് വന്നു. ബിസിനസ്സിനോടനുബന്ധിച്ച് ഒരു സുഹൃത്തിന് ഞാൻ കൊടുത്ത പതിനയ്യായിരം രൂപയെപ്പറ്റി തർക്കമുണ്ടായി. ഞാൻ അത് അദ്ദേഹത്തെ ബോധ്യപ്പെടുത്താൻ ശ്രമിച്ചിട്ടും സമ്മതിക്കാതെ വന്നപ്പോൾ തിരുഹൃദയ ഫോട്ടോയുടെ മുന്നിൽവെച്ച് സത്യം ചെയ്താൽ ഞാൻ ആ സഖ്യ ഉപേക്ഷിക്കാം എന്നു പറഞ്ഞു. അദ്ദേഹം സത്യം ചെയ്യുകയും ഞാൻ ആ സഖ്യ വിട്ടുകൊടുക്കുകയും ചെയ്തു. ഇതിനെപറ്റി ഞാൻ ചിന്തിച്ചിരുന്നത് ദൈവം എന്നിൽ സംപ്രീതനായിരിക്കും എന്നായിരുന്നു. എന്നാൽ എന്നെ അതിശയിപ്പിച്ചുകൊണ്ട് കൗൺസിലറിലൂടെ പരിശുദ്ധാത്മാവ് വെളിപ്പെടുത്തിയത് ഗൗരവകരമായ രണ്ടു പാപങ്ങളായിരുന്നു. ഒന്ന്, സാമ്പത്തിക ലാഭത്തിനായി ദൈവനാമം വൃഥാ ഉപയോഗിച്ചു. രണ്ട്, ഒരാൾ കള്ളസത്യം ചെയ്യാൻ ഞാൻ കാരണമായി. ധൂർത്തപുത്രന്റെ ഉപമയിലെ മൂത്ത പുത്രന്റെ അവസ്ഥയിലായിരുന്ന എനിക്ക് ഈ അനുഭവം തിരിച്ചറിവിന് കാരണമായി.

ധൂർത്തപുത്രന്റെ ഉപമയിൽ തന്റെ പുത്രൻ പട്ടിണിയിലാണ് എന്നു മനസ്സിലാക്കിയിട്ടും പിതാവ് പുത്രസ്നേഹത്താൽ ഭൃത്യന്മാരുടെ കൈവശം ഭക്ഷണം കൊടുത്തുവിട്ടില്ല. അവന്റെ തിരിച്ചുവരവ് നോക്കിയിരിക്കുകയാണ് ചെയ്തത്. പശ്ചാത്തപിച്ച് തിരിച്ച് വന്നപ്പോൾ മാത്രമാണ് അവനെ സ്വീകരിച്ചത്. സുവിഷേം പറയുന്നു: "*നിന്റെ സഹോദരൻ തെറ്റുചെയ്താൽ അവനെ ശാസിക്കുക; **പശ്ചാത്തപിച്ചാൽ** അവനോടു ക്ഷമിക്കുക*"(ലൂക്ക.17:3).

മലയാളത്തിലുള്ള കത്തോലിക്കാസഭയുടെ മതബോധനഗ്രന്ഥത്തിൽ ചേർത്തിരിക്കുന്ന അപ്പസ്തോലന്മാരുടെ വിശ്വാസപ്രമാണത്തിൽ തന്നെ പിഴവ് സംഭവിച്ചു എന്നത് വേദനാജനകമാണ്. അതിൽ '*പരിശുദ്ധ കത്തോലിക്കാസഭയെ*' എന്നതിനുപകരം '*പരിശുദ്ധ കത്തോലിക്കാസഭയിലും*' എന്നാണ് പറയുന്നത്. ഇത് മനപ്പൂർവ്വം അല്ലെങ്കിൽപോലും നിസ്സാരമായി കാണാൻ കഴിയില്ല. ഇപ്പോൾ നാം അപ്പസ്തോലന്മാരുടെ വിശ്വാസ പ്രമാണം എന്നപേരിൽ ഏറ്റു ചൊല്ലിക്കൊണ്ടിരിക്കുന്നത് രണ്ടുംകൂടി കൂട്ടിക്കുഴച്ചതാണ്.

*“അപ്പസ്തോലന്മാരും പ്രവാചകന്മാരുമാകുന്ന അടിത്ത റമേൽ പണിതുയർത്തപ്പെട്ടവരാണ് നിങ്ങൾ; ഈ അടിത്തറയുടെ മൂലക്കല്ല് ക്രിസ്തുവാണ്”* (എഫേ.2:20). യേശുവിന്റെ ശിഷ്യന്മാ രായിരുന്ന പന്ത്രണ്ട് അപ്പോസ്തലന്മാരുടെയും പ്രവാചകന്മാരു ടെയും (വചനം) അടിത്തറമേലാണ് സഭ സ്ഥാപിക്കട്ടെത്. അവ രുടെ പിൻഗാമികളുടെ മേലല്ല എന്നത് വിസ്മരിക്കേണ്ട. അതി നാൽ അപ്പസ്തോലന്മാരുടെ വിശ്വാസപ്രമാണത്തിനും തിരു വചനത്തിനും സഭയിൽ വളരെയേറെ പ്രാധാന്യമുണ്ട്. എന്നാൽ നിഖ്യാ– കോൺസ്റ്റാന്റിനോപ്പിൾ വിശ്വാസപ്രമാണത്തിലൂടെ ഈശോ പാതാളത്തിലിറങ്ങിയതും സഭയെക്കുറിച്ചും മാറ്റം വരുത്തി വിശ്വാസപ്രമാണത്തിൽ മായം ചേർത്തു. അങ്ങനെ ചെയ്യുന്നതി ലൂടെ പന്ത്രണ്ട് ശിഷ്യന്മാരുടെ അതേ സ്ഥാനത്താണ് തങ്ങ ളെന്ന് സ്വയം പ്രഖ്യാപിക്കുന്നു. ഇത് ആത്മാക്കളുടെ രക്ഷയെ സാവധാനത്തിലാക്കി സഭയുടെമേൽ പിടിമുറുക്കുവാനുള്ള സാത്താന്റെ പ്രവർത്തികളുടെ ആരംഭമായിരുന്നു.

യോഹന്നാന്റെ സുവിശേഷത്തിൽ പറയുന്നു: *“ആദിയിൽ വചനമുണ്ടായിരുന്നു. വചനം ദൈവത്തോടുകൂടെയായിരുന്നു; വചനം ദൈവമായിരുന്നു. അവനിൽ ജീവനുണ്ടായിരുന്നു. ആ ജീവൻ മനുഷ്യരുടെ വെളിച്ചമായിരുന്നു. ആ വെളിച്ചം ഇരുളിൽ പ്രകാശിക്കുന്നു. അതിനെ കീഴടക്കാൻ ഇരുളിനു കഴിഞ്ഞില്ല ”* (1:1–5). വചനം മാംസം ധരിച്ചതാണ് യേശുക്രിസ്തു. അങ്ങനെ യെങ്കിൽ വചനം മാംസം ധരിച്ചതായിരിക്കണം സഭയും. എങ്കിൽ മാത്രമെ യഥാർത്ഥത്തിൽ ക്രിസ്തുവിന്റെ ശരീരമായിരിക്കുക യുള്ളൂ. *“എന്തെന്നാൽ ക്രിസ്തു തന്റെ ശരീരമാകുന്ന സഭയുടെ ശിരസ്സാണ്”* (എഫേ.5:23).

അതുകൊണ്ടാണ് പൗലോസ്ശ്ലീഹ പറഞ്ഞത് *“ക്രിസ്തു സഭയെ സ്നേഹിക്കുകയും അവളെ വിശുദ്ധീകരിക്കാൻ വേണ്ടി തന്നെത്തന്നെ സമർപ്പിക്കുകയും ചെയ്തതു പോലെ നിങ്ങൾ ഭാര്യമാരെ സ്നേഹിക്കണം. അവൻ* ***സഭയെ വിശുദ്ധീകരിക്കു ന്നതിന്****, ജലംകൊണ്ടു കഴുകി* ***വചനത്താൽ വെണ്മയുള്ള താക്കി****. ഇത് അവളെ കറയോ ചുളിവോ മറ്റുകുറവുകളോ ഇല്ലാത്ത മഹത്വപൂർണ്ണയായി തനിക്കുതന്നെ പ്രതിഷ്ഠിക്കുന്നതിനും* ***അവൾ കളങ്കരഹിതയും പരിശുദ്ധയുമായിരിക്കുന്നതിനും വേണ്ടിയാണ്*** ” (എഫേ.5:25–27). അതിനാൽ തിരുവചനങ്ങളെ അവഗണിക്കാൻ ക്രിസ്തുവിന്റെ ശരീരമാകുന്ന പരിശുദ്ധ സഭക്കാ

കില്ല. എങ്കിൽ മാത്രമെ രക്ഷാകര ദൗത്യത്തിന്റെ പൂർത്തീകരണം സഭയിലൂടെ സാധ്യമാകുകയുള്ളൂ. ഇരുളിനു കീഴടക്കാനാവാത്ത വിധത്തിൽ പ്രകാശം പരത്തുവാൻ സഭയ്ക്ക് കഴിയുകയുള്ളൂ. ക്രിസ്തു വിഭാവന ചെയ്ത സഭയാകുന്നുള്ളൂ.

മത്തായിയുടെ സുവിശേഷത്തിൽ പറയുന്നു: "*ഇങ്ങനെ, നിങ്ങളുടെ പാരമ്പര്യത്തിനുവേണ്ടി ദൈവവചനത്തെ നിങ്ങൾ വ്യർത്ഥമാക്കിയിരിക്കുന്നു. കപടനാട്യക്കാരേ, ഏശയ്യാ നിങ്ങളെപ്പറ്റി ശരിയായിത്തന്നെ പ്രവചിച്ചു: ഈ ജനം അധരംകൊണ്ട് എന്നെ ബഹുമാനിക്കുന്നു. എന്നാൽ, അവരുടെ ഹൃദയം എന്നിൽ നിന്നു വളരെ അകലെയാണ്. അവർ മാനുഷിക നിയമങ്ങൾ പ്രമാണങ്ങളായി പഠിപ്പിച്ചുകൊണ്ട് വ്യർത്ഥമായി എന്നെ ആരാധിക്കുന്നു*"(15:6-9). തിരുവചനങ്ങളെക്കാളുപരി മനസ്സാക്ഷിക്ക് പ്രാധാന്യം കൊടുക്കുന്ന സഭ ക്രിസ്തുവിന്റെ ശരീരമല്ല. ആധുനിക ദൈവശാസ്ത്രത്തിന്റെ പേരിൽ **തിരുവചനങ്ങളിൽ മായം ചേർക്കുമ്പോൾ വചനമാകുന്ന ക്രിസ്തു സഭയിൽ നിന്ന് അപ്രത്യക്ഷനാകുന്നു. പ്രകാശം പരത്താനാകാത്ത വിധത്തിൽ സഭയിൽ അന്ധകാരം വ്യാപിക്കുന്നു.** "*കപടനാട്യക്കാരായ നിയമജ്ഞരേ, ഫരിസേയരേ, നിങ്ങൾക്കു ദുരിതം! നിങ്ങൾ മനുഷ്യരുടെ മുമ്പിൽ* ***സ്വർഗ്ഗരാജ്യം അടച്ചുകളയുന്നു.*** *നിങ്ങൾ അതിൽ പ്രവേശിക്കുന്നില്ല; പ്രവേശിക്കാൻ വരുന്നവരെ അനുവദിക്കുന്നില്ല. കപട നാട്യക്കാരായ നിയമജ്ഞരെ, ഫരിസേയരെ നിങ്ങൾക്കു ദുരിതം! ഒരുവനെ നിങ്ങളുടെ മതത്തിൽ ചേർക്കാൻ നിങ്ങൾ കടലും കരയും ചുറ്റി സഞ്ചരിക്കുന്നു. ചേർന്നുകഴിയുമ്പോൾ നിങ്ങൾ അവനെ നിങ്ങളുടെ ഇരട്ടി നരകസന്തതിയാക്കി മാറ്റുന്നു*" (മത്താ.23:13-15).

മതത്തിൽ ചേർത്തുകൊണ്ട് നരകസന്തതിയാക്കി മാറ്റുന്ന പിശാചിന്റെ തന്ത്രത്തെ അവഗണിക്കരുത്. ഇത് അതിശയോക്തിപരമായി തോന്നിയേക്കാം. എന്നാൽ ഒരു ഉദാഹരണം സത്യം വെളിപ്പെടുത്തും. "*താഴെപ്പറയുന്ന അത്യാവശ്യകാര്യങ്ങളെക്കാൾ കൂടുതലായി ഒരു ഭാരവും നിങ്ങളുടെമേൽ ചുമത്താതിരിക്കുന്നതാണു നല്ലതെന്നു* ***പരിശുദ്ധാത്മാവിനും*** *ഞങ്ങൾക്കും തോന്നി. വിഗ്രഹങ്ങൾക്കർപ്പിച്ചവസ്തുക്കൾ, രക്തം, കഴുത്തുഞെരിച്ചുകൊല്ലപ്പെട്ടവ, വ്യഭിചാരം എന്നിവയിൽ നിന്നു നിങ്ങൾ അകന്നിരിക്കണം. ഇവയിൽനിന്ന് അകന്നിരുന്നാൽ നിങ്ങൾക്കുനന്ന്*" (അപ്പ.പ്ര.15:28,29). സഭയുടെ ആദ്യത്തെ സൂനഹദോസിൽ അപ്പസ്തോലന്മാർ ചർച്ചചെയ്ത് ഒന്നിച്ചെടുത്ത തീരുമാന

**ത്തിനെതിരായി മതസൗഹാർദത്തിന്റെപേരിൽ വിഗ്രഹങ്ങൾ ക്കർപ്പിച്ചവ ഭക്ഷിക്കുവാൻ പ്രബോധനം നൽകുന്ന അധികാ രികൾ സഭാമക്കളെ ഈ യുഗത്തിലോ വരാനിരിക്കുന്ന യുഗ ത്തിലോ ക്ഷമിക്കപ്പെടാത്ത പരിശുദ്ധാത്മാവിനെതിരെയുള്ള പാപം ചെയ്യിച്ച് പിശാചിന്റെ സന്തതികളാക്കി മാറ്റുന്നു.**

ഇത്രയും എഴുതിയത് സഭയെ ധിക്കരിക്കുവാനുള്ള ഒരു ആഹ്വാനമായി ആരും കാണരുതേ. സഭയിൽ എത്രതന്നെ കുറ വുകളുണ്ടെങ്കിലും, ദൈവപുത്രനായ യേശുക്രിസ്തു, അധികാര വർഗ്ഗത്തിന്റെ തെറ്റായ പ്രവൃത്തികളെ അതിശക്തമായ ഭാഷയിൽ വിമർശിച്ചിരുന്നവൻ, ചാട്ടവാറെടുത്ത് ദൈവാലയത്തെ ശുദ്ധീ കരിച്ചവൻ, കാലഘട്ടത്തിലെ നിയമങ്ങൾ അനുസരിച്ചിരുന്നു എന്നത് നമുക്കൊരു മാതൃകയാണ്. ദൈവപുത്രനായിരുന്നിട്ടു പോലും യോഹന്നാനിൽ നിന്ന് മാമ്മോദീസ സ്വീകരിച്ചുകൊണ്ട് അനുഷ്ഠാനങ്ങൾക്ക് കീഴ്വഴങ്ങിയെന്നത് വിസ്മരിക്കാനാകില്ല. നിലവിലിരിക്കുന്ന അധികാരങ്ങൾ ദൈവത്താൽ സ്ഥാപിതമാക യാൽ ദൈവരാജ്യത്തിന്റെ നിയമങ്ങൾ അനുസരിച്ച് അധികാരി കൾക്ക് കീഴ്വഴങ്ങാൻ ഓരോ വിശ്വാസിക്കും കടമയുണ്ട്. വ്യക്തി പരമായ രക്ഷയാണ് പരമ പ്രധാനം.

"*സ്വർഗ്ഗരാജ്യത്തിന്റെ താക്കോലുകൾ നിനക്കു ഞാൻ തരും. നീ ഭൂമിയിൽ കെട്ടുന്നതെല്ലാം സ്വർഗ്ഗത്തിലും കെട്ടപ്പെട്ടി രിക്കും; നീ ഭൂമിയിൽ അഴിക്കുന്നതെല്ലാം സ്വർഗ്ഗത്തിലും അഴിക്ക പ്പെട്ടിരിക്കും.*" എന്നു പറഞ്ഞ് ഈശോ അധികാരം കൊടുത്ത സഭയിൽ പരികർമ്മം ചെയ്യുന്ന കൂദാശകളിലൂടെ ലഭിക്കുന്ന പ്രസാദവരം (ദൈവീകശക്തി) മറ്റൊരിടത്തു നിന്നും ലഭിക്കുക യില്ല. സഭയിൽ പരിശുദ്ധ കുർബ്ബാനയും കൂദാശകളും ഉള്ളിട ത്തോളം ഒരു വിശ്വാസിക്ക് സഭയെ ഉപേക്ഷിക്കാനാകില്ല. ലൂക്കായുടെ സുവിശേഷത്തിൽ പറയുന്നുണ്ടല്ലോ: "*ദുഷ്പ്രേര ണകൾ ഉണ്ടാകാതിരിക്കുക അസാദ്ധ്യം. എന്നാൽ ആർമൂലം അവ ഉണ്ടാകുന്നുവോ അവനു ദുരിതം.! ഈ ചെറിയവരിൽ ഒരുവനു ദുഷ്പ്രേരണ നൽകുന്നതിനേക്കാൾ നല്ലത് കഴുത്തിൽ തിരികല്ലുകെട്ടി കടലിൽ എറിയപ്പെടുന്നതാണ്*" (ലൂക്ക.17:1,2).

അധികാരികൾക്ക് കീഴ്വഴങ്ങി തിരുവചനങ്ങളനുസരിച്ച് വിശുദ്ധ ജീവിതം നയിക്കുന്ന അഭിഷിക്തരടങ്ങുന്ന ഒരു വലിയ സമൂഹം സഭയിൽ ഉണ്ടെന്നത് വിസ്മരിക്കുന്നില്ല. അവരുടെ പ്രാർത്ഥനകളേയും കഠിനപ്രയത്നങ്ങളെയും നിസ്സാരവൽക്ക

രിക്കുന്നില്ല. അതിനാൽ അടച്ചാക്ഷേപിക്കുതായി കരുതരുതേ. ദൈവം പുരോഹിതർക്കു നൽകിയിട്ടുള്ള അധികാരം അനുഭവിച്ചറിഞ്ഞിട്ടുള്ളവനാണു ഞാൻ. അശുദ്ധാത്മാവ് ബാധിച്ച ഒരാൾക്കുവേണ്ടിയുള്ള പ്രാർത്ഥനയിൽ പങ്കെടുത്തുകൊണ്ടിരിക്കുമ്പോൾ ഒരു പുരോഹിതൻ അതിലെ കടന്നുപോയി. പുരോഹിതന്റെ ളോഹ അയാളെ സ്പർശിക്കാനിടയായി. തീയിൽ തൊട്ടാലെന്നപോലെ അയാൾ അലറിവിളിച്ചു. ഒരു വിശുദ്ധിയുള്ള പുരോഹിതനിലുള്ള ശക്തി ഇത് വെളിപ്പെടുത്തുന്നു. പുരോഹിതർ വിശ്വാസവും വിശുദ്ധിയുമുള്ളവരായി ദൈവം നൽകിയിട്ടുള്ള അധികാരവും ശക്തിയും തിരിച്ചറിഞ്ഞ് വിശ്വാസിളെ സാത്താന്റെ അടിമത്വത്തിൽനിന്ന് മോചിപ്പിക്കണം. മനുഷ്യരിൽ ആരും തന്നെ ദൈവകോപത്തിന് ഇരയാകരുതെന്നും എല്ലാവരും രക്ഷിക്കപ്പെടണമെന്നുമുള്ള ആഗ്രഹമല്ലാതെ ആരുടെയും മനോവേദനക്ക് കാരണമാകണമെന്ന ഉദ്ദേശം ഇതിനു പിന്നിലില്ല.

സഭയുടെ അവസ്ഥയിൽ ആരും ആകുലപ്പെടേണ്ടതില്ല. കാൽവരിയിലേക്കുള്ള കുരിശും വഹിച്ചുള്ള യാത്രയിൽ തന്നെ കണ്ടു വിലപിച്ച സ്ത്രീകളോട് ഈശോ പറയുന്നുണ്ട്: "*എന്നെ പ്രതി നിങ്ങൾ കരയേണ്ട. നിങ്ങളെയും നിങ്ങളുടെ മക്കളെയും പ്രതി കരയുവിൻ.*" കർത്താവ് ഇതെല്ലാം മുൻകൂട്ടി മനസ്സിലാക്കിയിരുന്നു. ലൂക്കായുടെ സുവിശേഷത്തിൽ പറയുന്നു: "*നിയമജ്ഞരേ, നിങ്ങൾക്കു ദുരിതം! നിങ്ങൾ വിജ്ഞാനത്തിൻെറ **താക്കോൽ** കരസ്ഥമാക്കിയിരിക്കുന്നു. നിങ്ങളോ അകത്തുപ്രവേശിച്ചില്ല; പ്രവേശിക്കാൻ വന്നവരെ **തടസ്സപ്പെടുത്തുകയും ചെയ്തു***"(ലൂക്ക. 11:52). അതുകൊണ്ടല്ലേ ഈശോ ചോദിച്ചത്: "*മനുഷ്യപുത്രൻ വരുമ്പോൾ ഭൂമിയിൽ വിശ്വാസം കണ്ടെത്തുമോ?*"തന്റെ കുരിശുമരണത്തിലൂടെ നേടിയെടുത്ത മാനവരക്ഷയുടെ പൂർത്തീകരണം വരെ ഭൂമിയിലായിരിക്കുവാൻ സഹരക്ഷകയായ പരിശുദ്ധ അമ്മയോട് ആവശ്യപ്പെട്ടതും അതുകൊണ്ടാണ്.

"*ഒട്ടും കാരുണ്യം കാണിക്കാത്തവരുടെമേൽ കാരുണ്യരഹിതമായ വിധിയുണ്ടാകും, എങ്കിലും വിധിയുടെ മേൽ കാരുണ്യം വിജയം വരിക്കും*"(യാക്കോ.2:13). ശിക്ഷയിൽ നിന്ന് ഒഴിവാക്കി നേരെ സ്വർഗ്ഗത്തിലേക്ക് അയക്കുമെന്നാണ് ഈ വചനം അരത്ഥമാക്കുന്നതെന്ന് ആരും കരുതരുതെ. ദൈവത്തിന്റെ കാരുണ്യം കൊണ്ട് നിത്യശിക്ഷക്ക് വിധേയമാക്കാതെ ശുദ്ധീ

കരണ പ്രക്രിയയിലൂടെ രക്ഷിക്കപ്പെടാം എന്നാണ് ഇത് അർത്ഥമാക്കുന്നത്. ഏശയ്യായുടെ പുസ്തകം 1:24 മുതലുള്ള വചനങ്ങൾ പറയുന്നു: "*അതിനാൽ, സൈന്യങ്ങളുടെ കർത്താവ്, ഇസ്രായേലിന്റെ ശക്തനായവൻ, അരുളിച്ചെയ്യുന്നു: എന്റെ ക്രോധം എന്റെ ശത്രുക്കളുടെമേൽ ഞാൻ ചൊരിയും. എന്റെ വൈരികളോടു ഞാൻ തന്നെ പ്രതികാരം ചെയ്യും. ഞാൻ എന്റെ കരം നിനക്കെതിരായി ഉയർത്തും.* ***ചൂളയിൽ എന്നപോലെ ഉരുക്കി നിന്നെ ശുദ്ധിചെയ്യും. നിന്നിൽ കലർന്നിരിക്കുന്ന വിലകെട്ട ലോഹം ഞാൻ നീക്കിക്കളയും.***" അത് വേദനാജനകമായിരിക്കും. ദൈവം കാരുണ്യവാനെന്നപോലെ നീതിമാനുമാണെന്നത് മറക്കരുത്.

കത്തോലിക്കാസഭ ഭൂമിയിലെ സ്വർഗ്ഗരാജ്യത്തിന്റെ പതിപ്പാണെന്നും അതിനാൽ സഭയിലെ അംഗമായതുകൊണ്ട് മാത്രം നാം സ്വർഗ്ഗരാജ്യത്തിലെത്തുമെന്നും ആരും കരുതേണ്ട. "*നാം ശത്രുക്കളായിരുന്നപ്പോൾ അവിടുത്തെ പുത്രന്റെ മരണത്താൽ* ***ദൈവവുമായി രമ്യതപ്പെട്ടുവെങ്കിൽ,*** *രമ്യതപ്പെട്ടതിനുശേഷം അവന്റെ ജീവൻമൂലം രക്ഷിക്കപ്പെടുമെന്നതും തീർച്ച*" (റോമാ.5:10). രമ്യതപ്പെട്ടാൽ രക്ഷിക്കപ്പെടുമെന്നത് തീർച്ചയാണെങ്കിലും രക്ഷിക്കപ്പെട്ടു എന്നു കരുതുന്നത് അപകടമാണ്. ദൈവവചനത്തിൽ മായം ചേർക്കാതെ, സഭയിലായിരുന്ന് പരിക്രമം ചെയ്യപ്പെടുന്ന കൂദാശകളിലൂടെ സ്വയം വിശുദ്ധീകരിച്ച് ദൈവസന്നിധിയിൽ വിശ്വസ്തരായിരിക്കാം. ജാഗ്രതയുള്ളവരായിരിക്കുക. സർപ്പങ്ങളെപ്പോലെ വിവേകികളും പ്രാവുകളെപ്പോലെ നിഷ്കളങ്കരുമായിരിക്കാം. "*സ്നാപകയോഹന്നാൻെറ നാളുകൾ മുതൽ ഇന്നുവരെ സ്വർഗ്ഗരാജ്യം ബലപ്രയോഗത്തിനു വിഷയമായിരിക്കുന്നു. ബലവാന്മാർ അതു പിടിച്ചടക്കുന്നു*" (മത്താ.11:12). ഈ തിരിച്ചറിവ് സ്വർഗ്ഗരാജ്യത്തിലെത്തിചേരുവാൻ ഏവർക്കും സഹായകരമാകട്ടെ. അതിനായി പരിശുദ്ധഅമ്മ നമ്മെ സഹായിക്കട്ടെ.



# 7

## വ്യർത്ഥമായി ആരാധിക്കാതെ യഥാർത്ഥത്തിൽ ആരാധിക്കുക!

എന്താണ് യഥാർത്ഥ ആരാധന? റോമാക്കാർക്കുള്ള ലേഖനം പറയുന്നു: "*ആകയാൽ സഹോദരരേ, ദൈവത്തിന്റെ കാരുണ്യം അനുസ്മരിച്ചുകൊണ്ട് ഞാൻ നിങ്ങളോട് അപേക്ഷിക്കുന്നു: നിങ്ങളുടെ **ശരീരങ്ങളെ** വിശുദ്ധവും ദൈവത്തിനു പ്രീതികരവുമായ സജീവബലിയായി സമർപ്പിക്കുവിൻ. ഇതായിരിക്കണം നിങ്ങളുടെ **യഥാർത്ഥമായ ആരാധന**.*" (റോമാ.12:1). സാത്താന്റെ അടിമത്വത്തിൽനിന്ന് നമ്മുടെ ശരീരങ്ങളെ മോചിപ്പിച്ച് ദൈവത്തിന് സമർപ്പിക്കാനാണ് ഇതിലൂടെ ആവശ്യപ്പെടുന്നത്. എങ്ങിനെയാണ് നമ്മുടെ ശരീരങ്ങളെ വിശുദ്ധവും ദൈവത്തിനു പ്രീതികരവുമായ സജീവബലിയായി സമർപ്പിക്കുവാൻ സാധിക്കുക?

റോമാക്കാർക്കുള്ള ലേഖനത്തിൽ പൗലോസ്ശ്ലീഹ പറയുന്നു: "*നിയമം ആത്മീയമാണെന്നു നാമറിയുന്നു. **ഞാൻ പാപത്തിന് അടിമയായി വിൽക്കപ്പെട്ട ജഡികനാണ്**. ഞാൻ ചെയ്യുന്ന പ്രവൃത്തികൾ തന്നെ എനിക്കു മനസ്സിലാകുന്നില്ല. എന്തെന്നാൽ, ഞാൻ ഇച്ഛിക്കുന്നതല്ല, വെറുക്കുന്നതാണു ഞാൻ പ്രവർത്തിക്കുന്നത്. ഞാൻ ഇച്ഛിക്കാത്തതു പ്രവർത്തിക്കുന്നെങ്കിൽ നിയമം നല്ലതാണെന്നു ഞാൻ സമ്മതിക്കുന്നു. എന്നാൽ, ഇപ്പോൾ അങ്ങനെ പ്രവർത്തിക്കുന്നതു ഞാനല്ല, **എന്നിൽ കുടികൊള്ളുന്ന പാപമാണ്**. എന്നിൽ, അതായത്, എൻെറ **ശരീരത്തിൽ**, നന്മ വസിക്കുന്നില്ലെന്നു ഞാനറിയുന്നു. നന്മ ഇച്ഛിക്കാൻ എനിക്കു സാധിക്കും; എന്നാൽ, പ്രവർത്തി*

*ക്കാൻ സാധിക്കുന്നില്ല. ഇച്ഛിക്കുന്ന നന്മയല്ല, ഇച്ഛിക്കാത്ത തിന്മയാണു ഞാൻ പ്രവർത്തിക്കുന്നത്. ഞാൻ ഇച്ഛിക്കാത്തതു ഞാൻ ചെയ്യുന്നുവെങ്കിൽ, അതുചെയ്യുന്നത് ഒരിക്കലും ഞാനല്ല, എന്നിൽ **വസിക്കുന്ന പാപമാണ്**. അങ്ങനെ, നന്മചെയ്യാനാഗ്രഹിക്കുന്ന എന്നിൽ തന്നെ തിന്മയുണ്ട് എന്നൊരു തത്വം ഞാൻ കാണുന്നു. എന്റെ അന്തരംഗത്തിൽ ഞാൻ ദൈവത്തിന്റെ നിയമമോർത്ത് ആഹ്ലാദിക്കുന്നു. എന്റെ അവയവങ്ങളിലാകട്ടെ, എന്റെ മനസ്സിന്റെ നിയമത്തോടു പോരാടുന്ന വേറൊരു നിയമം ഞാൻ കാണുന്നു. അത് എന്റെ അവയവങ്ങളിലുള്ള പാപത്തിന്റെ നിയമത്തിന് എന്നെ അടിമപ്പെടുത്തുന്നു"* (റോമാ.7:14-23) ഈ വചന ഭാഗം നാം ഗൗരവപൂർവ്വം വിചിന്തനത്തിന് വിധേയമാക്കേണ്ടതുണ്ട്. എങ്കിൽ മാത്രമെ നമ്മുടെ ശരീരങ്ങളെ വിശുദ്ധവും ദൈവത്തിനു പ്രീതികരവുമായ സജീവബലിയായി സമർപ്പിക്കുവാൻ സാധിക്കുകയുള്ളു.

ആമുഖമായി ചില വസ്തുതകൾ നാം മനസ്സിലാക്കണം. **ദൈവീകജീവനും ആത്മാവും ശരീരവും** ചേർന്നതാണ് മനുഷ്യൻ. നിയമം ലഭിച്ചിരിക്കുന്നത് ശരീരത്തിൽ വസിക്കുന്ന ആത്മാവിനാണ്. "***നിയമം ആത്മീയമാണെന്നു നാമറിയുന്നു***" (റോമാ.7:14). "*ഒരുവന്റെ ഉള്ളിൽ നിന്നു പുറപ്പെടുന്ന കാര്യങ്ങളാണ് അവനെ അശുദ്ധനാക്കുന്നത്. എന്തെന്നാൽ, ഉള്ളിൽ നിന്നാണ്, മനുഷ്യന്റെ ഹൃദയത്തിൽ നിന്നാണ് ദുശ്ചിന്ത, പരസംഗം, മോഷണം, കൊലപാതകം, വ്യഭിചാരം, ദുരാഗ്രഹം, ദുഷ്ടത, വഞ്ചന, ഭോഗാസക്തി, അസൂയ, ദൂഷണം, അഹങ്കാരം, മൂഢത എന്നിവ പുറപ്പെടുന്നത്. ഈ തിന്മകളെല്ലാം ഉള്ളിൽ നിന്നു വരുന്നു. അവ **മനുഷ്യനെ** അശുദ്ധനാക്കുകയും ചെയ്യുന്നു*" (മർക്കോ. 7:20-23). അതാണ് "*ആസക്തിയോടെ സ്ത്രീയെ നോക്കുന്നവൻ ഹൃദയത്തിൽ അവളുമായി വ്യഭിചാരം ചെയ്തു കഴിഞ്ഞു*" (മത്താ. 5:28) എന്നു പറയാൻ കാരണം. മനുഷ്യൻ ആത്മാവും ശരീരവും ചേർന്നതാകയാൽ പാപം **ആത്മാവിനെയും ശരീരത്തെയും** മലിനമാക്കുന്നു. എന്നാൽ ആത്മാവിന്റെയും ശരീരത്തിന്റെയും വിശുദ്ധീകരണം രണ്ടു രീതിയിലാണ്.

"*ക്രിസ്തു നമ്മെപ്രതി ശപിക്കപ്പെട്ടവനായി തീർന്നുകൊണ്ട് **നിയമത്തിന്റെ** ശാപത്തിൽ നിന്ന് നമ്മെ രക്ഷിച്ചു*" (ഗലാ.3:13). അതായത് ആത്മീയ മരണത്തിൽ നിന്നു രക്ഷിച്ചു.

ദൈവഹിതത്തിനനുസൃതമായി വിശുദ്ധീകരണം പൂർത്തിയാക്കുന്നതിനാവശ്യമായ ഒരു മനസ്സാക്ഷിയാണ് മാമ്മോദീസായിലുടെ നമുക്ക് ലഭിക്കുന്നത്. അതിനുശേഷം പശ്ചാത്താപത്തോടെ പാപങ്ങൾ ഏറ്റു പറയുന്നതിലൂടെ ആത്മാവ് വിശുദ്ധീകരിക്കപ്പെടുന്നു, എന്നാൽ ശരീരം വിശുദ്ധീകരിക്കപ്പെടുന്നില്ല. പത്രോസ്ശ്ലീഹ പറയുന്നുണ്ടല്ലോ; ***അതിന്റെ സാദൃശ്യമുള്ള ജ്ഞാനസ്നാനം ഇപ്പോൾ നിങ്ങളെ രക്ഷിക്കുന്നു. അതു നിങ്ങളുടെ ശരീരത്തിലെ മാലിന്യത്തിന്റെ*** (റോമ.7:18-20-ൽ പറയുന്ന ശരീരത്തിൽ കുടികൊള്ളുന്ന പാപത്തിന്റെ) ***നിർമാർജനമല്ല; മറിച്ച്, ശുദ്ധമനസാക്ഷിക്കായി യേശു ക്രിസ്തുവിന്റെ ഉത്ഥാനം വഴി ദൈവത്തോടു നടത്തുന്ന പ്രാർത്ഥനയാണ്*** (1പത്രോ.3:21). റോമ.6:3-ൽ പറയുന്നു: "*യേശുക്രിസ്തുവിനോട് ഐക്യപ്പെടാൻ ജ്ഞാനസ്നാനം സ്വീകരിച്ച നാമെല്ലാവരും അവന്റെ മരണത്തോട് ഐക്യപ്പെടാനാണ് ജ്ഞാനസ്നാനം സ്വീകരിച്ചതെന്നു നിങ്ങൾക്കറിഞ്ഞുകൂടേ?*" നമ്മുടെ ആത്മാവാണ് അവന്റെ മരണത്തോട് ഐക്യപ്പെട്ട് പുതിയ സൃഷ്ടിയായി തീരുന്നത്. ശരീരം യേശു ക്രിസ്തുവിനോട് ഐക്യപ്പെട്ട് ഉയർപ്പിക്കപെടുന്നത് പുനരുദ്ധാനത്തിൽ മാത്രമാണ്. മാമ്മോദീസായിലൂടെ ശരീരത്തിലെ മാലിന്യത്തിൽ നിന്ന് മോചനം ലഭിക്കുന്നില്ലെന്ന് ഇതിനാൽ വ്യക്തമാകുന്നു.

സഖ്യയുടെ പുസ്തകത്തിൽ ഇത് വ്യക്തമാക്കുന്നുണ്ട്. "*കർത്താവ് മോശയോട് അരുളിച്ചെയ്തു: ഒരു പുരുഷനോ സ്ത്രീയോ മനുഷ്യസഹജമായ ഏതെങ്കിലും തെറ്റു ചെയ്ത് കർത്താവിനോടുള്ള വിശ്വസ്തത ലംഘിച്ചാൽ, തന്റെ തെറ്റ് ഏറ്റുപറയണം. മുഴുവൻ മുതലും അതിന്റെ അഞ്ചിലൊന്നും കൂടി താൻ ദ്രോഹിച്ച വ്യക്തിക്കു തിരിച്ചുകൊടുത്ത്* ***അവൻ പൂർണ്ണ നഷ്ടപരിഹാരം ചെയ്യണം.*** *നഷ്ടപരിഹാരം സ്വീകരിക്കാൻ ബന്ധുക്കളാരുമില്ലെങ്കിൽ അതു കർത്താവിനു സമർപ്പിക്കണം; അതു പുരോഹിതനുള്ളതായിരിക്കും.* ***അവനു വേണ്ടി പാപപരിഹാരബലി അർപ്പിക്കാനുള്ള മുട്ടാടിനു പുറമേയാണിത്***" (സംഖ്യ.5:5-8). കുറച്ചു കൂടി വ്യക്തമായി പറഞ്ഞാൽ ഒരുവന് മാമ്മോദീസായിലൂടെ അല്ലെങ്കിൽ പശ്ചാത്തപിച്ച് കുമ്പസാരിക്കുന്നതിലൂടെ പാപക്ഷമ ലഭിക്കുന്നെങ്കിലും ശിക്ഷയിൽ നിന്ന് ഒഴിവാകണമെങ്കിൽ യേശുക്രിസ്തുവിന്റെ ബലിയോട് ചേർന്ന് പരിഹാരം ചെയ്യുകയും പ്രതിയോഗിയോട്

രമ്യപ്പെട്ട് അവന്റെ കടങ്ങൾ വീട്ടി ശരീരവും വിശുദ്ധീകരിക്കപ്പെടണം. എങ്കിൽ മാത്രമെ പാപത്തിലൂടെ നമ്മിലേക്കു വന്ന മാലിന്യത്തിൽ നിന്ന് പൂർണ്ണമായി മോചനം ലഭിക്കുന്നുള്ളൂ.

ശരീരം വിവിധ തരത്തിൽ മലിനമാകാം. ഒരുവന്റെ വ്യക്തിപരമായ പാപവും പൂർവ്വീകരുടെ പാപവും മറ്റുള്ളവരുടെ ക്ഷുദ്ര പ്രവർത്തികളും മറ്റും ശരീരങ്ങളെ മലിനമാക്കുന്നതായി കാണാം. പ്രഭാഷകന്റെ പുസ്തകം 47:20–ൽ സോളമന്റെ പാപം സന്തതി പരമ്പരയെ മലിനമാക്കിയതായി പറയുന്നുണ്ട് "*നിൻെറ സത്കീർത്തിക്കു നീ തന്നെ കളങ്കം വരുത്തി;* ***സന്തതി പരമ്പരയെ മലിനമാക്കി; അവരെ ക്രോധത്തിന് ഇരയാക്കി;*** *നിൻെറ ഭോഷത്തം അവർക്കു ദുഃഖകാരണമായി.*" മാതാപിതാക്കൾ പാപം വഴി അവർക്കു നഷ്ടപ്പെട്ട പ്രസാദവരം വീണ്ടെടുക്കാതെ **മലിനമായ അവസ്ഥയിൽ ഒരു കുഞ്ഞിനു ജന്മം നൽകുമ്പോൾ ആ കുഞ്ഞും മലിനതയുള്ളതായി തീരുന്നു.** അതാണ് ശാപവും രോഗവും തലമുറകളിലേക്ക് പകരപ്പെടുന്നതിന് കാരണം. തലമുറകളിലൂടെ വരുന്ന ശാപത്തിന്റെ ഫലമാണ് പാരമ്പര്യ രോഗങ്ങൾ? അതുകൊണ്ടാണ് വചനം പറയുന്നത്: "***മാംസത്തിൽ നിന്നു ജനിക്കുന്നതു മാംസമാണ്; ആത്മാവിൽ നിന്നു ജനിക്കുന്നത് ആത്മാവും***" (യോഹ.3:6). പൂർവ്വീകരുടെ അസ്തിത്വം നമ്മിൽ നിലനിൽക്കുന്നു എന്നതിനുള്ള ശാസ്ത്രീയമായ തെളിവാണല്ലോ മനുഷ്യരിൽ DNA പരിശോധനയിലൂടെ വെളിവാക്കപ്പെടുന്നത്.

ആദിമാതാപിതാക്കളുടെ സൃഷ്ടി കർമ്മത്തിലൂടെ മനുഷ്യ വംശത്തിന്റെ മുഴുവനും സൃഷ്ടികർമ്മമാണ് നടന്നത്. മനുഷ്യ വംശത്തിന്റെ ഈ ഐക്യം മൂലം സർവ്വ മനുഷ്യരും ആദത്തിന്റെ പാപത്തിൽ പങ്കുകാരായി. തിരുവചനം പറയുന്നു, "*എന്നാൽ ആദാമിൽ വെച്ച് അവർ ഉടമ്പടി ലംഘിച്ചു. അവിടെ വെച്ച് എന്നോട് അവർ അവിശ്വസ്തത കാണിച്ചു*" (ഹോസി.6:7). ആദത്തിൽ നിക്ഷേപിച്ച ശാരീരിക ജീവന്റെ തുടർച്ചയാണ് പൂർവ്വീകരിലൂടെ നമുക്ക് ലഭിച്ചിട്ടുള്ളത്. അതിനാൽ നമ്മുടെ ശരീരത്തിന്മേലുള്ള പൂർവ്വീകരുടെ സ്വാധീനം നമുക്ക് നിഷേധിക്കാനാകില്ല.

പൂർവ്വീകരിലൂടെ നമ്മുടെ ശരീരത്തിലേക്ക് വരുന്ന മലിനതകൾക്ക് നാം ശിക്ഷിക്കപ്പെടുമോ എന്നത് ഈ കാലഘട്ടത്തിൽ ഒരു തർക്കവിഷയമാണ്. ഇപ്രകാരം ശിക്ഷിക്കപ്പെടു

ന്നതായി തിരുവചനത്തിൽ ധാരാളം പരാമർശനങ്ങൾ കാണുന്നുണ്ട്. പ്രമാണങ്ങളുടെ ലംഘനത്തിലൂടെ - പാപം ചെയ്യുന്നതിലൂടെ - ശാപം വരുന്നു. "*ഇന്നു നിനക്ക് നൽകുന്ന കൽപനകളും ചട്ടങ്ങളും ശ്രദ്ധാപൂർവ്വം അനുസരിക്കാതിരുന്നാൽ താഴെ പറയുന്ന ശാപങ്ങളൊക്കെയും നിന്റെമേൽ പതിക്കും*" (നിയമാ. 28:15). ആദ്യമായി ശാപങ്ങൾ എന്നാൽ എന്താണ് അർത്ഥമാക്കുന്നത് എന്ന് നോക്കാം. പാപത്തിന്റെ ഫലമാണ് ശാപം. ഒരുവൻ പാപത്തിലൂടെ ദൈവത്തിൽനിന്ന് അകലുമ്പോൾ അവനു നഷ്ടപ്പെടുന്ന അനുഗ്രഹത്തെയും അവനിൽ സംജാതമാകുന്ന പൈശാചിക സ്വാധീനത്തേയും ശാപം എന്ന് പറയാം. അല്ലാതെ പാപം ചെയ്യുമ്പോൾ ദൈവം ആരെയും ശപിക്കുന്നതല്ല. അതുകൊണ്ട് ഏത് പ്രമാണ ലംഘനത്തിലൂടെയാണോ ശാപം കടന്നു വന്നത്, ആ പാപം ക്ഷമിക്കപ്പെടുമ്പോൾ മാത്രമെ ആ പാപത്തിലൂടെ കടന്നുവന്ന ശാപം ഇല്ലാതാകുന്നുള്ളു. ഒരു വ്യക്തി പാപമോചനം പ്രാപിക്കാതെ മരിച്ചു പോയാൽ ആ പാപവും അതിലൂടെ കടന്നുവരുന്ന ശാപവും അതിന്റെ പിന്നിലുള്ള തിന്മയുടെ ശക്തികളും നിലനിൽക്കുന്നു. ഇപ്രകാരം തലമുറകളായി പാപമോചനം ലഭിക്കാതെ മരിച്ചുപോയിട്ടുള്ള സകലരുടേയും പാപത്തിലൂടെ കടന്നുവന്നിട്ടുള്ള ശാപങ്ങൾ നമ്മെ വേട്ടയാടിക്കൊണ്ടിരിക്കും.

നമ്മുടെ അവയവങ്ങളിൽ വസിച്ച് പാപകരമായ ദുരാശകൾ നൽകുന്നതും ചില രോഗങ്ങൾക്ക് കരണമാകുന്നതും അശുദ്ധാത്മാക്കൾ ആണ്. ഇതിനെതിരെയുള്ള വാദഗതികൾ പ്രബലമാണെങ്കിലും **ലൂക്കായുടെയും മത്തായിയുടെയും സുവിശേഷത്തിൽ** പറയുന്നു: "*അശുദ്ധാത്മാവ് ഒരു മനുഷ്യനെ വിട്ടുപോകുമ്പോൾ അത് ആശ്വാസംതേടി വരണ്ട സ്ഥലങ്ങളിലൂടെ അലഞ്ഞു നടക്കുന്നു; എന്നാൽ കണ്ടെത്തുന്നില്ല. അപ്പോൾ അത് പറയുന്നു; **ഞാൻ ഇറങ്ങിപ്പോന്ന എന്റെ ഭവനത്തിലേക്കു** തിരിച്ചു ചെല്ലും. അതു മടങ്ങി വരുമ്പോൾ ആ സ്ഥലം ആളൊഴിഞ്ഞും അടിച്ചുവാരി സജ്ജീകരിക്കപ്പെട്ടും കാണുന്നു. അപ്പോൾ അത് പുറപ്പെട്ടു ചെന്ന് തന്നെക്കാൾ ദുഷ്ടരായ **ഏഴ് ആത്മാക്കളെക്കൂടി** തന്നോടൊത്തു കൊണ്ടുവരുകയും അവിടെ പ്രവേശിച്ചു വാസമുറപ്പിക്കുകയും ചെയ്യുന്നു. അങ്ങനെ ആ മനുഷ്യന്റെ അവസാനത്തെ സ്ഥിതി ആദ്യത്തേതിനെക്കാൾ ശോചനീയമായിത്തീരുന്നു*" (മത്താ.

12: 43–45, ലൂക്ക.11:24–26). മറ്റു ചില വചനങ്ങൾ കൂടി ശ്രദ്ധിക്കാം. *"യേശു അശുദ്ധാത്മാവിനെ ശകാരിച്ചു: മൂകനും ബധിരനുമായ ആത്മാവേ, നിന്നോടു ഞാൻ ആജ്ഞാപിക്കുന്നു, അവനിൽ നിന്നു പുറത്തുപോവുക"* (മർക്കോസ് 9:25). വേറെ ഒരു വചനം പറയുന്നു: *"പതിനെട്ടു വർഷമായി ഒരു ആത്മാവു ബാധിച്ച് രോഗിണിയായി നിവർന്നു നിൽക്കാൻ സാധിക്കാത്തവിധം കൂനിപ്പോയ ഒരുവൾ അവിടെയുണ്ടായിരുന്നു. യേശു അവളെ കണ്ടപ്പോൾ അടുത്തുവിളിച്ചു പറഞ്ഞു: സ്ത്രീയേ, നിന്റെ രോഗത്തിൽനിന്നു നീ മോചിക്കപ്പെട്ടിരിക്കുന്നു. അവൻ അവളുടെ മേൽ കൈകൾവച്ചു. തൽക്ഷണം അവൾ നിവർന്നുനിൽക്കുകയും ദൈവത്തെ സ്തുതിക്കുകയും ചെയ്തു"* (ലൂക്ക.13:11–13). ഈ വചനങ്ങൾ അവരുടെ വാദത്തെ ദുർബലപ്പെടുത്തുന്നു. മാത്രമല്ല വിലാപങ്ങളുടെ പുസ്തകത്തിൽ പറയുന്നു: *"ഞങ്ങളുടെ പിതാക്കന്മാർ പാപം ചെയ്തു; അവർ മരിക്കുകയും ചെയ്തു. ഞങ്ങൾ അവരുടെ അകൃത്യങ്ങൾ വഹിക്കുന്നു.* ***അടിമകൾ ഞങ്ങളെ ഭരിക്കുന്നു. അവരുടെ കൈയിൽ നിന്നു ഞങ്ങളെ മോചിപ്പിക്കാൻ ആരുമില്ല"*** (വിലാപങ്ങൾ 5:7,8).

വിലാപങ്ങളുടെ പുസ്തകങ്ങളിൽ പറയുന്നതുപോലെ അശുദ്ധാത്മാക്കളിൽ നിന്നും വിശ്വാസികളെ രക്ഷിക്കുവാൻ ആരും ഇല്ലാത്ത ഒരു അവസ്ഥയാണിന്നുള്ളത്. രോഗികളെ സുഖപ്പെടുത്തുവാനും പിശാചുക്കളെ പുറത്താക്കുവാനും വചനം പ്രഘോഷിക്കുവാനും അധികാരം കൊടുത്ത് ലോകത്തിലേക്ക് അയച്ച ശിഷ്യന്മാരുടെ പിൻഗാമികൾ പലരും അശുദ്ധാത്മാക്കൾ ഉണ്ടെന്നുപോലും വിശ്വസിക്കുന്നില്ല. അങ്ങനെയുള്ളവർക്ക് എങ്ങനെയാണ് അശുദ്ധാത്മാക്കളെ പുറത്താക്കാൻ സാധിക്കുന്നത്. ഇത്തരത്തിൽ വിശ്വാസമുള്ളവരെ തന്നെ പ്രവർത്തിക്കാൻ അധികാരികൾ അനുവദിക്കുകയുമില്ല. അത് പിശാചിന്റെ പ്രവർത്തികളെ സഹായിക്കുന്നു.

മത്തായിയുടെ സുവിശേഷം പതിനേഴാം അദ്ധ്യായത്തിൽ എന്തുകൊണ്ടാണ് അപസ്മാര രോഗിയെ സുഖപ്പെടുത്തുവാൻ തങ്ങൾക്ക് കഴിയാതെ പോയത് എന്ന ശിഷ്യന്മാരുടെ ചോദ്യത്തിന് ഉത്തരമായി ഈശോ പറയുന്നു. നിങ്ങളുടെ അൽപവിശ്വാസം കൊണ്ടാണ് അത് സാധ്യമല്ലാതായതെന്ന് ഈശോ പറയുന്നു. തുടർന്ന് നിങ്ങൾക്ക് കടുകുമണിയോളം വിശ്വാസമുണ്ടെങ്കിൽ ഈ മലയോട് ഇവിടെനിന്നും

മാറി മറ്റൊരു സ്ഥലത്തേക്ക് പോവുക എന്ന് പറഞ്ഞാൽ അത് മാറിപ്പോകും എന്നും പറയുന്നു. ഇവിടെ ഈശോയിലുള്ള അവരുടെ വിശ്വാസക്കുറവുകൊണ്ടല്ല അപസ്മാരരോഗിയിൽ പൈശാചിക സ്വാധീനം ആണെന്ന് വിശ്വാസം ഇല്ലാതിരുന്നത് കൊണ്ടാണ് അവർക്ക് സാധ്യമല്ലായത്. ഈശോ ദൈവപുത്രൻ ആണെന്നും ജീവനുള്ള ദൈവത്തിന്റെ പുത്രനായ ക്രിസ്തു ആണെന്നും പത്രോസ് പതിനാറാം അദ്ധ്യായത്തിൽ ഏറ്റു പറഞ്ഞിരുന്നു.

ഈശോ ഇത് അനുവദിക്കുന്നു എന്ന് മറ്റൊരു വചനം വ്യക്തമാക്കുന്നു. "*വെളിപാടുകളുടെ ആധിക്യത്താൽ ഞാൻ അധികം ആഹ്ലാദിക്കാതിരിക്കേണ്ടതിന് ശരീരത്തിൽ* ***ഒരു മുള്ള്*** *എനിക്കു നൽകപ്പെട്ടിരിക്കുന്നു. അതായത്,* ***എന്നെ ശല്യപ്പെടുത്തുന്നതിനും*** *മതിമറന്ന് ആഹ്ലാദിക്കാതെ എന്നെ നിയന്ത്രിക്കുന്നതിനും വേണ്ടിയുള്ള* ***പിശാചിന്റെ ദൂതൻ.*** *അത് എന്നെ വിട്ടകലാൻ വേണ്ടി മൂന്നു പ്രാവശ്യം ഞാൻ കർത്താവിനോടപേക്ഷിച്ചു. എന്നാൽ, അവിടുന്ന് എന്നോട് അരുളിച്ചെയ്തു: നിനക്ക് എന്റെ കൃപ മതി; എന്തെന്നാൽ, ബലഹീനതയിലാണ് എന്റെ ശക്തി പൂർണ്ണമായി പ്രകടമാകുന്നത്. ക്രിസ്തുവിന്റെ ശക്തി എന്റെമേൽ ആവസിക്കേണ്ടതിനു ഞാൻ പൂർവ്വാധികം സന്തോഷത്തോടെ എന്റെ ബലഹീനതയെക്കുറിച്ചു പ്രശംസിക്കും*" (2കോറി.12:7-9). പൗലോസ്ശ്ലീഹ വളരെ ആലങ്കാരികമായി പറഞ്ഞിരിക്കുന്നു എന്നു മാത്രം. പൗലോസ്ശ്ലീഹായിലുള്ള ഒരു തഴക്കദോഷത്തെയാണ് ഇത് സൂചിപ്പിക്കുന്നത് എന്ന് പറയുന്നവരുണ്ട്. വ്യക്തിപരമായ ഒരു പാപമായിരുന്നെങ്കിൽ അത് വച്ചുകൊണ്ടിരിക്കാൻ ഈശോ ഒരിക്കലും അനുവദിക്കുമായിരുന്നില്ല.

ഇനി എങ്ങനെയാണ് ശരീരത്തിലെ മാലിന്യങ്ങളിൽ നിന്ന് മോചനം ലഭിക്കുക എന്ന് മനസ്സിലാക്കാം. ആദ്യമായി ഇപ്രകാരം മാലിന്യം നമ്മിൽ കുടികൊള്ളുന്നു എന്ന വസ്തുത നാം അംഗീകരിക്കേണ്ടതുണ്ട്. ഈ തത്വം അംഗീകരിക്കാതെ ഒരുവന് പാപത്തിന്റെ അടിമത്വത്തിൽ നിന്ന് തന്റെ ശരീരത്തെ മോചിപ്പിക്കാനാകില്ല. യോഹന്നാന്റെ സുവിശേഷം 17:19-ൽ പറയുന്നു: "*അവരും സത്യത്താൽ വിശുദ്ധീകരിക്കപ്പെടേണ്ടതിന് അവർക്കുവേണ്ടി ഞാൻ എന്നെത്തന്നെ വിശുദ്ധീകരിക്കുന്നു.*" ഈശോ തന്നെതന്നെ വിശുദ്ധീകരിക്കാൻ ഈശോ

യിൽ വ്യക്തിപരമായി എന്തെങ്കിലും അശുദ്ധി ഉണ്ടായിരുന്നുവോ?! 14:20-ൽ പറയുന്നു: "*ഞാൻ എന്റെ പിതാവിലും **നിങ്ങൾ എന്നിലും** ഞാൻ നിങ്ങളിലുമാണെന്ന് ആദിവസം നിങ്ങൾ അറിയും.*" അതുപോലെ നമ്മിലും വ്യക്തിപരമല്ലാത്ത മാലിന്യങ്ങളുടെ ശുദ്ധീകരണം ആവശ്യമാണെന്ന് മനസ്സിലാക്കണം

"*എന്നാൽ, നിങ്ങളുടെ **ശരീരം** പാപം നിമിത്തം മൃതമാണെങ്കിലും **ക്രിസ്തു** നിങ്ങളിലുണ്ടെങ്കിൽ നിങ്ങളുടെ **ആത്മാവ്** നീതി നിമിത്തം ജീവനുള്ളതായിരിക്കും. യേശുവിനെ മരിച്ചവരിൽ നിന്ന് **ഉയിർപ്പിച്ചവന്റെ ആത്മാവ്** നിങ്ങളിൽ വസിക്കുന്നുണ്ടെങ്കിൽ, യേശുക്രിസ്തുവിനെ ഉയിർപ്പിച്ചവൻ നിങ്ങളുടെ **മർത്യശരീരങ്ങൾക്കും** നിങ്ങളിൽ വസിക്കുന്ന **തന്റെ ആത്മാവിനാൽ** ജീവൻ പ്രദാനം ചെയ്യും*" (റോമ.8:10,11). യേശുവിന്റെ ആത്മാവ് നമ്മിൽ വസിക്കണമെങ്കിൽ എന്തുവേണമെന്ന് യോഹന്നാന്റെ സുവിശേഷത്തിൽ പറയുന്നുണ്ട്. "*എന്നെ സ്നേഹിക്കുന്നവൻ എന്റെ വചനം പാലിക്കും. അപ്പോൾ എന്റെ പിതാവ് അവനെ സ്നേഹിക്കുകയും **ഞങ്ങൾ** അവന്റെ അടുത്തുവന്ന് അവനിൽ വാസമുറപ്പിക്കുകയും ചെയ്യും*"(യോഹ. 14:23). "*അവിടുന്നു പ്രകാശത്തിലായിരിക്കുന്നതുപോലെ, നമ്മളും പ്രകാശത്തിൽ സഞ്ചരിക്കുന്നെങ്കിൽ നമുക്കു പരസ്പരം കൂട്ടായ്മയുണ്ടാകും. അവിടുത്തെ പുത്രനായ **യേശുവിന്റെ രക്തം എല്ലാ പാപങ്ങളിലും നിന്നു** നമ്മെ ശുദ്ധീകരിക്കുന്നു*" (1യോഹ. 1:7). അതായത് നമ്മുടെ ആത്മാവിലും ശരീരത്തിലുമുള്ളതായ എല്ലാ പാപത്തിലും നിന്ന് മോചനം ലഭിക്കുന്നു. മറ്റൊരു വചനം പറയുന്നു: "*അനന്തരം പാനപാത്രമെടുത്ത് കൃതജ്ഞതാ സ്തോത്രം ചെയ്ത് അവർക്കു കൊടുത്തുകൊണ്ടു പറഞ്ഞു: നിങ്ങളെല്ലാവരും ഇതിൽ നിന്നു പാനം ചെയ്യുവിൻ. **ഇതു പാപമോചനത്തിനായി അനേകർക്കുവേണ്ടി ചിന്തപ്പെടുന്നതും ഉടമ്പടിയുടേതുമായ എന്റെ രക്തമാണ്***" (മത്താ.26:27,28). മാമ്മോദീസായിലൂടെ (തുടർന്ന് കുമ്പസാരത്തിലൂടെ) ആത്മാവിന്റെ വിശുദ്ധീകരണവും വചനാധിഷ്ടിതമായ ജീവിതത്തിലൂടെയും കുർബ്ബാനയിലൂടെ ലഭിക്കുന്ന യേശു കുരിശിൽ ചിന്തിയ രക്തം വഴി ശാരീരിക വിശുദ്ധീകരണവും നടക്കുന്നു. എന്തുകൊണ്ടെന്നാൽ "*അവിടുത്തെ കൃപയുടെ സമൃദ്ധിക്കൊത്ത് നമുക്കു ക്രിസ്തുവിൽ പാപമോചനവും അവന്റെ രക്തംവഴി രക്ഷയും കൈവന്നിരിക്കുന്നു*" (എഫേ.1:7).

അതിനാൽ ഒരു വിശ്വാസിയെ സംബന്ധിച്ചിടത്തോളം വിശുദ്ധ കുർബ്ബാനയും കുർബ്ബാന സ്വീകരണവും അവന്റെ രക്ഷക്ക് അനിവാര്യമാണ്. "*വിശ്വാസം വഴി സംലബ്ധമാകുന്ന രക്തംകൊണ്ടുള്ള പാപപരിഹാരമായി ദൈവം അവനെ നിശ്ച യിച്ചുതന്നു*" (റോമ.3:25). നമുക്ക് വിശ്വാസംവഴി ദൃശ്യരൂപത്തിൽ ക്രിസ്തുവിന്റെ രക്തം ലഭ്യമാകുന്നത് പരിശുദ്ധ കുർബ്ബാനയിൽ മാത്രമാണ്. "*യേശു പറഞ്ഞു: സത്യം സത്യമായി ഞാൻ നിങ്ങ ളോടു പറയുന്നു, നിങ്ങൾ മനുഷ്യപുത്രന്റെ **ശരീരം ഭക്ഷിക്കു കയും** അവന്റെ **രക്തം പാനം ചെയ്യുകയും** ചെയ്യുന്നില്ലെങ്കിൽ, നിങ്ങൾക്കു ജീവൻ ഉണ്ടായിരിക്കുകയില്ല*" (യോഹ.6:53). എന്തു കൊണ്ടെന്നാൽ മറ്റൊരു വചനം പറയുന്നു: "*പിതാക്കന്മാരിൽ നിന്നു നിങ്ങൾക്കു ലഭിച്ച വ്യർത്ഥമായ ജീവിതരീതിയിൽ നിന്നു നിങ്ങൾ വീണ്ടെടുക്കപ്പെട്ടത് നശ്വരമായ വെള്ളിയോ സ്വർ ണ്ണമോ കൊണ്ടല്ല എന്നു നിങ്ങൾ അറിയുന്നുവല്ലോ. കറയോ കളങ്കമോ ഇല്ലാത്ത കുഞ്ഞാടിന്റേതുപോലുള്ള ക്രിസ്തുവിന്റെ അമൂല്യരക്തം കൊണ്ടത്രേ*" (1പത്രോ.1:18,19).

"*അവനിൽ വിശ്വസിക്കുന്ന എല്ലാവരും അവന്റെ **നാമം വഴി പാപമോചനം** നേടുമെന്നു പ്രവാചകന്മാർ അവനെക്കു റിച്ചു സാക്ഷ്യപ്പെടുത്തുന്നു*" (അപ്പ.പ്ര.:10:43). എന്നാൽ പാപം മോചിക്കപ്പെട്ടതുകൊണ്ട് ശിക്ഷയിൽ നിന്ന് ഒഴിവാകണമെന്നില്ല. എന്തെന്നാൽ ആത്മാവും ശരീരവും പൂർണ്ണമായി വിശുദ്ധീകരി ക്കപ്പെടേണ്ടതുണ്ട്. യേശുവിന്റെ ആത്മാവ് നമ്മിൽ വസിക്കാതെ നമുക്ക് സ്വയം നമ്മുടെ ശരീരത്തെ വിശുദ്ധീകരിക്കാനാകില്ല. യേശുവിന്റെ ആത്മാവ് നമ്മിൽ വസിക്കണമെങ്കിൽ വചനം അനുസരിക്കണം. എന്തെന്നാൽ വചനം മാംസം ധരിച്ചതാണ് യേശുക്രിസ്തു. അതിനാൽ വചനങ്ങൾ അനുസരിച്ച് വിശ്വാസം വഴി കൃപയിലൂടെ നേടിയെടുക്കേണ്ടതാണ് ശാരീരിക വിശു ദ്ധീകരണം. അതോടൊപ്പം കർത്താവ് പ്രത്യേകം അഭിഷേകം ചെയ്തിട്ടുള്ള വ്യക്തികളുടെ ശുശ്രൂഷകളിലൂടെ പൈശാചിക സ്വാധീനങ്ങളിൽനിന്ന് മോചനം നേടാവുന്നതാണ്.

ആത്മാവും ശരീരവും പൂർണ്ണമായി വിശുദ്ധീകരിക്കു ന്നതിന് ഏറ്റവും എളുപ്പം സ്വയം വചനങ്ങൾ അനുസരിച്ച്, കൂദാ ശകൾ സ്വീകരിച്ച് പ്രതിയോഗിയുമായി രമ്യപ്പെട്ട് കടങ്ങൾ വീട്ടി ജീവിക്കുകയാണ്. എന്തെന്നാൽ വചനം പറയുന്നു: "*നീ*

*പ്രതിയോഗിയോടു വഴിക്കുവച്ചു തന്നെ വേഗം രമ്യതപ്പെട്ടു കൊൾക. അല്ലെങ്കിൽ പ്രതിയോഗി നിന്നെ ന്യായാധിപനും ന്യായാധിപൻ സേവകനും ഏൽപിച്ചു കൊടുക്കും. അങ്ങനെ, നീ കാരാഗൃഹത്തിൽ അടയ്ക്കപ്പെടും. അവസാനത്തെ ചില്ലിക്കാശും കൊടുത്തു വീട്ടുവോളം നീ അവിടെ നിന്നു പുറത്തു വരുകയില്ലെന്നു സത്യമായി ഞാൻ നിന്നോടു പറയുന്നു"* (മത്താ.5:25,26). ഇല്ലെങ്കിൽ ഏശയ്യായുടെ പുസ്തകം 1:25 -ൽ പറയുന്നതു പോലെ *"ഞാൻ എന്റെ കരം നിനക്കെതിരായി ഉയർത്തും.* ***ചൂളയിൽ എന്നപോലെ ഉരുക്കി നിന്നെ ശുദ്ധി ചെയ്യും. നിന്നിൽ കലർന്നിരിക്കുന്ന വിലകെട്ട ലോഹം ഞാൻ നീക്കിക്കളയും."***

തനതുവിധിയിലൂടെ ശിക്ഷാവിധേയരാവുന്ന ആത്മാക്കളുടെ അവസ്ഥ അത്രമാത്രം ദയനീയവും വേദനാജനകവും അഗ്നിയിലെന്നവണ്ണം അസഹനീയവുമാണ്. ജീവിത കാലത്ത് വിശ്വാസാധിഷ്ഠിമായ ജീവിതം നയിച്ച് സൽപ്രവർത്തികളിലൂടെ സ്വായത്വമാക്കുന്നതുപോലെ എളുപ്പമായിരിക്കുകയില്ല മരണാനന്തരമുള്ള രക്ഷ. മരണത്തോടെ ശരീരത്തിൽ നിന്ന് ആത്മാവ് വേറിടുന്നതോടെ ഒരുവന് സ്വയം നന്മ ചെയ്യാനുള്ള അവസരം നഷ്ടപ്പെടുന്നതിനാൽ മരണാനന്തര രക്ഷ വളരെയേറെ പ്രയാസമേറിയതാണെന്ന് മനസ്സിലാക്കണം. എന്നുമാത്രമല്ല, അത് മറ്റുള്ളവരുടെ പ്രാർത്ഥനയുടെ ഫലമായി ക്രിസ്തുവിന്റെ കരുണയിൽ ആശ്രയിച്ചിരിക്കുന്നു.

മരിച്ചവർക്കുവേണ്ടി പ്രാർത്ഥിക്കേണ്ട ആവശ്യകത ബോധ്യപ്പെടുത്താനായി സഭ പ്രധാനമായി ആശ്രയിക്കുന്ന ഒരു വചനഭാഗമാണ് മക്കബായരുടെ പുസ്തകത്തിലുള്ളത്. *"യുദ്ധത്തിൽ മൃതിയടഞ്ഞവരെ പിതൃകുടീരങ്ങളിൽ അടക്കം ചെയ്യുക ആവശ്യമായിരുന്നതിനാൽ, യൂദാസും അനുയായികളും പിറ്റേന്നുതന്നെ, ജഡങ്ങൾ എടുത്തുകൊണ്ടുവരാൻ പുറപ്പെട്ടു. അവർ മൃതദേഹങ്ങളുടെ കുപ്പായങ്ങൾക്കിടയിൽ, യാമ്നിയായിലെ വിഗ്രഹങ്ങളുടെ ചിഹ്നം ആലേഖനം ചെയ്ത തകിടുകൾ കണ്ടു. യഹൂദർക്ക് ഇതു ധരിക്കുക നിഷിദ്ധമായിരുന്നു.* ***ഇവർ മരിക്കാൻ കാരണം അതാണെന്ന് ഏവർക്കും വ്യക്തമായി.*** *നീതിമാനായ വിധിയാളനും നിഗൂഢമായവയെ വെളിപ്പെടുത്തുന്നവനുമായ കർത്താവിൻെറ മാർഗ്ഗങ്ങളെ അവർ വാഴ്ത്തി. ഇവരുടെ ഈ പാപം തുടച്ചു മാറ്റണമെന്നു യാചിച്ച് അവർ പ്രാർത്ഥനയിൽ മുഴുകി. പാപം നിമിത്തം മര*

*ണത്തിന് ഇരയായവർക്ക് സംഭവിച്ചതെന്തെന്ന് ഒരിക്കൽ കണ്ട ജനത്തോട് പാപത്തിൽനിന്ന് ഒഴിഞ്ഞു നിൽക്കാൻ വീരപുരുഷനായ യൂദാസ് ഉപദേശിച്ചു. അനന്തരം, അവൻ അവരിൽ നിന്നു രണ്ടായിരത്തോളം ദ്രാക്മാ വെള്ളി പിരിച്ചെടുത്തു പാപപരിഹാര ബലിക്കായി ജറുസലെമിലേക്ക് അയച്ചുകൊടുത്തു. പുനരുത്ഥാനം ഉണ്ടാകുമെന്ന് ഉറച്ച്* ***യൂദാസ് ചെയ്ത ഈ പ്രവൃത്തി ശ്രേഷ്ഠവും ഉചിതവും തന്നെ.*** *......ദൈവഭക്തിയോടെ മരിക്കുന്നവർക്കായി ഒരുക്കിയിരിക്കുന്ന അമൂല്യ സമ്മാനത്തെക്കുറിച്ച് അവൻ പ്രത്യാശ പുലർത്തിയെങ്കിൽ അത് പാവനവും ഭക്തിപൂർണ്ണവുമായ ഒരു ചിന്തയാണ്. അതിനാൽ* ***മരിച്ചവർക്ക്, പാപമോചനം ലഭിക്കുന്നതിന്*** *അവൻ അവർക്കുവേണ്ടി പാപപരിഹാരകർമ്മം അനുഷ്ഠിച്ചു.* (2മക്കബാ.12: 39-45). മരണശേഷം പോലും അവരുടെ പാപം ക്ഷമിക്കപ്പെടുമെന്നു അവർ പ്രത്യാശയുള്ളവരായിരുന്നു എന്നു മനസ്സിലാക്കാമെങ്കിലും യേശുക്രിസ്തുവിന്റെ കുരിശിലെ ബലിവരെ ആർക്കും തന്നെ നിയമത്തിന്റെ ശാപത്തിൽനിന്നു മോചനം ലഭിച്ചിരുന്നില്ലെന്നുവേണം കരുതുവാൻ.

സഭയിൽ ആദിമകാലം മുതൽ മരിച്ചുപോയവർക്കുവേണ്ടി പ്രാർത്ഥിക്കുന്ന പതിവുണ്ടായിരുന്നതായി നാം കണ്ടുവല്ലോ. പരിശുദ്ധ കുർബ്ബാനയിൽ മരിച്ചവരെ സമർപ്പിച്ച് പ്രാർത്ഥിക്കുന്നതാണ് ഏറ്റവും ഫലപ്രദമായ പ്രാർത്ഥന. തിരുശരീരരക്തം ഭക്ഷിക്കുന്നതിലും പാനംചെയ്യുന്നതിലും ആത്മീയമായി അവരെ പങ്കുകൊള്ളിക്കാം. പാപാവസ്ഥയിൽ ജീവിച്ച് പാപമോചനം പ്രാപിക്കാതെ മരിച്ചുപോയിട്ടുള്ള നമ്മുടെ പൂർവ്വീകരുടെ പാപങ്ങൾ ഏററുപറയാം. (നെഹെ.9:2, ജറെ14:20, വിലാ. 5:7, ബാറൂ.3:4, ദാനി.9:8).

ജ്ഞാനസ്നാനം സ്വീകരിക്കാതെ മരിച്ചുപോയ തന്റെ പ്രിയപ്പെട്ടവർക്കുവേണ്ടി, ജീവിച്ചിരിക്കുന്നവർ ജ്ഞാനസ്നാനം സ്വീകരിക്കുന്നതിനെപ്പറ്റി പൗലോസ്ശ്ലീഹ 1കോറി. 15:29-ൽ പറയുന്നു. അതിനാൽ ജ്ഞാനസ്നാനം സ്വീകരിക്കാതെ മരിച്ചുപോയിട്ടുള്ള പൂർവ്വീകരുണ്ടെങ്കിൽ അവരെയും അബോർഷനിലും മറ്റും മരിച്ചുപോയ കുഞ്ഞുങ്ങളെയും മുന്നിൽ കണ്ടുകൊണ്ട് ജ്ഞാനസ്നാനം നൽകുന്നത് ഉചിതമാണ്. ഇത് ഏതൊരു വിശ്വാസിക്കും വീട്ടു മാമ്മോദീസ നൽകുന്ന രീതിയിൽ ചെയ്യാവുന്നതാണ്. മരിച്ചുപോയവർക്കുവേണ്ടി

ജ്ഞാനസ്നാനം സ്വീകരിക്കാമെങ്കിൽ അവർക്കുവേണ്ടി കുമ്പസാരിക്കാനും സാധിക്കും. നമ്മുടെ പൂർവ്വീകർ പാപമോചനം പ്രാപിക്കാതെ മരിച്ചുപോയിട്ടുള്ളതായി കരുതുന്നെങ്കിൽ ആ പാപങ്ങൾ ഏറ്റു പറഞ്ഞ് കുമ്പസാരിക്കുന്നത് നല്ലതാണ്. വ്യക്തമായി പാപങ്ങൾ അറിയില്ലെങ്കിൽ ഇപ്പോൾ നമ്മെ നിരന്തരമായി സ്വാധീനിക്കുന്ന പാപങ്ങൾ ഏറ്റു പറയുക. അതിന് ബോധ്യമുള്ള പുരോഹിതരുടെ അടുത്തായിരിക്കണം എന്നുമാത്രം. പൂർവ്വീകരുടെ പാപങ്ങൾ പൊറുക്കുവാൻ കരുണയുണ്ടാകണമേ എന്ന് തിരുസന്നിധിയിൽ പ്രാർത്ഥിക്കുകയും യാചിക്കുകയും ചെയ്യാം. അതോടൊപ്പം പുർവ്വീകരുടെ കടങ്ങൾ വീടാൻ ദാനധർമ്മങ്ങൾ, ഉപവാസം, പ്രായ്ശ്ചിത്തം മുതലായ പാപപരിഹാര പ്രവൃത്തികൾ ചെയ്യുകയും ചെയ്യുമ്പോൾ കാരുണ്യവാനായ ദൈവം തന്റെ കാരുണ്യാതിരേകത്താൽ അവരുടെ പാപങ്ങൾ ക്ഷമിക്കും. ഇപ്രകാരം ആ പാപങ്ങളിലൂടെ കടന്നുവന്നിട്ടുള്ള കടങ്ങൾ വീടുകയും ആ ആത്മാക്കൾ രക്ഷയുടെ അനുഭവത്തിലേക്ക് കടന്നുപോകുകയും ആ പാപങ്ങളിലൂടെ വന്നിട്ടുള്ള ശാപങ്ങളിൽ നിന്ന് തലമുറകൾ മോചിതരായി നാം അനുഗ്രഹിക്കപ്പെടുകയും ചെയ്യും.

തിരുവചനത്തിൽ മക്കബായരുടെ പുസ്തകത്തിലുള്ളതു കൂടാതെ അനേകയിടങ്ങളിൽ മരിച്ചവർക്കുവേണ്ടി പ്രാർത്ഥിക്കാൻ ആഹ്വാനം നൽകുന്ന ഭാഗങ്ങളുണ്ട്. "*കർത്താവിന്റെ മഹത്തും ഭീതിജനകവുമായ ദിവസം വരുന്നതിനുമുമ്പ് പ്രവാചകനായ ഏലിയായെ ഞാൻ നിങ്ങളുടെ അടുത്തേക്ക് അയക്കും. ഞാൻ വന്നു ദേശത്തെ ശാപംകൊണ്ടു നശിപ്പിക്കാതിരിക്കേണ്ടതിന് അവൻ പിതാക്കന്മാരുടെ ഹൃദയം മക്കളിലേക്കും മക്കളുടെ ഹൃദയം പിതാക്കന്മാരിലേക്കും തിരിക്കും*" (മലാക്കി.4:5,6). അതുകൊണ്ടാണ് റോമ.8:19-21-ൽ പറയുന്നത്; "*സൃഷ്ടപ്രപഞ്ചം ദൈവമക്കളുടെ വെളിപ്പെടുത്തലിനെ ആകാംക്ഷയോടെ കാത്തിരിക്കുന്നു. അതു വ്യർത്ഥതയ്ക്ക് അടിമപ്പെട്ടിരിക്കുന്നു; സ്വന്തം ഇഷ്ടത്താലല്ല, പ്രത്യാശകൊടുത്ത് അതിനെ അധീനമാക്കിയവന്റെ അഭീഷ്ടപ്രകാരം. സൃഷ്ടി ജീർണ്ണതയുടെ അടിമത്തത്തിൽനിന്നു മോചിതമാകുകയും ദൈവമക്കളുടെ സ്വാതന്ത്ര്യം പ്രാപിക്കുകയും ചെയ്യും.*" എന്തുകൊണ്ടെന്നാൽ "*സർവ്വശക്തൻ ക്രോധത്താൽ പുറംതള്ളിയതിനെ പരമോന്നതനായ അവിടുന്ന് ജനത്തോട് അനുരഞ്ജനപ്പെട്ടപ്പോൾ അതിന്റെ സർവ്വ മഹത്വത്തിലും പുനഃസ്ഥാപിച്ചു*" (2മക്ക.5:20).

*"**പണിയുവിൻ, വഴിയൊരുക്കുവിൻ, എന്റെ ജന ത്തിന്റെ മാർഗ്ഗത്തിൽ നിന്നു പ്രതിബന്ധങ്ങൾ നീക്കിക്കള യുവിൻ എന്ന് ആഹ്വാനം ഉയരും.** അത്യുന്നതനും മഹത്വ പൂർണ്ണനുമായവൻ, അനന്തതയിൽ വസിക്കുന്ന പരിശുദ്ധൻ എന്ന നാമം വഹിക്കുന്നവൻ, അരുളിച്ചെയ്യുന്നു: ഞാൻ ഉന്നത മായ വിശുദ്ധ സ്ഥലത്തു വസിക്കുന്നു. അനുതാപികളുടെ ഹൃദയത്തെയും വിനിതരുടെ ആത്മാവിനെയും നവീകരിക്കാൻ ഞാൻ അവരോടു കൂടെവസിക്കുന്നു. ഞാൻ എന്നേക്കും കുറ്റം ആരോപിക്കുകയോ കോപിക്കുകയോ ഇല്ല; കാരണം എന്നിൽ നിന്നാണ്, ജീവൻ പുറപ്പെടുന്നത്. ഞാനാണ് ജീവശ്വാസം നൽകിയത്. അവന്റെ ദുഷ്ടമായ അത്യാഗ്രഹം നിമിത്തം ഞാൻ കോപിച്ചു. എന്റെ കോപത്തിൽ ഞാൻ അവനെ ശിക്ഷിക്കുക യും അവനിൽനിന്ന് മുഖം തിരിക്കുകയും ചെയ്തു. എന്നിട്ടും അവൻ തന്നിഷ്ടം കാട്ടി, പിഴച്ച വഴി തുടർന്നു. ഞാൻ അവന്റെ വഴികൾ കണ്ടു. എങ്കിലും ഞാൻ അവനെ സുഖപ്പെടുത്തും; അവനെ കൊണ്ടുപോയി ആശ്വസിപ്പിക്കും; **അവനെ പ്രതി വിലപിച്ചവരുടെ** അധരങ്ങളിൽ നിന്ന് കീർത്തനങ്ങൾ ഉയരാൻ ഇടവരുത്തും*"(ഏശയ്യാ.57:14-18). അതായത് മറ്റുള്ളവരുടെ പ്രാർത്ഥനയുടെ ഫലമായി കർത്താവ് കരുണ വർഷിച്ച് **ജീവ ന്റെ പുസ്തകത്തിൽ** പേരുള്ളവരെയെല്ലാം രക്ഷപ്പെടുത്തുമെന്ന്. വീണ്ടും പറയുന്നു: "*ഞാൻ അവരെ പിഴുതെറിയാനും ഇടിച്ചു തകർക്കാനും നശിപ്പിക്കാനും തകിടം മറിക്കാനും ശ്രദ്ധിച്ചതു പോലെ അവരെ പണിതുയർത്താനും നട്ടുവളർത്താനും ശ്രദ്ധിക്കും എന്നു കർത്താവ് അരുളിച്ചെയ്യുന്നു*"(ജറെ.31:28).

മറ്റുള്ളവരുടെ പ്രാർത്ഥനയുടെ ഫലമായി ശുദ്ധീകരണ ത്തിലൂടെ കഷ്ടിച്ച് നിത്യശിക്ഷയിൽനിന്ന് രക്ഷപ്പെട്ട് സ്വർഗ്ഗരാ ജ്യത്തിൽ എത്തിപ്പെടാൻ സാധിച്ചേക്കാമെങ്കിലും സ്വർഗ്ഗത്തിൽ അനേക വാസസ്ഥലങ്ങളുണ്ട് എന്ന കാര്യം വിസ്മരിക്കരുത്. "*എന്റെ പിതാവിന്റെ ഭവനത്തിൽ അനേകം വാസസ്ഥലങ്ങളുണ്ട്*" (യോഹ.14:2). എന്നു മാത്രമല്ല ഓരോരുത്തരുടെയും പ്രവർത്തി കൾക്കനുസരിച്ച് പ്രതിഫലം തരുവാനാണ് ഈശോ വരുന്നത്. "*മനുഷ്യപുത്രൻ സ്വപിതാവിന്റെ മഹത്വത്തിൽ തന്റെ ദൂതന്മാ രോടൊത്തു വരാനിരിക്കുന്നു. **അപ്പോൾ അവൻ ഓരോരുത്തർ ക്കും താന്താങ്ങളുടെ പ്രവൃത്തിക്കനുസരിച്ചു പ്രതിഫലം നൽകും***" (മത്താ.16:27). അതിനാൽ ഇഹലോകത്തിലെ ദൈവ

ത്തോടുള്ള വിശ്വസ്തതക്കനുസരിച്ചായിരിക്കും സ്വർഗ്ഗത്തിലുള്ള സ്ഥാനവും. സ്വർഗ്ഗത്തിൽ എല്ലാവരും തുല്യരല്ല എന്നു മനസ്സിലാക്കണം. അതാണ് ഈശോ നാണയത്തിന്റെ ഉപമയിലൂടെ വ്യക്തമാക്കുന്നത്. "*ഒരു പ്രഭു രാജപദവി സ്വീകരിച്ചു തിരിച്ചുവരാൻ വേണ്ടി ദൂരദേശത്തേക്കു പോയി. അവൻ ഭൃത്യന്മാരിൽ പത്തുപേരെ വിളിച്ച് പത്തു നാണയം അവരെ ഏൽപിച്ചുകൊണ്ടു പറഞ്ഞു: ഞാൻ തിരിച്ചുവരുന്നതുവരെ നിങ്ങൾ ഇതുകൊണ്ടു വ്യാപാരം ചെയ്യുവിൻ. അവന്റെ പൗരന്മാർ അവനെ വെറുത്തിരുന്നു. ഈ മനുഷ്യൻ ഞങ്ങളെ ഭരിക്കുവാൻ ഞങ്ങൾ ഇഷ്ടപ്പെടുന്നില്ല എന്ന നിവേദനവുമായി അവർ ഒരു പ്രതിനിധി സംഘത്തെ അവന്റെ പിന്നാലെ അയച്ചു. എന്നാൽ, അവൻ രാജപദവി സ്വീകരിച്ചു തിരിച്ചുവന്നു. താൻ പണം ഏൽപിച്ചിരുന്ന ഭൃത്യന്മാർ വ്യാപാരം ചെയ്ത് എന്തു സമ്പാദിച്ചുവെന്ന് അറിയുന്നതിന് അവരെ വിളിക്കാൻ അവൻ കൽപിച്ചു. ഒന്നാമൻ വന്നുപറഞ്ഞു: യജമാനനേ, നീ തന്ന നാണയം പത്തുകൂടി നേടിയിരിക്കുന്നു. അവൻ പറഞ്ഞു: കൊള്ളാം, നല്ലവനായ ഭൃത്യാ, ചെറിയകാര്യത്തിൽ വിശ്വസ്തനായിരുന്നതുകൊണ്ട്* ***പത്തു നഗരങ്ങളുടെ മേൽ നീ അധികാരിയായിരിക്കും***. *രണ്ടാമൻ വന്നു പറഞ്ഞു: യജമാനനേ, നീ തന്ന നാണയം അഞ്ചുകൂടി നേടിയിരിക്കുന്നു. യജമാനൻ അവനോടു പറഞ്ഞു:* ***അഞ്ചു നഗരങ്ങളുടെമേൽ നീ അധികാരിയായിരിക്കും***" (ലൂക്ക.19:12-19). ഇത് സ്ഥിരീകരിക്കുന്ന മറ്റൊരു വചനമാണ് കോറിന്തോസ് സഭക്കുള്ള ലേഖനത്തിലുള്ളത്. "*സ്വർഗ്ഗീയ ശരീരങ്ങളുണ്ട്; ഭൗമികശരീരങ്ങളുമുണ്ട്; സ്വർഗ്ഗീയ ശരീരങ്ങളുടെ തേജസ്സ് ഒന്ന്; ഭൗമിക ശരീരങ്ങളുടെ തേജസ്സ് മറ്റൊന്ന്. സൂര്യന്റെ തേജസ്സ് ഒന്ന്; ചന്ദ്രന്റേതു മറ്റൊന്ന്; നക്ഷത്രങ്ങളുടേതു വേറൊന്ന്. നക്ഷത്രങ്ങൾ തമ്മിലും തേജസ്സിനു വ്യത്യാസമുണ്ട്* " (1 കോറി.15:40,41). അതിനാൽ എങ്ങനെയെങ്കിലും സ്വർഗ്ഗത്തിൽ എത്തിച്ചേരുക എന്നതിനേക്കാൾ ശ്രേഷ്ടമായ സ്ഥാനം നേടുക എന്നുള്ളതായിരിക്കണം നമ്മുടെ ലക്ഷ്യം. വചനം പറയുന്നുണ്ടല്ലോ; "*മത്സരക്കളത്തിൽ എല്ലാ ഓട്ടക്കാരും ഓടുന്നെങ്കിലും സമ്മാനാർഹനാകുന്നത് ഒരുവൻ മാത്രമാണെന്നു നിങ്ങൾക്ക് അറിഞ്ഞുകൂടേ? ആകയാൽ, സമ്മാനം ലഭിക്കേണ്ടതിനായി നിങ്ങൾ ഓടുവിൻ*" (1 കോറിന്തോസ് 9:24).

ജീവന്റെ ഗ്രന്ഥത്തിൽ പേരെഴുതപ്പെടാത്തർ അവസാന വിധി ദിവസം അഗ്നിത്തടാകത്തിലേക്ക് എറിയപ്പെടുമെന്ന് വെളി.

20:15-ൽ പറയുന്നു. ഇവിടെ ജീവന്റെ പുസ്തകം എന്നാൽ എന്താണെന്ന് മനസ്സിലാക്കേണ്ടതാവശ്യമാണ്. സങ്കീർത്തകൻ പറയുന്നുണ്ടല്ലോ "*അവിടുന്നാണ് എൻെറ അന്തരംഗത്തിനു രൂപം നൽകിയത്; എൻെറ അമ്മയുടെ ഉദരത്തിൽ അവിടുന്ന് എന്നെ മെനഞ്ഞു. ഞാൻ അങ്ങയെ സ്തുതിക്കുന്നു; എന്തെന്നാൽ, അങ്ങ് എന്നെ വിസ്മയനീയമായി സൃഷ്ടിച്ചു; അവിടുത്തെ സൃഷ്ടികൾ അത്ഭുതകരമാണ്. എനിക്കതു നന്നായി അറിയാം. ഞാൻ നിഗൂഢതയിൽ ഉരുവാക്കപ്പെടുകയും ഭൂമിയുടെ അധോഭാഗങ്ങളിൽ വച്ചു സൂക്ഷ്മതയോടെ സൃഷ്ടിക്കപ്പെടുകയും ചെയ്തപ്പോൾ, എന്റെ രൂപം അങ്ങേക്ക് അജ്ഞാതമായിരുന്നില്ല. എനിക്കു രൂപം ലഭിക്കുന്നതിനുമുമ്പുതന്നെ, അവിടുത്തെ കണ്ണുകൾ എന്നെ കണ്ടു; എനിക്കു നിശ്ചയിക്കപ്പെട്ടിട്ടുള്ള നാളുകൾ ഉണ്ടാകുന്നതിനു മുമ്പുതന്നെ,* ***അങ്ങയുടെ പുസ്തകത്തിൽ അവ എഴുതപ്പെട്ടു***" (139:13-16).

ലോകസ്ഥാപനം മുതൽ ജീവന്റെ ഗ്രന്ഥത്തിൽ പേരെഴുതപ്പെടാത്തവരായി ചിലർ ഭൂമിയിലുണ്ടെന്നു വെളിപാട് 13:8-ലും ജീവന്റെ ഗ്രന്ഥത്തിൽ പേരുള്ളവരിൽ തന്നെ ചിലരുടെ പേരുകൾ മായിച്ചു കളയുമെന്നു വെളിപാട് 3:5-ലും പുറപ്പാടു പുസ്തകം 32:33-ലും പറയുന്നതിനാൽ ജീവന്റെ ഗ്രന്ഥം എന്നാൽ സ്വർഗ്ഗീയ പ്രവേശനത്തിന് യോഗ്യരായവരുടെ പേര് എഴുതപ്പെട്ട ഗ്രന്ഥം എന്നതിനേക്കാളുപരി ദൈവം സൃഷ്ടിച്ചവരുടെ പേര് എഴുതപ്പെട്ട ഗ്രന്ഥം എന്നല്ലെ മനസ്സിലാക്കേണ്ടത്? അതിനാൽ ഭൂമിയിലുള്ള എല്ലാവരും രക്ഷിക്കപ്പെടുമെന്ന് പറയാനാകില്ല.

"*എന്നാൽ, യജമാനൻ കാര്യസ്ഥത എന്നിൽനിന്ന് എടുത്തുകളയുമ്പോൾ ആളുകൾ തങ്ങളുടെ വീടുകളിൽ എന്നെ സ്വീകരിക്കേണ്ടതിന് എന്തു ചെയ്യണമെന്ന് എനിക്കറിയാം. യജമാനനിൽ നിന്നു കടംവാങ്ങിയവർ ഓരോരുത്തരെ അവൻ വിളിച്ചു. ഒന്നാമനോട് അവൻ ചോദിച്ചു: നീ എൻെറ യജമാനന് എന്തു കൊടുക്കാനുണ്ട്? അവൻ പറഞ്ഞു: നൂറു ബത്ത് എണ്ണ. അവൻ പറഞ്ഞു: ഇതാ, നിൻെറ പ്രമാണം, എടുത്ത് അമ്പതു ബത്ത് എന്നു തിരുത്തിയെഴുതുക. അനന്തരം അവൻ മറ്റൊരുവനോടു ചോദിച്ചു: നീ എന്തു കടപ്പെട്ടിരിക്കുന്നു? അവൻ പറഞ്ഞു: നൂറു കോർ ഗോതമ്പ്. അവൻ പറഞ്ഞു: നിൻെറ പ്രമാണം എടുത്ത് എൺപതു കോർ എന്നു തിരുത്തിയെഴുതുക.* ***കൗശലപൂർവ്വം***

*പ്രവർത്തിച്ചതിനാൽ നീതിരഹിതനായ കാര്യസ്ഥനെ യജ മാനൻ പ്രശംസിച്ചു.* എന്തെന്നാൽ, ***ഈ യുഗത്തിന്റെ മക്കൾ*** *തങ്ങളുടെ തലമുറയിൽ* ***വെളിച്ചത്തിന്റെ മക്കളെക്കാൾ*** *ബുദ്ധി ശാലികളാണ്. ഞാൻ നിങ്ങളോടു പറയുന്നു. അധാർമ്മിക സമ്പ ത്തുകൊണ്ട് നിങ്ങൾക്കായി സ്നേഹിതരെ സമ്പാദിച്ചുകൊള്ളു വിൻ.* ***അതു നിങ്ങളെ കൈവെടിയുമ്പോൾ*** *അവർ നിങ്ങളെ* ***നിത്യ കൂടാരങ്ങളിൽ*** *സ്വീകരിക്കും.*" ലൂക്കായുടെ സുവിശേഷം 16–ാം അദ്ധ്യായത്തിലെ അവിശ്വസ്തനായ കാര്യസ്ഥന്റെ ഈ ഉപമ യുടെ അർത്ഥം എന്തെന്നു നമുക്ക് പരിശോധിക്കാം.

ഈ ഉപമയിലെ കാര്യസ്ഥർ നമ്മുടെ ജീവിതരീതിക്കായി ദൈവം മുൻകൂട്ടി തയ്യാറാക്കിയ നല്ല പ്രവൃത്തികൾ ചെയ്യാൻ ഭരമേൽപിക്കപ്പെട്ടവരയായ നാം ഓരോരുത്തരുമാണ്. (എഫേ സോസ് 2:10). കടക്കാർ ശുദ്ധീകരണസ്ഥലത്തെ ആത്മാക്കളെ പ്രതിനിധീകരിക്കുന്നു, കാര്യസ്ഥത നീക്കം ചെയ്യുന്നത് നമ്മുടെ ഇഹലോക ജീവിതാവസാനത്തെ സൂചിപ്പിക്കുന്നു. ഉടമയ്ക്ക് നഷ്ടമുണ്ടാക്കുന്ന തരത്തിൽ കാര്യസ്ഥൻ കണക്കുകളിൽ കൃത്രിമം കാണിച്ചിരുന്നെങ്കിൽ, കാര്യസ്ഥന്റെ പ്രവർത്തികളെ ഉടമസ്ഥൻ അഭിനന്ദിക്കുമായിരുന്നില്ല. അധാർമ്മിക സമ്പത്ത് ഭൗമിക ജീവിതത്തിന്റെ ക്ഷണികമായ സ്വഭാവത്തെ സൂചിപ്പി ക്കുന്നു. ചുരുക്കത്തിൽ നമ്മൾ ഭൂമിയിലായിരിക്കുമ്പോൾ പരേ തരായ ആത്മാക്കളുടെ കടങ്ങൾ തീർക്കുകയാണെങ്കിൽ സ്വർ ഗ്ഗത്തിൽ എത്താൻ അവർ നമ്മെ സഹായിക്കും. സ്വർഗ്ഗത്തിലെ ത്തിചേരാനുള്ള ഒരു എളുപ്പവഴിയാണ് മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥനയും ധാനധർമ്മങ്ങളും എന്നാണ് അർത്ഥമാക്കുന്നത്.

മത്തായിയുടെ സുവിശേഷം 6–ാം അദ്ധ്യായത്തിൽ 19, 20 വചനങ്ങളിൽ യഥാർത്ഥ നിക്ഷേപത്തെപ്പറ്റി ഈശോ പറയു ന്നതും ഇതാണ്. "*ഭൂമിയിൽ നിക്ഷേപം കരുതിവയ്ക്കരുത്. തുരുമ്പും കീടങ്ങളും അവ നശിപ്പിക്കും; കള്ളന്മാർ തുരന്നു മോഷ്ടിക്കും. എന്നാൽ, സ്വർഗ്ഗത്തിൽ നിങ്ങൾക്കായി നിക്ഷേ പങ്ങൾ കരുതിവയ്ക്കുക. അവിടെ തുരുമ്പും കീടങ്ങളും അവ നശിപ്പിക്കുകയില്ല; കള്ളന്മാർ മോഷ്ടിക്കുകയില്ല.*" നമുക്കും മറ്റുള്ളവർക്കും ഭാവിയിൽ ഉപയോഗപ്രദമായ വിധത്തിൽ വ്യയം ചെയ്യുന്നതാണ് നിക്ഷേപം. സ്വർഗ്ഗീയ പ്രവേശനത്തിനു വേണ്ടി നാം ചെയ്യുന്ന ഭക്ത്യാഭ്യാസങ്ങളെ സ്വർഗ്ഗത്തിലെ നി ക്ഷേപമായി കാണാനാകില്ല. നമ്മുടെ സ്വർഗ്ഗീയ പ്രവേശനത്തിന്

അത് കാരണമാകും. ഈ ഭൂമിയിലായിരിക്കുമ്പോൾ നാം നേടുന്ന ജീവിച്ചിരിക്കുന്നവരും മരിച്ചുപോയവരുമായ ആത്മാക്കളാണ് സ്വർഗ്ഗത്തിലെ യഥാർത്ഥ നിക്ഷേപം.

മരിച്ചവർക്കുവേണ്ടി പ്രാർത്ഥിക്കേണ്ടതിന്റെ ആവശ്യകത ഈശോ തന്നെ ഊന്നിപറയുന്ന മറ്റൊരു വചനാണ് ലൂക്കായുടെ സുവിശേഷത്തിലുള്ളത്. "***ലോകാരംഭം** മുതൽ ചൊരിയപ്പെട്ടിട്ടുള്ള സകല പ്രവാചകന്മാരുടെയും രക്തത്തിന് – ആബേൽ മുതൽ, ബലിപീഠത്തിനും വിശുദ്ധ സ്ഥലത്തിനും മധ്യേവച്ചു കൊല്ലപ്പെട്ട സഖറിയാ വരെയുള്ളവരുടെ രക്തത്തിന് – ഈ തലമുറ ഉത്തരം പറയേണ്ടി വരും. അതേ, ഞാൻ പറയുന്നു, ഈ തലമുറയോട് അത് ആവശ്യപ്പെടും*" (ലൂക്ക. 11:50,51). പഴയ നിയമ പുസ്തകങ്ങളിൽ പൂർവ്വീകരുടെ പാപങ്ങൾ മൂലം മൂന്നും നാലും തലമുറവരെ ശിക്ഷിക്കപ്പെടാമെന്നു പറയുമ്പോൾ ഈശോ പറയുന്നത് ലോകാരംഭം മുതലുള്ളവക്ക് ഈ തലമുറ ഉത്തരം പറയേണ്ടി വരുമെന്നാണ്. മുൻ തലമുറകൾ ചെയ്തുപോയ തെറ്റുകൾക്ക് ഈ തലമുറ ഉത്തരം കൊടുക്കേണ്ടതിനാൽ അവർക്കുവേണ്ടി പ്രാർത്ഥനകളും പരിഹാര പ്രവർത്തികളും ചെയ്തുകൊണ്ട് അവരുടെ കടങ്ങൾ വീട്ടി അവരെ മോചിപ്പിക്കുവാനുള്ള ഈശോയുടെ ആഹ്വാനം അവഗണിക്കുന്നത് ആത്മഹത്യാപരമായിരിക്കും.

"*ശക്തൻ ആയുധധാരിയായി തന്റെ കൊട്ടാരത്തിനു കാവൽ നിൽക്കുമ്പോൾ അവന്റെ വസ്തുക്കൾ സുരക്ഷിതമാണ്. എന്നാൽ, കൂടുതൽ ശക്തനായ ഒരുവൻ അവനെ ആക്രമിച്ചു കീഴ്പ്പെടുത്തിയാൽ അവൻ ആശ്രയിച്ചിരുന്ന ആയുധങ്ങൾ മറ്റവൻ അപഹരിക്കുകയും കൊള്ളമുതൽ ഭാഗിച്ചെടുക്കുകയും ചെയ്യും. **എന്നോടുകൂടെയല്ലാത്തവൻ എനിക്ക് എതിരാണ്. എന്നോടുകൂടെ ശേഖരിക്കാത്തവൻ ചിതറിച്ചു കളയുന്നു***"(ലൂക്ക.11:21-23).

കർത്താവ് ജറെമിയായോട് പറഞ്ഞതുപോലെ ദൈവത്തിന് ഓരോ മനുഷ്യരെക്കുറിച്ചും വ്യക്തമായ പദ്ധതിയുണ്ട്. ആ പദ്ധതി പൂർത്തീകരിക്കുവാൻ വേണ്ടിയാണ് ദൈവം നമ്മെ സൃഷ്ടിച്ചിരിക്കുന്നത്. എഫേസോസുകാർക്കുള്ള ലേഖനത്തിൽ പറയുന്നു: "*നാം ദൈവത്തിന്റെ കരവേലയാണ്; നാം ചെയ്യാൻ വേണ്ടി ദൈവം മുൻകൂട്ടി ഒരുക്കിയ പ്രവർത്തികൾക്കായി*

*യേശുക്രിസ്തുവിൽ സൃഷ്ടിക്കപ്പെട്ടവരാണ്"* (2:10). അതുകൊണ്ടാണ് എന്നോട് കൂടെ ശേഖരിക്കാത്തവൻ എനിക്ക് എതിരാണ് എന്ന് പറയുന്നത്.

ആയുധധാരിയായി തന്റെ കൊട്ടാരത്തിനു കാവൽ നിന്നിരുന്ന സാത്താനെ കുരിശുമരണത്തിലൂടെ ശക്തനായ ഈശോ പരാജയപ്പെടുത്തി നരകകവാടങ്ങൾ തകർത്തു. യേശുവിന്റെ രണ്ടാമത്തെ ആഗമനത്തിൽ പാതാളനരകം അടച്ച് മുദ്ര വെക്കുന്നതുവരെ അത് തുറന്നിരിക്കുന്നതിനാൽ, ജീവിച്ചിരിക്കുന്നവരുടെ പ്രാർത്ഥനകൊണ്ട് ശിക്ഷിക്കപ്പെട്ട ആത്മാക്കളെ മോചിപ്പിക്കുവാൻ സാധിക്കും. നരക കവാടങ്ങൾ സഭയ്ക്കെതിരെ പ്രബലപ്പെടുകയില്ല എന്നതുകൊണ്ട് അതാണ് അത്ഥമാക്കുന്നത്. കുരിശുമരണത്തിലൂടെ ഈശോ ആരംഭിച്ച രക്ഷാകര ദൗത്യത്തിൽ പങ്കുചേരാനുള്ള സഭയോടുള്ള ആഹ്വാനമാണ് ഇതിലൂടെ നൽകുന്നത്. അതിനാൽ കത്തോലിക്കാ സഭയുടെ അഭിവാജ്യ ഘടകങ്ങളായ വിജയസഭയ്ക്കും സമരസഭയ്ക്കും സഹനസഭയെ സഹായിക്കേണ്ട ഉത്തരവാദിത്വം ഉണ്ട്.

*"ആത്മാവോടുകൂടെച്ചെന്ന് അവൻ ബന്ധനസ്ഥരായ ആത്മാക്കളോട് സുവിശേഷം പ്രസംഗിച്ചു. അവരാകട്ടെ നോഹിന്റെ കാലത്ത് പെട്ടകം പണിയപ്പെട്ടപ്പോൾ ക്ഷമാപൂർവ്വം കാത്തിരുന്ന ദൈവത്തെ അനുസരിക്കാത്തവരായിരുന്നു"*(1പത്രോ.3: 19,20). ഇപ്രകാരം സുവിശേഷത്തിൽ വിശ്വസിച്ചവരെയല്ലേ ഉയർത്തെഴുന്നേറ്റപ്പോൾ കൂടെ കൊണ്ടുപോയത്? *"അവൻ ഉന്നതങ്ങളിലേക്ക് ആരോഹണം ചെയ്തപ്പോൾ അസംഖ്യം തടവുകാരെ കൂടെ കൊണ്ടുപോയി "*(എഫേ.4:8). *"സത്യം സത്യമായി ഞാൻ നിങ്ങളോടു പറയുന്നു, **എന്നിൽ വിശ്വസിക്കുന്നവനും ഞാൻ ചെയ്യുന്ന പ്രവൃത്തികൾ ചെയ്യും.** ഞാൻ പിതാവിൻെറ അടുത്തേക്കു പോകുന്നതുകൊണ്ട് ഇവയെക്കാൾ വലിയവയും അവൻ ചെയ്യും"*(യോഹ.14:12).

ദൈവം അബ്രാഹത്തിനു കൊടുത്ത വാഗ്ദാനത്തിന്റെ പൂർത്തീകരണമാണ് ഇവിടെ സംഭവിക്കുന്നത്. *"കർത്താവ് അരുളിച്ചെയ്യുന്നു, നീ നിന്റെ ഏകപുത്രനെപ്പോലും എനിക്കു തരാൻ മടിക്കായ്കകൊണ്ടു ഞാൻ ശപഥം ചെയ്യുന്നു: ഞാൻ നിന്നെ സമൃദ്ധമായി അനുഗ്രഹിക്കും. നിന്റെ സന്തതികളെ ആകാശത്തിലെ നക്ഷത്രങ്ങൾ പോലെയും കടൽത്തീരത്തിലെ*

*മണൽത്തരിപോലെയും ഞാൻ വർദ്ധിപ്പിക്കും. **ശത്രുവിന്റെ** നഗരകവാടങ്ങൾ **അവർ** പിടിച്ചെടുക്കും. നീ എന്റെ വാക്ക് അനുസരിച്ചതുകൊണ്ടു നിന്റെ **സന്തതിയിലൂടെ** ലോകത്തിലെ ജനതകളെല്ലാം അനുഗ്രഹിക്കപ്പെടും"* (ഉൽപത്തി. 22:16–18). ഇവിടെ പറയുന്ന **ശത്രു** സാത്താനും **സന്തതി** യേശുക്രിസ്തുവുമാണ്.

*"ഒരാൾ അവനെ സമീപിച്ചു ചോദിച്ചു: ഗുരോ, **നിത്യജീവൻ പ്രാപിക്കാൻ ഞാൻ എന്തു നന്മയാണു പ്രവർത്തിക്കേണ്ടത്?** അവൻ പറഞ്ഞു: നന്മയെപ്പറ്റി നീ എന്നോടു ചോദിക്കുന്നതെന്തിന്? നല്ലവൻ ഒരുവൻ മാത്രം. ജീവനിൽ പ്രവേശിക്കാൻ അഭിലഷിക്കുന്നെങ്കിൽ പ്രമാണങ്ങൾ അനുസരിക്കുക. അവൻ ചോദിച്ചു: ഏതെല്ലാം? യേശു പ്രതിവചിച്ചു: കൊല്ലരുത്, വ്യഭിചാരം ചെയ്യരുത്, മോഷ്ടിക്കരുത്, കള്ളസാക്ഷ്യം നൽകരുത്. പിതാവിനെയും മാതാവിനെയും ബഹുമാനിക്കുക, **നിന്നെപ്പോലെ നിന്റെ അയൽക്കാരനെ സ്നേഹിക്കുക** "*(മത്താ.19: 16–20). *"ആരെങ്കിലും നിയമം മുഴുവൻ അനുസരിക്കുകയും ഒന്നിൽ മാത്രം വീഴ്ചവരുത്തുകയും ചെയ്താൽ അവൻ എല്ലാത്തിലും വീഴ്ചവരുത്തിയിരിക്കുന്നു"* (യാക്കോ.2:10). ധനവാന്റെയും ലാസറിന്റെയും ഉപമയിലൂടെ ഈശോ നൽകുന്ന സന്ദേശം ഇതാണ്. വേറെ ഏതെങ്കിലും തെറ്റ് ധനവാൻ ചെയ്തതായി ഉപമയിൽ പറയുന്നില്ല. ക്ഷണികമായ ഇഹലോക ജീവിതത്തിൽ സഹോദരനെ സഹായിക്കാത്തതിന്റെ പേരിൽ ശിക്ഷിക്കപ്പെട്ടുവെങ്കിൽ സ്വയം സഹായിക്കാനാവാതെ കഠിന പീഢനങ്ങൾക്ക് വിധേയരായിക്കഴിയുന്ന ആത്മാക്കളെ സഹായിക്കാതിരിക്കുന്നവരെ കാത്തിരിക്കുന്ന ശിക്ഷ എന്തായിരിക്കും? അന്ത്യവിധിയിൽ ഈശോ പറയുന്ന വാക്കുകൾ ശ്രദ്ധിക്കുക. *"അനന്തരം അവൻ തന്റെ ഇടത്തു ഭാഗത്തുള്ളവരോടു പറയും: ശപിക്കപ്പെട്ടവരേ, നിങ്ങൾ എന്നിൽ നിന്നകന്ന് പിശാചിനും അവന്റെ ദൂതന്മാർക്കുമായി സജ്ജമാക്കിയിരിക്കുന്ന നിത്യാഗ്നിയിലേക്കു പോകുവിൻ. എനിക്കു വിശന്നു; നിങ്ങൾ ആഹാരം തന്നില്ല. എനിക്കു ദാഹിച്ചു; നിങ്ങൾ കുടിക്കാൻ തന്നില്ല. ഞാൻ **പരദേശിയായിരുന്നു;** നിങ്ങൾ എന്നെ സ്വീകരിച്ചില്ല. ഞാൻ നഗ്നനായിരുന്നു; നിങ്ങൾ എന്നെ ഉടുപ്പിച്ചില്ല. രോഗാവസ്ഥയിലും **കാരാഗൃഹത്തിലും** ആയിരുന്നു; നിങ്ങൾ എന്നെ സന്ദർശിച്ചില്ല"* (മത്തായി. 25:41–43). *'ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങളും പരസ്പരം സ്നേഹിക്കുവിൻ'* എന്നു പഠി

പ്പിച്ച ഈശോ സാമൂഹിക പരിഷ്കർത്താവ് എന്നതിനല്ല സാത്താന്റെ അടിമത്വത്തിൽ നിന്ന് മനുഷ്യകുലത്തെ മോചിപ്പിക്കാനായിരുന്നു സ്വയം ബലിയായി തീർന്നതെന്ന വസ്തുത മറക്കരുത്. അതാണ് ഈശോ നമ്മളിൽ നിന്ന് ആഗ്രഹിക്കുന്നത്.

*"അപ്പോൾ മുതൽ യേശു, തനിക്കു ജറുസലെമിലേക്കു പോകേണ്ടിയിരിക്കുന്നുവെന്നും ശ്രേഷ്ഠന്മാരിൽനിന്നും പ്രധാനപുരോഹിതന്മാരിൽനിന്നും നിയമജ്ഞരിൽനിന്നും വളരെയേറെ സഹിക്കേണ്ടിവരുമെന്നും താൻ വധിക്കപ്പെടുമെന്നും എന്നാൽ മൂന്നാം ദിവസം ഉയിർപ്പിക്കപ്പെടുമെന്നും ശിഷ്യന്മാരെ അറിയിച്ചുതുടങ്ങി. പത്രോസ് അവനെ മാറ്റി നിറുത്തി തടസ്സം പറയാൻ തുടങ്ങി: ദൈവം കനിയട്ടെ! കർത്താവേ, ഇതൊരിക്കലും നിനക്കു സംഭവിക്കാതിരിക്കട്ടെ. യേശു തിരിഞ്ഞ് പത്രോസിനോടു പറഞ്ഞു:* ***സാത്താനേ, എന്റെ മുമ്പിൽ നിന്നു പോകൂ, നീ എനിക്കു പ്രതിബന്ധമാണ്.*** *നിന്റെ ചിന്ത ദൈവികമല്ല, മാനുഷികമാണ്. യേശു ശിഷ്യന്മാരോട് അരുളിച്ചെയ്തു:* ***ആരെങ്കിലും എന്നെ അനുഗമിക്കാൻ ആഗ്രഹിക്കുന്നെങ്കിൽ അവൻ തന്നെത്തന്നെ പരിത്യജിച്ച് തന്റെ കുരിശുമെടുത്ത് എന്നെ അനുഗമിക്കട്ടെ. സ്വന്തം ജീവൻ രക്ഷിക്കുവാൻ ആഗ്രഹിക്കുന്നവൻ അതു നഷ്ടപ്പെടുത്തും; എന്നാൽ, ആരെങ്കിലും എനിക്കുവേണ്ടി സ്വജീവൻ നഷ്ടപ്പെടുത്തിയാൽ അവൻ അതു കണ്ടെത്തും***"(മത്തായി 16:21-25). സഹനങ്ങളിൽനിന്ന് ഒഴിഞ്ഞുമാറാൻ ആവശ്യപ്പെട്ടതിന് അതിശക്തമായ ഭാഷയിൽ ഈശോയിൽനിന്ന് ശകാരം ഏറ്റുവാങ്ങിയ പത്രോസ് സത്യം തിരിച്ചറിഞ്ഞപ്പോൾ സഹനങ്ങൾ സന്തോഷത്തോടെ സ്വീകരിക്കാൻ ആവശ്യപ്പെടുന്ന വചനങ്ങളാണ് നാം തുടർന്ന് കാണുന്നത്. സത്യം നമ്മെ സ്വതന്ത്രമാക്കും എന്നതിന് തെളിവാണിത്.

*"അന്യായമായി പീഡിപ്പിക്കപ്പെടുമ്പോൾ, ദൈവചിന്തയോടെ വേദനകൾ ക്ഷമാപൂർവ്വം സഹിച്ചാൽ അത് അനുഗ്രഹകാരണമാകും. തെറ്റു ചെയ്തിട്ട് അടിക്കപ്പെടുമ്പോൾ ക്ഷമയോടെ സഹിച്ചാൽ നിങ്ങൾക്ക് എന്തു മഹത്വമാണുള്ളത്? നിങ്ങൾ നന്മ ചെയ്തിട്ടു പീഡകൾ സഹിക്കേണ്ടിവന്നാൽ, അതു ദൈവസന്നിധിയിൽ പ്രീതികരമാണ്.* ***ഇതിനായിട്ടാണു നിങ്ങൾ വിളിക്കപ്പെട്ടിരിക്കുന്നത്.*** *എന്തെന്നാൽ, ക്രിസ്തു നിങ്ങൾക്കുവേണ്ടി സഹിക്കുകയും* ***നിങ്ങൾ അനുകരിക്കു***

*ന്നതിനു വേണ്ടി നിങ്ങൾക്കു മാതൃക നൽകുകയും ചെയ്തിരിക്കുന്നു*"(1പത്രോ.2:19-21).

റോമ.15:1-ൽ പറയുന്നുണ്ടല്ലോ; "*ബലമുള്ളവരായ നാം ദുർബലരുടെ പോരായ്മകൾ സഹിക്കുകയാണു വേണ്ടത്, നമ്മെത്തന്നെ പ്രീതിപ്പെടുത്തുകയല്ല.*" അതായത് ക്രിസ്തുവിന്റെ സഭയിലെ അംഗങ്ങളായ നാം ഓരോരുത്തരും ഏക ശരീരം പോലെയാണ്. അതുകൊണ്ട് പരസ്പരം ഭാരങ്ങൾ പങ്കെടുവാൻ ബാധ്യസ്ഥരാണ്. ഇവിടെയാണ് "*നിങ്ങളെ പ്രതിയുള്ള പീഡകളിൽ ഞാൻ സന്തോഷിക്കുന്നു. സഭയാകുന്ന തന്റെ ശരീരത്തെപ്രതി ക്രിസ്തുവിനു സഹിക്കേണ്ടിവന്ന പീഡകളുടെ കുറവ് എന്റെ ശരീരത്തിൽ ഞാൻ നികത്തുന്നു*" (കൊളോ.1:24) എന്ന് പൗലോസ്ശ്ലീഹ പറയുന്നതിന്റെ പ്രസക്തി. ഈശോയുടെ സഹനത്തിൽ എന്തെങ്കിലും കുറവുകളുള്ളതുകൊണ്ടല്ല പൗലോസ്ശ്ലീഹ ഇപ്രകാരം പറഞ്ഞത് ഈശോയുടെ കുരിശുമരണത്തിലൂടെ നിയമത്തിന്റെ ശാപത്തിൽ നിന്ന് മാത്രമാണ് നമ്മെ മോചിപ്പിച്ചത്. അതായത് നമുക്ക് നഷ്ടപ്പെട്ടുപോയ ദൈവീക ജീവൻ തിരിച്ചു നൽകി. ഒന്നുകൂടി സ്പഷ്ടമായി പറഞ്ഞാൽ ദൈവാത്മാവിന്റെ വിശുദ്ധീകരണം മാത്രമാണ് കുരിശുമരണത്തിലൂടെ നടന്നത്. മനുഷ്യാത്മാവിന്റെയും ശരീരത്തിന്റെയും വിശുദ്ധീകരണം കുരിശിലെ ബലിയുടെ സഹായത്തോടെ നാം നേടിയെടുക്കേണ്ടതാണ്.

ഇതിലൂടെ മനുഷ്യവർഗ്ഗത്തെ ദുഷ്ടപിശാചിന്റെ കരങ്ങളിൽ നിന്ന് മോചിപ്പിക്കുവാനുള്ള സ്വർഗ്ഗീയ പിതാവിന്റെ രക്ഷാകര പദ്ധതിയിൽ പരിശുദ്ധ അമ്മയോട് ചേർന്ന് നമുക്കും സഹകാരികളാകാൻ അവസരം ലഭിക്കുന്നു. ഓരോ ക്രിസ്തുവിശ്വാസിയുടെയും കടമയാണത്. "*നാം നമ്മെ അടിമപ്പെടുത്തിയിരുന്നതിനു മരിച്ച് നിയമത്തിൽനിന്നു മോചിതരായി. ഇത്* ***ആത്മാവിന്റെ പുതുമയിൽ, നിയമത്തിന്റെ പഴമയിലല്ല,*** *നാം ശുശ്രൂഷ ചെയ്യുന്നതിനുവേണ്ടിയാണ്*"(റോമ.7:6).

'*ദൈവത്തിന്റെ കാരുണ്യം അനുസ്മരിച്ചുകൊണ്ട് ഞാൻ നിങ്ങളോട് അപേക്ഷിക്കുന്നു: നിങ്ങളുടെ ശരീരങ്ങളെ വിശുദ്ധവും ദൈവത്തിനു പ്രീതികരവുമായ സജീവ ബലിയായി സമർപ്പിക്കുവിൻ. ഇതായിരിക്കണം നിങ്ങളുടെ യഥാർത്ഥമായ ആരാധന*'. **ശരീരം വിശുദ്ധീകരിക്കപ്പെടണമെങ്കിൽ ഒരുവന്റെ**

**വ്യക്തിപരമായ പാപത്തിലൂടെയും പൂർവ്വീകരിലൂടെ യും വന്ന മാലിന്യങ്ങൾ നീക്കപ്പെടണം**. അതിന് ശാപത്തിന് കാരണമായ പാപം ക്ഷമിക്കപ്പെടണം. നമ്മുടെ പ്രാർത്ഥനയുടെ ഫലമായി പാപം ക്ഷമിക്കപ്പെടുമ്പോൾ പാപത്തിന് കാരണക്കാരായ ആത്മാക്കൾ രക്ഷയുടെ അനുഭവത്തിലേക്ക് കടന്നുപോകുന്നു. ഇതാണ് പൗലോസ്ശ്ലീഹ യഥാർത്ഥമായ ആരാധന എന്ന് പറയുന്നത്.

"*യഥാർത്ഥ ആരാധകർ ആത്മാവിലും സത്യത്തിലും പിതാവിനെ ആരാധിക്കുന്ന സമയം വരുന്നു. അല്ല, അത് ഇപ്പോൾത്തന്നെയാണ്. യഥാർത്ഥത്തിൽ അങ്ങനെയുള്ള ആരാധകരെത്തന്നെയാണ് പിതാവ് അന്വേഷിക്കുന്നതും. ദൈവം ആത്മാവാണ്. അവിടുത്തെ ആരാധിക്കുന്നവർ ആത്മാവിലും സത്യത്തിലുമാണ് ആരാധിക്കേണ്ടത്* "(യോഹ.4:23,24).

"*നിത്യ ജീവിതത്തിനായി നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ കാരുണ്യത്തെ ഉറ്റുനോക്കിക്കൊണ്ട് ദൈവസ്നേഹത്തിൽ നിങ്ങളെത്തന്നെ കാത്തുകൊള്ളുവിൻ. ചഞ്ചലചിത്തരോട് അനുകമ്പ കാണിക്കുവിൻ. **അഗ്നിയിൽ അകപ്പെട്ടവരെ പിടിച്ചുകയറ്റുവിൻ.** മാംസദാഹത്താൽ കളങ്കിതരായവരുടെ വസ്ത്രത്തെപ്പോലും വെറുത്തുകൊണ്ട് ഭയത്തോടെ അവരോടു കരുണ കാണിക്കുവിൻ. വീഴാതെ നിങ്ങളെ കാത്തുകൊള്ളാനും തൻെറ മഹത്വത്തിന്റെ സന്നിധിയിൽ നിങ്ങളെ കളങ്കരഹിതരായി സന്തോഷത്തോടെ നിറുത്താനും കഴിവുള്ള നമ്മുടെ കർത്താവായ യേശുക്രിസ്തുവഴി നമ്മുടെ രക്ഷകനായ ഏക ദൈവത്തിനു സ്തുതിയും മഹത്വവും ശക്തിയും ആധിപത്യവും സർവ്വകാലത്തിനു മുമ്പും ഇപ്പോഴും എപ്പോഴും ഉണ്ടായിരിക്കട്ടെ*" (യൂദാസ്:21-25).



# അനുബന്ധമായി ഒരു വാക്ക് ....

ഈ പുസ്തകത്തിന്റെ ഡ്രാഫ്റ്റ് തയ്യാറാക്കി ഇതിന് ഒരു അവതാരിക/ആസ്വാദനക്കുറിപ്പ് എഴുതിത്തരണമെന്ന് ആവശ്യപ്പെട്ട് പിതാക്കന്മാർക്ക് അയച്ചുകൊടുത്തിരുന്നു.

അഞ്ചുപേർ പ്രതികരിക്കുകയുണ്ടായി. അതിൽ ഒരാൾ ഈ കാലഘട്ടത്തിൽ ഇത് വളരെ അത്യാവശ്യമാണെന്നും പ്രസിദ്ധീകരിക്കണമെന്നാവശ്യപ്പെട്ട് എല്ലാവിധ അനുഗ്രഹാശംസകളും അനുമോദനങ്ങളും ഫോണിലൂടെ അറിയിച്ചു. മൂന്നുപേർ ആശംസകൾ അറിയിച്ചുകൊണ്ട് ആസ്വാദനക്കുറിപ്പുകൾ അയച്ചുതന്നു. എന്നാൽ ഒരു പിതാവ് ഇത് കത്തോലിക്ക സഭയുടെ വിശ്വാസത്തിനും പഠനങ്ങൾക്കും എതിരാണെന്നും അതുകൊണ്ട് ആമുഖം എഴുതിത്തരാൻ സാധ്യമല്ലെന്നും അറിയിക്കുകയുണ്ടായി. മാത്രമല്ല എന്നെപ്പറ്റി വ്യക്തിപരമായി അപവാദം പറഞ്ഞുകൊണ്ട് ആശംസകൾ നൽകിയ ഒരു പിതാവിനെ അതിൽനിന്ന് പിന്തിരിയണമെന്ന് നിർബന്ധിക്കുകയും നിസ്സഹായാവസ്ഥയിൽ വിഷമത്തോടെയാണെങ്കിലും അദ്ദേഹം അത് പിൻവലിക്കുകയും ചെയ്തു. മറ്റു രണ്ടു പേരുടെയും ആസ്വാദനക്കുറിപ്പുകൾ എന്റെ കൈവശം ഉണ്ട്. അവർക്കുണ്ടാകാനിടയുള്ള ബുദ്ധിമുട്ടുകൾ ഒഴിവാക്കാൻ ഇതോടൊപ്പം പ്രസിദ്ധീകരിക്കുന്നില്ല. പ്രോത്സാഹനം നൽകിയവരോടുള്ള നന്ദിയും കടപ്പാടുകളോടുമൊപ്പം നിരുത്സാഹപ്പെടുത്തിയവർക്ക് പരിശുദ്ധാത്മാവ് ബോദ്ധ്യം കൊടുക്കട്ടെ എന്നു പ്രാർത്ഥിക്കുകയും ചെയ്യുന്നു.

ഞാൻ ചെയ്തതെല്ലാം അവൻ എന്നോടു പറഞ്ഞു എന്നു വിളിച്ചു പറഞ്ഞ സമരിയാക്കാരി സ്ത്രീയെപ്പോലെ എനിക്കു ലഭിച്ച വചനത്തിന്റെ ഉൾക്കാഴ്ചകളാണ് ഈ പുസ്തകത്തിലൂടെ വായനക്കാരിലേക്കെത്തിക്കാൻ ശ്രമിച്ചത്. അതിനാൽ ഇത് വായിച്ച നിങ്ങളോട് പറയാനുള്ളത് എന്റെ വാക്കുമൂലം നിങ്ങൾ വിശ്വസിക്കേണ്ട, സമരിയാക്കാർ സ്ത്രീയോടു പറഞ്ഞതുപോലെ നിങ്ങൾ വായിച്ച വചനങ്ങൾ നിങ്ങളെ ബോദ്ധ്യപ്പെടുത്തുന്നെങ്കിൽ മാത്രം വിശ്വസിക്കുക.

പ്രോത്സാഹനങ്ങളെയും വിമർശനങ്ങളെയും സ്നേഹപൂർവ്വം സ്വീകരിച്ചുകൊണ്ടും, എല്ലാവരും രക്ഷപ്പെടണമെന്ന ആഗ്രഹമല്ലാതെ ആരെയും വേദിപ്പിക്കണമെന്ന ഉദ്ദേശം ഇതിനു പിന്നിലല്ലെന്ന് ഒരിക്കൽകൂടി ഓർമ്മിപ്പിച്ചുകൊണ്ട്,

ഫ്രാൻസിസ് തെക്കേക്കര

കൂടുതൽ ആത്മീയ രഹസ്യങ്ങൾ അറിയുവാൻ വായിക്കുക !

# “വേറിട്ട ചിന്തകൾ”

Vearitta Chinthakal can be read from;
Google-Search ‘Vearitta Chinthakal’

ശാസ്ത്രത്തിന്റെ പുരോഗതിയിലും വൈദ്യശാസ്ത്രത്തിന്റെ നേട്ടങ്ങളിലും ഊറ്റം കൊള്ളുമ്പോഴും അവയ്ക്കൊന്നും പരിഹരിക്കാനാവാത്ത വിധം വേദനയിലും ദുരിതത്തിലും നീറിക്കഴിയുന്ന ഒരു സമൂഹത്തെ വിസ്മരിക്കാനാകില്ല. അസന്തുഷ്ടരായി കഴിയുന്ന അനേകരുടെ ദുരിതത്തിനു പിന്നിൽ സ്വാഭാവിക കാരണങ്ങളല്ലാതെ മറ്റെന്തിങ്കിലുമാണെന്ന് ചിന്തിക്കുന്നതു തന്നെ പഴഞ്ചനും വിഢിത്വവുമായി സമകാലിക സംസ്കാരം കരുതുന്നു. എന്നാൽ നമുക്കു ചുറ്റുമുള്ള ദുരിതങ്ങളുടെ യഥാർത്ഥ കാരണം നമ്മുടെ വിശ്വാസം ആചാരങ്ങളിലും അനുഷ്ഠാനങ്ങളിലും മാത്രമൊതുങ്ങി ഹൃദയത്തിൽ ആഴമായ ദൈവവിശ്വാസമില്ലാത്തതും ദൈവ കൽപനകൾ പാലിക്കാത്തതുമാണ്. കാരണമറിയാതെ പ്രശ്നങ്ങളുടെയും ദുരിതങ്ങളുടെയും മുന്നിൽ പതറി തളർന്നിരിക്കുന്നവർക്ക് ആത്മശോധനക്കും വിടുതലിനും കാരണമാകട്ടെ ഈ .........

# വേറിട്ട ചിന്തകൾ

